# വിഷു ആശംസകൾ മല്ലുവിഷൻ






വിഷു സ്പെഷൽ »

സമ്പൂർണ വിഷുഫലം

അശ്വതിതിരുനാൾ തമ്പുരാട്ടി, കാവാലം, അനന്യ, സരയൂ, ഊർമിളാ ഉണ്ണി, മേജർ രവി, നിഷാദ്, സുമ, മാക്സിമിൻ എന്നിവർ വിഷുവിനെപ്പറ്റി...





മറവിയിലേക്കു മാഞ്ഞ നിലാവ്



ക്യാമ്പസിലെ ലഹരി




Select

വിഷു ആശംസകൾ    മല്ലൂവിഷൻ



# ഉള്ളടക്കം





Chief Editor:
MAMMEN VARGHESE

Managing Editor:
PHILIP MATHEW

Editor in charge:
K.A. FRANCIS *
* Responsible for selection of news under the PRB Act.

Printed and published by
K.K.MAMMEN MAPPILLAI
on behalf of
The Malayala Manorama Co. Ltd.,
at Malayala Manorama Press,
Kottayam and Kozhikode and published
from Manorama Buildings, K.K. Road,
Kottayam - 686001.





## ശുഭചിന്ത



### ചന്ദ്രനിലേക്കുള്ള യാത്രയിലും....

ചന്ദ്രനിലേക്ക് മനുഷ്യനുമായി പറന്നുയരുന്ന പേടകത്തിൽ ഒരു മുന്നറിയിപ്പ്: "നീൽ ആംസ്ട്രോങ്, താങ്കളുടെ ശരീരത്തിന്റെ താപനില കൂടിവരികയാണ്. ഒരു പാരസെറ്റമോളെടുത്ത് കഴിക്കൂ." ആംസ്ട്രോങ് അത് അനുസരിച്ചു. അങ്ങുദൂരെ നാസയിലിരിക്കുന്ന ശാസ്ത്രജ്ഞന്മാരാണ് ആ പേടകത്തെയും അതിനകത്തിരിക്കുന്ന ആകാശസഞ്ചാരിയെയും നിയന്ത്രിക്കുന്നത്.

അതുപോലെ കാർ ഡ്രൈവിങ് പഠിക്കുന്ന നമ്മെ നിയന്ത്രിക്കുന്നതു തൊട്ടടുത്ത സീറ്റിലിരിക്കുന്ന ആശാനായിരിക്കും. ആശാന്റെ നിയന്ത്രണത്തിലൂടെ പോയാലേ അപകടം പിണയാതെ ഡ്രൈവിങ് നമുക്ക് പഠിക്കാനാവൂ. ജീവിതവിജയം നേടണമെങ്കിൽ നമ്മെക്കാൾ അറിവുള്ളവരുടെ ഉപദേശങ്ങൾ നാം സ്വീകരിക്കുകതന്നെ വേണം. മറ്റുള്ളവരിൽനിന്ന് അറിവ് നേടുന്നതും സഹായം തേടുന്നതും ഒരിക്കലും ഒരു കുറച്ചിലായി കാണരുത്. ജീവിതാനുഭവങ്ങൾ നേടിയവരുടെ ഉപദേശങ്ങൾക്ക് എപ്പോഴും നാം വലിയ വില കൽപിക്കണം.

— പത്രാധിപർ

വിഷു ആശംസകൾ

# കൊട്ടാരത്തിലെ വിഷുക്കണി

## അശ്വതി തിരുനാൾ

ദന്തത്തിൽ തീർത്ത ഒരു വേണുഗോപാലകൃഷ്ണന്റെ വിഗ്രഹം അച്ഛനുണ്ടായിരുന്നു. അതാണു ഞങ്ങൾ പൂജ വയ്ക്കാൻ ഉപയോഗിച്ചിരുന്നത്. പിന്നെ ഒരു വെള്ളിത്തട്ടത്തിൽ അരി വെള്ളരിക്ക, ചക്ക, മാങ്ങ, ഒക്കെ വച്ച് സാധാരണ വീടുകളിൽ കണിയൊരുക്കുന്നതുപോലെയായിരുന്നു കൊട്ടാരത്തിലും കണി വച്ചിരുന്നത്. ഞങ്ങൾ കുട്ടികളായിരുന്നപ്പോൾ കണി കാണുന്നതിനു മുൻപ് കണ്ണു തുറക്കരുതെന്ന് തലേന്നാൾ തന്നെ പറയും. ഉറക്കത്തിൽനിന്നു വെളുപ്പിനു വിളിച്ചുണർത്തുമ്പോൾ കണ്ണും പൊത്തിയാണ് എഴുന്നേൽക്കുന്നത്. അവിടെ ചെന്നു കണ്ണു തുറന്നു കണി കാണണം. വേണുഗോപാലകൃഷ്ണന്റെ വിഗ്രഹം കൂടാതെ പത്മനാഭസ്വാമിയുടെ വെള്ളിയിൽ കൊത്തിയ ഒരു ചിത്രവും കണി കാണാൻ വയ്ക്കും.

ഇന്നും ആ വിഗ്രഹവും ചിത്രവും തന്നെയാണ് കണി കാണാൻ വയ്ക്കുന്നത്. കൊട്ടാരത്തിന്റെ മുകളിലുള്ള നിലയിൽ അച്ഛന്റെ ഓഫിസ് മുറിയിലായിരുന്നു മുൻപു കണി വച്ചിരുന്നത്. ഇപ്പോൾ അവിടെ നിന്നു മാറ്റി അമ്മൂമ്മ (മഹാറാണി സേതു പാർവതീഭായി– ശ്രീചിത്തിര തിരുനാൾ മഹാരാജാവിന്റെ അമ്മ) മുറിയിലാണു കണി വയ്ക്കുന്നത്. അവിടെ വിശേഷപ്പെട്ട വലിയൊരു നടരാജ വിഗ്രഹമുണ്ട്. പല പൂജകളും ആ മുറിയിൽ നടന്നിട്ടുള്ളതുകൊണ്ടാണ് ഇപ്പോൾ അവിടെ കണി വയ്ക്കുന്നത്.

മഹാരാജാവ് ഉണ്ടായിരുന്നപ്പോഴും ഇപ്പോഴും ചടങ്ങുകൾക്ക് വലിയ വ്യത്യാസമില്ല. രാവിലെ കണി കണ്ടുകഴിഞ്ഞാലുടൻ തന്നെ കുളി കഴിഞ്ഞ് പത്മനാഭസ്വാമി ക്ഷേത്രത്തിൽ പോകും. തിരിച്ചു വന്ന് അമ്മൂമ്മയുടെ അടുത്ത് എല്ലാവരും കൂടും. മൂപ്പുംമുറ അനുസരിച്ച് എല്ലാവരും അമ്മൂമ്മയെ നമസ്കരിക്കും. പൊന്നമ്മാവൻ (ചിത്തിര തിരുനാൾ) തട്ടത്തിൽ വച്ച് ഞങ്ങൾക്കെല്ലാവർക്കും വിഷുക്കൈനീട്ടം തരും. അപ്പവനാണ് വിഷുക്കൈനീട്ടം. പൊന്നമ്മാവൻ ആദ്യം കൈനീട്ടം കൊടുക്കുന്നത് അമ്മൂമ്മയ്ക്കാണ്. പിന്നെ എന്റെ അമ്മയ്ക്ക്. പിന്നെ ഇളയമ്മാവന്. പിന്നെ പ്രായമനുസരിച്ച് ഓരോരുത്തർക്കും തരും. വിഷുക്കൈനീട്ടം വാങ്ങുന്നതിനു മുൻപ് ഞങ്ങൾ മുതിർന്നവരെയൊക്കെ നമസ്കരിക്കും. ഏറ്റവും ഇളയ അംഗത്തിന് എല്ലാവരെയും നമസ്കരിക്കേണ്ടി വരും. അമ്മാവൻ മാത്രമേ വിഷുക്കൈനീട്ടം തന്നിരുന്നുള്ളൂ. പിന്നെ ഞങ്ങൾ കുട്ടികൾ ചെറിയൊരു സമരം നടത്തി നിർബന്ധമായും അമ്മയുടെ കയ്യിൽനിന്നും കൈനീട്ടം വാങ്ങിത്തുടങ്ങി. കുടുംബാംഗങ്ങൾക്കെല്ലാം വിഷുക്കൈനീട്ടം തന്നു കഴിഞ്ഞാൽ പൊന്നമ്മാവൻ സ്വീകരണമുറിയിൽ വച്ച് കൊട്ടാരത്തിലെ ഉദ്യോഗസ്ഥന്മാർക്കും ചില ബന്ധുക്കൾക്കും പത്മനാഭസ്വാമി ക്ഷേത്രത്തിലെ ഉദ്യോഗസ്ഥർക്കും വിഷുക്കൈനീട്ടം കൊടുക്കും. ഉച്ചയ്ക്ക് സദ്യയുണ്ടാകും. വിഷു കുട്ടികൾക്കൊക്കെ വലിയ സന്തോഷമാണ്. കാരണം അന്നാണ് ഞങ്ങൾക്ക് ആദ്യമായി രൂപ കയ്യിൽ കിട്ടുന്നത്.

അമ്മ ഞങ്ങൾക്കു തന്നിരുന്നത് ആറു രൂപയാണ്. അന്ന് ആറു രൂപയ്ക്ക് ആറായിരം രൂപയുടെ മൂല്യമുള്ളതായി അനുഭവപ്പെട്ടിരുന്നു. തലേന്നു വൈകുന്നേരം തന്നെ കൊട്ടാരത്തിലെ ഉദ്യോഗസ്ഥർ വന്ന് കുടുംബാംഗങ്ങൾക്കു പുറമേ ഓരോരുത്തർക്കും കൊടുക്കേണ്ട തുക വെവ്വേറെ മാറ്റി വയ്ക്കും. അതു വെള്ളത്തുണിയിലുള്ള കിഴിയിലാണു പൊന്നമ്മാവൻ കൊടുക്കുന്നത്.



ഇപ്പോഴും അതു തുടരുന്നു. ഇപ്പോൾ കൈനീട്ടം കൊടുക്കുന്നത് ഇളയമ്മാവനാണ്.

ഞങ്ങൾ കുട്ടികൾക്ക് വിഷു സന്തോഷകരമാകാൻ മറ്റൊരു കാരണം അന്നു പഠിത്തമില്ലെന്നതാണ്. വിഷുക്കൈനീട്ടം വാങ്ങാൻ ഗുരുക്കന്മാർ വരുമെങ്കിലും അന്നു ഞങ്ങളെ പഠിപ്പിക്കുകയില്ല. ഞങ്ങൾ സ്കൂളിൽ പോയിരുന്നില്ല. കൊട്ടാരത്തിൽ അധ്യാപകർ വന്നു പഠിപ്പിക്കുകയായിരുന്നു. ശനിയും ഞായറും അടക്കം എല്ലാ ദിവസവും ക്ലാസുണ്ടാകും. വിഷു, തിരുവോണം, ക്രിസ്മസ് ഇങ്ങനെ വളരെക്കുറച്ച് അവധി ദിവസങ്ങളേ ഉള്ളൂ. വേനൽ അവധി എന്നൊന്നില്ല. അതുകൊണ്ടുതന്നെ വിഷുവായിരുന്നു ഏറ്റവും വലിയ ആഘോഷദിവസം.

മുഖചിത്രം:
ഭാമ
ഫോട്ടോ:
കെ. ശ്രീകുമാർ.
കൂടുതൽ ചിത്രങ്ങൾക്ക്
www.manoramaweekly.in

പുസ്തകം 56 • ലക്കം 17 • 2011 ഏപ്രിൽ 23 • വില ₹ 5.00
ഇന്ത്യയിൽ ഏറ്റവും കൂടുതൽ പ്രചാരമുള്ള വാരിക★
★ ABCയുടെ ഏറ്റവും പുതിയ കണക്കനുസരിച്ച് ( ജനുവരി – ജൂൺ 2010)
e-mail Id: weekly@mm.co.in • വിലാസം: മലയാള മനോരമ ആഴ്ചപ്പതിപ്പ്,
PB NO: 26, കോട്ടയം-686001. PHONE: 0481-2563646.

മലയാളത്തിലെ ആദ്യത്തെ മൾട്ടിമീഡിയ കോളം.



# ഓർമക്കോട്ടക

ഹരികൃഷ്ണൻ
harikrishnankomath@gmail.com

വായിക്കുന്നതിനോടൊപ്പം, ഓരോ ആഴ്ചയിലും ബന്ധപ്പെട്ട സിനിമാഭാഗങ്ങളും ഗാനദൃശ്യങ്ങളും കാണാനും കേൾക്കാനുമാവും.

നിങ്ങളുടെ പ്രതികരണങ്ങൾ അറിയിക്കാം >>



രംഗം കാണാം >>

**Moondram Pirai** (1982)

Directed by Balu Mahendra
Produced by G. Thyagarajan
Written by Balu Mahendra
Starring Kamal Haasan, Sridevi, Silk Smitha, Poornam Vishwanathan
Music by Ilaiyaraaja
Cinematography Balu Mahendra
Running time 139 min
Language Tamil

# മറവിയിലേക്കു മാഞ്ഞ നിലാവ്

കഴിഞ്ഞ ദിവസം എനിക്കൊരു എസ്എംഎസ് കിട്ടി, അടുത്തൊരു സുഹൃത്തിൽനിന്ന്. 'എന്നെപ്പറ്റി ഓർക്കുമ്പോൾ ആദ്യം മനസ്സിൽവരുന്ന വാക്കേതെന്നു പറയാമോ' എന്നു ചോദിച്ച്. പിന്നെയെനിക്കു തോന്നി, സിനിമയുടെ ഓർമയോടും അതേ ചോദ്യം ചോദിക്കാമെന്ന്. ഒരു സിനിമയെപ്പറ്റി ഓർക്കുമ്പോൾ മനസ്സിലോടിയെത്തുന്ന ആദ്യത്തെ വാക്ക് ഏതാവും? അങ്ങനെ പരീക്ഷണാർഥം ഞാൻ 'മൂന്നാം പിറ' എന്ന സിനിമയെ ഓർമിച്ചു. ഏതു വാക്കാണ് ആദ്യം മനസ്സിലെത്തുന്നത്?

നിമിഷാർധത്തിനുള്ളിൽ മനസ്സിലെത്തിയ ആ വാക്ക് ഇതായിരുന്നു: ലോസ്റ്റ്.

അതെ. നഷ്ടത്തിന്റെ ഓർമതന്നെയാണ് ആ സിനിമ. മറ്റേതൊരു വാക്കിന്റെ ആദ്യസ്പർശംകൊണ്ടും മൂന്നാം പിറയെ തൊടാനാവില്ലെന്നു നിശ്ചയം. അങ്ങനെയെങ്കിൽ ആ സിനിമയിലെ നഷ്ടത്തിന് അത്രയ്ക്കും ആഴമുണ്ടായിരിക്കണം. ഉണ്ട്. അതുകൊണ്ടാണ് ആ സിനിമ കണ്ടിട്ടുണ്ടെങ്കിൽ നിങ്ങളും നഷ്ടമെന്ന വാക്കിനോടു ചേർത്ത് ഇപ്പോൾ ആ ഓർമയിലേക്കു പോയിരിക്കുക..!

മൂന്നാം പിറയുടെ വിദേശ പ്രചോദിത ചിത്രം ബാലു മഹേന്ദ്രയുടെ മുന്നിലുണ്ടായിരുന്നുവോ എന്നറിയില്ല. പക്ഷേ, 'റോമൻ ഹോളിഡേ' എന്ന കൽപനാസുന്ദരമായ ഹോളിവുഡ് സിനിമ ബാലു തീർച്ചയായും കണ്ടിരിക്കണം. സിനിമയോട് അതിഗാഢം പ്രണയംകൂടുന്ന ഏതൊരാൾക്കും റോമൻ ഹോളിഡേയെ കാണാതെ മുന്നോട്ടുപോകാനാവില്ലല്ലോ. ഒറ്റ രാത്രിയുടെ പ്രണയമാണ് ആ സിനിമ.

നഗരത്തിന്റെ രാത്തെരുവിലൂടെ തലേന്ന് ഒപ്പം നടന്നവൾ ഒരു രാജകുമാരിയായിരുന്നുവെന്ന തിരിച്ചറിവിനെക്കാൾ നായകന്റെ അനുരാഗഹൃദയത്തെ ഞെട്ടിച്ചിരിക്കുക, അവളെ ഇനിയൊരിക്കലും കാണില്ലെന്ന അറിവു തന്നെയായിരിക്കും. അങ്ങനെ, ഒറ്റ രാത്രിയുടെ രാജകുമാരി നൽകിയ പ്രണയത്തിന്റെ അധരസിന്ദൂരങ്ങളും നഷ്ടത്തിന്റെ മുറിപ്പാടുകളും ഒരുപോലെ മനസ്സിലേറ്റുവാങ്ങേണ്ടിവരുന്ന നായകന്റെ ഹൃദയവിലാപവും സമാനമായ സങ്കടത്തിലൂടെകടന്നുപോവുന്ന നായികയുടെ ഉള്ളിലമർത്തിയ കടൽക്ഷോഭവും 'റോമൻ ഹോളിഡേ' എന്ന സിനിമയെ അവിസ്മരണീയമാക്കുന്നുണ്ട്.

മൂന്നാം പിറയിലെ പ്രണയം, നിഷ്കളങ്കവും നിസ്വാർഥവുമായ ആ വികാരത്തെ അങ്ങനെ വിളിക്കാമെങ്കിൽ, റോമൻ ഹോളിഡേയിലെപോലെ ഒറ്റ ദിവസത്തെയല്ല; ചില മാസങ്ങൾ മാത്രം നീണ്ടുനിന്നതാണ്. അതിന്റെ അവസാനം ഒരാളിൽമാത്രമേ അതിന്റെ തീയോർമകൾ അവശേഷിക്കുന്നുള്ളൂ. മറ്റേയാളിൽനിന്ന് അതിനകം ആ പ്രണയവും എന്നന്നേക്കുമായി മറവിയിലേക്കു മാഞ്ഞുകഴിഞ്ഞിരുന്നു. ഏതു കാര്യവും പങ്കിടുമ്പോൾതീവ്രതകുറയുന്നതുപോലെ പ്രണയനഷ്ടവും കാമുകീകാമുകന്മാരിലേക്ക് ഒരുമിച്ചെത്തുമ്പോൾ, അതിന്റെ വേദന അവരൊരുമിച്ചു പങ്കിടുമ്പോൾ ചെറിയൊരു ആശ്വാസം കൈവരുന്നുണ്ട്. പക്ഷേ, മൂന്നാം പിറയിൽ നായകനായ ശ്രീനിവാസ് (കമലഹാസൻ) മാത്രമാണ് നഷ്ടവേദന അനുഭവിക്കുന്നത്. ശ്രീദേവി വേഷമിടുന്ന നായിക ആ ഓർമയ്ക്കും അപ്പുറത്തെത്തിക്കഴിഞ്ഞിരുന്നു.

ഭാഗ്യലക്ഷ്മി ഉല്ലാസവതിയായ ഒരു പെൺകുട്ടിയാണ്. യൗവനത്തെ ആഘോഷമാക്കിയവൾ. പക്ഷേ, ഒരു അപകടം അവളിലെ ഓർമകളെ മുഴുവൻ തിരിച്ചെടുക്കുന്നു. യൗവനത്തെയും കൗമാരത്തെയും കടലെടുത്തുകഴിഞ്ഞപ്പോൾ അവൾ ഇപ്പോൾ ഒരു ഏഴു വയസുകാരി മാത്രം. ആ ദയനീയാവസ്ഥയിലാണ് ശ്രീനിവാസ് അവളെ കണ്ടുമുട്ടുന്നത്. കണ്ടെടുക്കുന്നത് എന്നു പറയുന്നതാവും ശരി.

ഊട്ടിയിലെ അയാളുടെ വീട്ടിൽ അവളൊരു പൂമ്പാറ്റയെപ്പോലെ സന്തോഷം പാറി നടന്നു; നഷ്ടപ്പെട്ട ഭൂതകാലത്തെപ്പറ്റി ഒരു ചിന്തയുമില്ലാതെ. ആരോരുമില്ലാത്ത ശ്രീനിവാസിന് അവൾ എല്ലാമായി. അവളെ പരിചരിക്കാൻ, കുരങ്ങിന്റെ ഭാവവുമായി ചെന്നു ചിരിപ്പിക്കാൻ, കണ്ണേ കലൈമാനേ പാടിയുറക്കാൻ...ജീവിതം എത്ര സുന്ദരം. ഇനി ഇവളുടെ ഓർമ കൂടി തിരിച്ചുകിട്ടിയാൽ...ചികിൽസയിലേക്ക് വിജിയെ ( അതായിരുന്നു അവളുടെ പുതിയ പേര്) കൊണ്ടുപോവുകയാണ് ശ്രീനിവാസ്.

അവൾക്ക് ഓർമ തിരിച്ചുകിട്ടുന്നു. അപകടത്തിനുമുന്നിലുള്ള ഓർമയുടെ അവസാന ഫ്രെയിംവരെ തിരിച്ചുകിട്ടിയെങ്കിലും അതിനുശേഷമുള്ളതെല്ലാം മാഞ്ഞുകഴിഞ്ഞിരുന്നു. മാഞ്ഞുപോയതിൽ ശ്രീനിവാസും അയാളുടെ നിഷ്കളങ്ക പ്രണയവുംകൂടി ഉണ്ടായിരുന്നു.

അവളെ എല്ലാം ഓർമിപ്പിക്കാൻ ഒരു ഭ്രാന്തനെപ്പോലെ ശ്രമിക്കുന്നുണ്ട്, അയാൾ.

പക്ഷേ അവളോ? ആ ഭ്രാന്തനെ മറികടന്നു പഴയ ജീവിതത്തിലേക്ക് ഉല്ലാസവതിയായി യാത്രയായിക്കഴിഞ്ഞിരുന്നു. ഇനിയൊരു മടക്കമില്ലാത്ത യാത്ര.









# ക്യാംപസിലെ ലഹരി

കലാലയ ജീവിതത്തിലെ നിറമുള്ള ഓർമകൾ ജീവിതത്തിന് വസന്തം സമ്മാനിക്കുമ്പോൾ ഒരിക്കൽ കൂടി ആ നല്ലനാളുകൾ തിരിച്ചെത്താൻ കൊതിക്കുന്നവരാണ് ഏറെയും. ഗൃഹാതുരമായ കലാലയ ജീവിതം വീണ്ടും കൈയെത്തിപ്പിടിക്കാൻ പതിനാല് വർഷങ്ങൾക്കു ശേഷം നാലു സുഹൃത്തുക്കൾ ശ്രമിക്കുകയാണ്. ജീവിതത്തിൽ സ്വന്തമായി ജീവിതമാർഗം കണ്ടെത്തിയ ഈ നാലു ആത്മാർഥ സുഹൃത്തുക്കളുടെ വർഷങ്ങൾക്കു ശേഷമുള്ള ഒരു കൂടിക്കാഴ്ചയിലാണ് ഇത്തരമൊരു ആഗ്രഹവും ആശയവും രൂപപ്പെട്ടത്.

പദ്മനാഭൻ, ഫിലിപ്പ് ഇടിക്കുള, റഷീദ് മുന്ന, റെക്സി മാനുവൽ ഇവരാണ് മഹാരാജാസ് കോളജിലെ ആ പൂർവവിദ്യാർഥികൾ. പഠനകാലത്ത് പപ്പു എന്നു വിളിച്ചിരുന്ന പദ്മനാഭനാണ് സംഘത്തലവൻ. കൂട്ടത്തിൽ ജൂനിയറാണ് റെക്സിമാനുവൽ. ആംഗ്ലോ ഇന്ത്യൻ വംശജനായ റെക്സിന് പ്രിയം സംഗീതമാണ്. അതുകൊണ്ട് തന്നെ ഫോർട്ടുകൊച്ചിയിൽ സ്വന്തമായൊരു ആർട് മ്യൂസിയം നടത്തിവരികയാണ്റെക്സിൻ. വിവിധതരം സംഗീത ഉപകരണങ്ങളുടെ വിൽപനയാണ്റെക്സിന്റെ ജീവിതമാർഗം.

അപ്പനപ്പൂപ്പൻമാർ സമ്പാദിച്ച് കൂട്ടിയ പണത്തിന്റെ പിൻബലത്തിൽ വലിയ പ്ലാന്ററായിരിക്കുകയാണ് ഫിലിപ്പ് ഇടിക്കുള. ജോലി ചെയ്യാൻ തീരെ താൽപര്യമില്ലാത്ത ഇടിക്കുളയ്ക്ക് മുഖ്യം മദ്യപാനവും ഉറക്കവുമാണ്. കുഴിമടിയനായ ഇടിക്കുളയ്ക്ക് ഭാര്യയും ഒരു മകനുമുണ്ട്. നാട്ടിൽ സ്വന്തമായി ലേഡീസ് ഫാൻസി ഷോപ്പ്നടത്തിവരികയാണ് റഷീദ് മുന്ന. വിവാഹിതനാണ്, പക്ഷെ കുട്ടികളില്ല. ഒരു തികഞ്ഞ സൗന്ദര്യാരാധകനും പ്രേമലോലുപനുമാണ് മുന്ന. കടയിലെത്തുന്ന പെണ്ണുങ്ങളുടെ ഇഷ്ടം സമ്പാദിക്കാനാണ് എപ്പോഴും ശ്രമം. ഭാര്യ ഇതിനെ എതിർക്കുമ്പോഴെല്ലാം 'എല്ലാം കച്ചവടത്തിനു വേണ്ടിയല്ലേ' എന്നന്യായവാദത്തിൽ മുന്ന പിടിച്ചുനിൽക്കും.

ഇവരിൽ പദ്മനാഭൻ ആരെന്നും എന്തെന്നും വ്യക്തമാക്കിയാൽ കഥയിലെ രഹസ്യം പരസ്യമാകും. അതുകൊണ്ട് സിനിമാസ്വാദനത്തിന്റെ രസച്ചരട് പൊട്ടാതിരിക്കാൻ ആ രഹസ്യം വലിയ തിരശീലയിൽ പരസ്യമാകട്ടെ. ജയറാം, ബിജുമേനോൻ, മനോജ് കെ. ജയൻ, കുഞ്ചാക്കോ ബോബൻ എന്നീ താരങ്ങളാണ് ചിത്രത്തിൽ നാൽവർ സംഘമായി എത്തുന്നത്.

നീണ്ട കാത്തിരിപ്പിനൊടുവിലെത്തിയ പപ്പുവിന്റെ വരവിൽ ഏറ്റവും ആഹ്ലാദിച്ചത് പഴയകാല സുഹൃത്തുക്കളാണ്. പക്ഷെ പപ്പുവിന്റെ ആഗമനോദ്ദേശ്യം വ്യക്തമായതോടെ എല്ലാവരിലും ഞെട്ടലുണ്ടായി.

മഹാരാജാസ് കോളജിലെ ആ പഴയ വിദ്യാഭ്യാസ കാലഘട്ടത്തിലേക്ക് തിരിച്ചുപോകണമെന്ന പപ്പുവിന്റെ ആഗ്രഹം ആദ്യം മൂന്ന് സുഹൃത്തുക്കളും എതിർത്തു. പക്ഷെ പപ്പുവുമായുള്ള തീർത്താലും തീരാത്ത കടപ്പാടും സ്നേഹവും പപ്പുവിന്റെ ആഗ്രഹത്തിനൊപ്പം നിൽക്കാൻ ഇവരെ പ്രേരിപ്പിച്ചു. അവർ വീണ്ടും വിദ്യാർഥികളായി

മഹാരാജാസ് കോളജിലെ പഴയ വീരന്മാർ നീണ്ടകാലയളവിന് ശേഷം കോളജിലെത്തിയപ്പോൾ അവർക്ക് പരിചിതമായിരുന്ന കലാലയ അന്തരീക്ഷമായിരുന്നില്ല അവിടെ. സ്ത്രീ പുരുഷ സൗഹൃദത്തിന്റെ നിയന്ത്രണ രേഖയ്ക്ക് മാറ്റമുണ്ടായി. കണ്ണടച്ച് തുറക്കും മുമ്പേ മനസിൽ മൊട്ടിട്ട പ്രണയം മൊബൈലിലും ഇന്റർനെറ്റിലും വെളിപ്പെടുന്നു. യുവതലമുറയുടെ ഈ അതിവേഗലോകത്തിലൂടെ തങ്ങൾക്കും ഓടിയെത്താനാവുമോ എന്ന പരീക്ഷണങ്ങളായിരുന്നു പിന്നെ അരങ്ങേറിയത്. ചിന്തയുടേയും പ്രവൃത്തിയുടേയും വ്യത്യാസത്താൽ ക്യാംപസിൽ സീനിയേഴ്സും ജൂനിയേഴ്സും തമ്മിൽ തർക്കങ്ങളും രസചേർച്ചകളും ഏറ്റുമുട്ടലുകളുമുണ്ടായി. ചിത്രത്തിലെ ഇത്തരം കഥാമുഹൂർത്തങ്ങൾ നർമത്തിലൂടെയാണ് അവതരിപ്പിക്കുന്നത്.

സീനിയേഴ്സിനെ ഉള്ളംകൈയിൽ ഏറ്റുവാങ്ങിയ ജൂനിയേഴ്സിന്റെ കഥയും ചിത്രമുൾക്കൊള്ളുന്നു. ജെനിയാണ് ഈ ഏറ്റുവാങ്ങലിൽ സീനിയേഴ്സിന് സഹായകമാകുന്നത്. കോളജ് ബ്യൂട്ടിയായ ജെനിയാണ് ആദ്യമായി സീനിയേഴ്സിനെ സധൈര്യം പരിചയപ്പെടുന്നത്. തുടക്കത്തിൽ പ്രശ്നങ്ങളിലൂടെ കടന്നുപോയ പരിചയപ്പെടൽ ഒടുവിൽ നല്ല സൗഹൃദത്തിലേക്ക് നീങ്ങി. അവളുടെ കൂട്ട് ഠനാൽവർ സംഘത്തിന് അനിവാര്യമായിരുന്നു. ഈ സൗഹൃദം ചില പ്രശ്നങ്ങളും ക്യാംപസിൽ ഉണ്ടാക്കുന്നു. അനന്യയാണ് ജെനിയെ അവതരിപ്പിക്കുന്നത്.

പത്മപ്രിയയാണ് ചിത്രത്തിലെ പ്രാധാന്യമുള്ള മറ്റൊരു സ്ത്രീ സാന്നിധ്യം. പദ്മനാഭന്റെ ബിരുദ വിദ്യാഭ്യാസ കാലത്തെ പ്രണയിനിയായിരുന്നു ഇന്ദു. 14 വർഷങ്ങൾക്ക് ശേഷം പപ്പു ഈ കോളജിലെത്തിയപ്പോൾ ഇന്ദു ഫിലോസഫി അധ്യാപികയായി കോളജിലുണ്ട്. വിദ്യാർഥിനിയായും അധ്യാപികയായും രണ്ട് മുഖങ്ങൾ പദ്മപ്രിയ അവതരിപ്പിക്കുന്നു.

ഹാസ്യവും സംഗീതവും നൃത്തവുമെല്ലാം ഇടകലർത്തി യുവത്വത്തിന്റെ ഹൃദയം കവരാൻ പോന്ന എല്ലാ ചേരുവകളും സമന്വയിപ്പിച്ചാണ് സീനിയേഴ്സ് രൂപപ്പെടുത്തുന്നത്. ചിത്രത്തിൽ ദക്ഷിണേന്ത്യയിലെ വിലയേറിയ ഐറ്റം ഡാൻസർ രഹസ്യയുടെ നൃത്തരംഗങ്ങളും ഉൾപ്പെടുത്തിയിരിക്കുന്നു. ക്യാംപസിൽ വീണ്ടും പഠനത്തിനെത്തിയ നാൽവർ സംഘത്തെ കബളിപ്പിക്കുന്ന കഥാപാത്രമാണ് രഹസ്യയുടേത്.

ജഗതി ശ്രീകുമാർ, വിജയരാഘവൻ, സുരാജ് വെഞ്ഞാറൻമൂട്, സിദ്ദിഖ്, ഷമ്മിതിലകൻ, ജോതിർമയി, ലക്ഷ്മിപ്രിയ തുടങ്ങിയവർക്കൊപ്പം ഒട്ടേറെ പുതുമുഖങ്ങളും ചിത്രത്തിൽ കഥാപാത്രങ്ങളാകുന്നു.പ്രമേയത്തിലെ അസാധാരണത്വവും അഭിനേതാക്കളുടെ അപൂർവമായ ഇഴചേർക്കലുമാണ് ചിത്രത്തിന്റെ പുതുമ

●

## കോമഡി ടൈം



എസ്.വി. അനന്തു
ananthu3dmedia@gmail.com

# ജഗതിയുടെ പാട്ടുകാരൻ മെമ്പർ



മെമ്പർ രമണൻ നല്ല പാട്ടുകാരനാണ്. പാട്ടു പാടി ഫ്ളാറ്റ് നേടുക എന്നതൊന്നുമല്ല രമണൻ മെമ്പറുടെ ലക്ഷ്യം. പാടിപ്പാടി പ്രണയം നേടുക എന്നതു മാത്രമാണ്.

ആരുടെ പ്രണയമാണെന്നു ചോദിച്ചാൽ - എല്ലാ പെണ്ണുങ്ങളുടേയും!

എങ്കിലും മെമ്പർക്ക് ഏറ്റവും ഇഷ്ടം പഞ്ചായത്തിലെ തൂപ്പുകാരി സൈനബയെയാണ്.

സൈനബയെ കണ്ടാലുടൻ മെമ്പർക്കു പാട്ടു വരും.

''ഓ സൈനബ ... ആഴകുള്ള സൈനബ'' എന്നു പാടിക്കൊണ്ട് സൈനബയ്ക്കു ചുറ്റും പൂവിനു ചുറ്റും വണ്ടു നടക്കുന്നതുപോലെ മെമ്പർ നടക്കും.

'എത്സമ്മ എന്ന ആൺകുട്ടി' എന്ന ചിത്രത്തിലാണ് പ്രണയദാഹിയായ മെമ്പർ രമണനും രമണന്റെ പ്രണയഗാനങ്ങളും ഉള്ളത്. പ്രണയത്തോടു മാത്രമല്ല, മെമ്പർ രമണനു ദാഹമുള്ളത്, മദ്യത്തോടും ഒടുങ്ങാത്ത ദാഹമുണ്ട്.

പഞ്ചായത്തിലെ പല പല അപേക്ഷകളിൽ തന്റെ ഒപ്പു തേടി വരുന്നവരോട് രമണൻ കണ്ണും പൂട്ടി പറയും - ''ഒപ്പിനു കുപ്പി''

നാട്ടിലെ അഴിമതിക്കും, കള്ളവാറ്റിനും എതിരെ പോരാടുന്ന എത്സമ്മയും മെമ്പർ രമണനും, തമ്മിൽ പരസ്പരം പണിയുന്ന പാരകളാണ് ചിത്രത്തിലെ ഏറ്റവും രസകരമായ ഭാഗങ്ങൾ.

''എനിക്ക് ചിത്രത്തിൽ ഒരു വനിതാശ്രീ പ്രവർത്തകയുടെ വേഷമായിരുന്നു. ''

രമണനും എത്സമ്മയും തമ്മിൽ എപ്പോൾ വഴക്കുണ്ടായാലും സംഭവസ്ഥലത്ത് ഞാനും ഉണ്ടാവും.

ചിത്രത്തിന്റെ ഷൂട്ടിങ് മുതൽക്കു തന്നെ ചിരിച്ചു തുടങ്ങിയതാണ്.

സുബിയുടെ സൈനബയ്ക്ക് ചുറ്റും നടന്ന് മെമ്പർ രമണൻ പാടുന്നതും. എത്സമ്മയുടെ സമരം പൊളിക്കാൻ വന്ന മെമ്പറെക്കൊണ്ടു തന്നെ എത്സമ്മ സമരം ഉദ്ഘാടനം ചെയ്യിക്കുന്നതുമൊക്കെയാണ് എന്നെ ഏറ്റവും കൂടുതൽ ചിരിപ്പിച്ചത്.'' സീമ പറയുന്നു.

തൊടുപുഴയായിരുന്നു ചിത്രത്തിന്റെ ലൊക്കേഷൻ. നടൻ അഗസ്റ്റിന്റെ മകൾ ആൻ അഗസ്റ്റിൻ അരങ്ങേറ്റം കുറിച്ച ചിത്രം കൂടിയായിരുന്നു ''എൽസമ്മ എന്ന ആൺകുട്ടി''

ലാൽജോസ് സംവിധാനം ചെയ്ത ചിത്രത്തിന് തിരക്കഥ എഴുതിയത് സിന്ധുരാജാണ്. രജപുത്ര വിഷ്വൽ മീഡിയയുടെ ബാനറിൽ എം. രഞ്ജിത്താണ് ചിത്രം നിർമ്മിച്ചത്. ●

ക്രൈംബീറ്റ്



അഭിലാഷ് പി. ജോൺ
abhilash.kolakkad@gmail.com

# കുറ്റകൃത്യങ്ങളിലെ സ്ത്രീപങ്കാളിത്തം!

കുറ്റകൃത്യങ്ങളിലെ സ്ത്രീപങ്കാളിത്തം ദിനംപ്രതി വർധിക്കുന്നു. എല്ലായിടത്തും വാദിക്കുന്ന മുപ്പതുശതമാനവും ഇപ്പോൾ മറികടന്നു. കാരണവർ കൊലക്കേസിലെ ഷെറിനും ആലപ്പുഴയിലെ ഏലിയാമ്മയെ കൊലപ്പെടുത്തിയ ഫ്രിൻലിയും കാമുകനെ വിഷം കൊടുത്ത് കൊലപ്പെടുത്തിയ മിഷ്യയും കാമുകനെ കൊലപ്പെടുത്തിയ പാലക്കാട്ടെ ജയലക്ഷ്മിയും കാമുകനെ കൂട്ടുപിടിച്ച് ഭർത്താവിന് വിഷം കൊടുത്ത് കൊലപ്പെടുത്തിയ കണ്ണൂരിലെ നിഷയും കാമുകനോടുള്ള പ്രതികാരമൂലം കാമുകന്റെ മകനെ കൊലപ്പെടുത്തി ബ്രീഫ്കെയ്സിൽ ഒളിപ്പിച്ച ചെന്നൈയിലെ പൂവരശിയും മാത്രം മതി അടുത്തകാലത്തെ സ്ത്രീസാന്നിധ്യം ഉറപ്പുവരുത്താൻ. ഈ ആഴ്ച മലയാളി കണ്ട കൊലപാതകക്കേസിലെ സ്ത്രീ കൊലയാളിയാണ് കോതമംഗലത്തെ അജാസ് കേസിലെ അമ്പിളി!

കോതമംഗലം അജാസ് വധകേസിലെ പ്രതികളായ ദമ്പതികൾക്ക് കോടതി ജീവപര്യന്തം കഠിനതടവും 17 ലക്ഷം രൂപ പിഴയും ശിക്ഷ വിധിച്ചത് വെള്ളിയാഴ്ചയാണ്. നാടകീയസംഭവങ്ങൾക്കു വഴിയൊരുക്കിയ കോതമംഗലം അജാസ് വധക്കേസിലെ പ്രതികളായ മറ്റപ്പിള്ളിൽ സുഭാഷ്, ഭാര്യ അമ്പിളി എന്നിവർക്ക് ജീവപര്യന്തം കഠിനതടവും പിഴയും വിധിച്ചത്.

സംഭവത്തെക്കുറിച്ച് സുഭാഷ് പൊലീസിന് നൽകിയ മൊഴി ഇങ്ങനെ..

2009 ഫെബ്രുവരി പതിനേഴിന് അജാസ് പുത്തുകുഴിയിലെ സുഭാഷിന്റെ വീട്ടിലെത്തുന്നു. കള്ളനോട്ടു കേസുമായി ബന്ധപ്പെട്ട ഇടപാടുകൾക്കാണ് അജാസ് സുഭാഷിന്റെ അടുത്ത് എത്തിയത്. അഞ്ചു ലക്ഷത്തിന്റെ നല്ല നോട്ടുകൾ നൽകിയാൽ പത്തുലക്ഷത്തിന്റെ കള്ളനോട്ട് നൽകാമെന്ന് സുഭാഷ് പറഞ്ഞിരുന്നു. എന്നാൽ സുഭാഷ് പണം നൽകിയില്ല.അതെ ചൊല്ലി ഇരുവരും തമ്മിൽ വഴക്കുണ്ടാകുന്നു.

ആദ്യം ജ്യൂസിൽ എലിവിഷം നൽകി കൊലപ്പെടുത്താൻ ശ്രമിച്ചു. തുടർന്ന് കത്തികൊണ്ട് കുത്തിക്കൊലപ്പെടുത്തി. ജഡം മറവുചെയ്യുന്നതിനായി രാത്രിവരെ വീട്ടിൽ സൂക്ഷിച്ചു..

ഭാര്യ അമ്പിളിയുടെ സഹായത്തോടെ ജഡം മറവുചെയ്യുന്നതിനുള്ള സ്ഥലം തിരഞ്ഞ് ഇടുക്കി ജില്ലയുടെ വിവിധ പ്രദേശങ്ങളിലൂടെ സഞ്ചരിച്ചു. ഒടുവിലാണ് കോതമംഗലത്തെ സുഭാഷിന്റെ പഴയ വാടകവീട്ടിലെത്തിച്ച് കുഴിയെടുത്ത് സംസ്കരിച്ചത്. പിന്നീട് തെളിവുകളെല്ലാം നശിപ്പിച്ചു.

ലോക്കൽപൊലീസ് അജാസിന്റെതിരോധാനക്കേസ് എഴുതിത്തള്ളി. കോടതിപലതവണ ഇടപെട്ടു. ഒടുവിൽ ക്രൈംബ്രാഞ്ചിനോട് കേസ് അന്വേഷിക്കാൻ ആവശ്യപ്പെട്ടു.

എസ് പി വിജയന്റെ നേതൃത്വത്തിൽ പ്രതികളെ പൊലീസ് അറസ്റ്റ് ചെയ്തു. ലോക്കൽ പൊലീസിൽ ഉണ്ടായിരുന്നപ്പോൾ ഇതേ എസ് പിയോടു തന്നെ ഹൈക്കോടതി കേസ് അന്വേഷിക്കാൻ ആവശ്യപ്പെട്ടപ്പോൾ കൈകഴുകിയ ഉദ്യോഗസ്ഥൻ ക്രൈംബ്രാഞ്ചിലെത്തിയപ്പോൾ പ്രതികളെ പിടിച്ചു.

തുടർന്ന് പ്രതികൾ കാട്ടിക്കൊടുത്ത സ്ഥലത്ത് നിന്നാണ് അജാസിന്റെ അസ്ഥികൂടം കുഴിച്ചെടുത്തത്. ശാസ്ത്രീയമായി നടത്തിയ അന്വേഷണമാണ് പ്രതികൾക്ക് ശിക്ഷ വിധിക്കാൻ കാരണമായത്. തലയോട്ടി പൊലീസ് സൂപ്പർ ഇമ്പോസ് ചെയ്ത് അജാസിന്റെയാണെന്ന് ഉറപ്പ് വരുത്തിയിരുന്നു. എന്നാൽ കള്ളനോട്ടു സംഘവുമായി ബന്ധപ്പെട്ടാണ് കൊലപാതകം നടന്നതെന്ന് വ്യക്തമായിട്ടും കള്ളനോട്ട് സംഘത്തിലേക്ക് പൊലീസിന്റെ അന്വേഷണം നീണ്ടില്ലെന്നത് ദുരൂഹതയായി തുടരുന്നു






## കഥ FROM കളി

അയ്യപ്പൻ ബാലൻ
ayyappanbalan@mm.co.in





# പുതിയ തുടക്കം

കൂടുതൽ >

നാഥനില്ലാക്കളരിയിൽ എത്തിയ പിതൃവാൽസല്യമുള്ള അധ്യാപകനായിരുന്നു ജോൺ റൈറ്റ്. പരിശീലനം പേരിനു മാത്രം നടന്നിരുന്ന ഇന്ത്യൻ ടീമിൽ അച്ചടക്കവും പരിശീലനത്തിന്റെ പ്രധാന്യവും ഗെയിം പ്ലാനിങ്ങുമൊക്കെ എത്തിയതു റൈറ്റ് യുഗത്തിലാണെന്ന് അറിയാത്തവരില്ല. ക്യാപ്റ്റനെന്ന നിലയിൽ ഗാംഗുലി അന്നു പുതുമുഖമായിരുന്നു.

സച്ചിനെപ്പോലെ അനുഭവ തികവുള്ളവരെ മേയ്ക്കാൻ ചെറുപ്പക്കാരൻ ക്യാപ്റ്റനും പുത്തൻ കോച്ചിനും കഴിയുമോ എന്ന് സംശയിച്ചവരൊക്കെ നിരാശരായി. ഗാംഗുലിയും ജോൺ റൈറ്റും ചേർന്നപ്പോൾ ഇന്ത്യൻ ക്രിക്കറ്റ് അതിവേഗം, ബഹുദൂരം മുന്നോട്ട് പോയി. ലോകകപ്പ് ഫൈനൽ വരെയെത്തി നിന്നു ആ കൂട്ടുകെട്ടിന്റെ പെരുമ. ഒടുവിൽ റൈറ്റ് പരിശീലനം മതിയാക്കി മടങ്ങിയപ്പോൾ കോച്ച് മോശക്കാരനാകരുതെന്ന് ബിസിസിഐ ഉറപ്പിച്ചു. കളിക്കളത്തിൽ റൈറ്റിനേക്കാൾ കേമനായ ഓസ്ട്രേലിയക്കാരൻ ഗ്രേഗ് ചാപ്പലിനെ തന്നെ കൊണ്ടുവന്നു ഇന്ത്യൻ പരിശീലകനായി.

പിതൃവാൽസല്യമുള്ള അധ്യാപകനിൽ നിന്ന് കർക്കശക്കാരനായ ഹെഡ്മാസ്റ്ററിലേക്കായിരുന്നു മാറ്റം. ചുമതലയേറ്റയുടൻ ചാപ്പൽ പ്രഖ്യാപിച്ചു. ''ഇന്ത്യൻ ക്രിക്കറ്റിൽ അടിമുടികുഴപ്പമാണ്. എല്ലാം ശരിയാക്കിയെ ഞാൻ മടങ്ങു എന്ന്.'' പക്ഷെ തന്റെ വിപ്ലവകരമായ തന്ത്രങ്ങൾ ഇന്ത്യൻ ക്രിക്കറ്റിൽ വിലപ്പോവില്ലെന്ന് ചാപ്പലിനു അധികംവൈകാതെ ബോധ്യമായി. താരങ്ങളെയും മാധ്യമങ്ങളെയും കൈകാര്യം ചെയ്യാൻ ചാപ്പൽ പെടാപ്പാടുപെട്ടു. ഇടയ്ക്കെപ്പോഴോ കോപം അടക്കാനാകാതെ നടുവിരൽ ഉയർന്നു പോയപ്പോൾ അതും വിവാദമായി. പിന്നെ അധികകാലം തുടർന്നില്ല. ചാപ്പൽ കെട്ടുകെട്ടി ഓസ്ട്രേലിയയിലേക്ക്.

പിന്നെ കോച്ചില്ലാതെ കുറച്ചു കാലം. ഇതിനിടെ ക്യാപ്റ്റൻ സ്ഥാനത്തേക്ക് ധോണി അവരോധിക്കപ്പെട്ടു. പല പേരുകളും കോച്ചിന്റെ സ്ഥാനത്ത് പറഞ്ഞു കേട്ടെങ്കിലും ഒടുവിൽ കിർസ്റ്റൻ എത്തി. കളിക്കളത്തിൽ പോരാട്ടവീര്യത്തിനാണു പേരെങ്കിലും സൗമ്യനായ കൂട്ടുകാരനായിരുന്നു കിർസ്റ്റൻ ഇന്ത്യൻ ടീമിന്. ആവശ്യമുള്ളപ്പോഴെല്ലാം തുണയായി ടീമിനൊപ്പം നിന്ന കോച്ച്. അദ്ദേഹത്തെ കൂടാതെ മെൻഡൽ കണ്ടീഷനർ പാഡി അപ്റ്റന്റെ സേവനവും നിസാരമല്ല. ഓരോ താരത്തിനും ഓരോ തന്ത്രമുണ്ടായിരുന്നു കിർസ്റ്റന്. കളി മികവെല്ലാം നഷ്ടപ്പെട്ട് ഒടുവിൽ ടീമിനു പുറത്തായ യുവരാജ് സിങ്ങിന് അദ്ദേഹം നാലു മാസം മുൻപ് ചില നിർദേശങ്ങൾ നൽകി.

ജീവിതചര്യകളിൽ ചില മാറ്റങ്ങൾക്കു ശ്രമിക്കാനായിരുന്നു ഉപദേശം. പാഡി അപ്റ്റനും ചില ഗൃഹപാഠങ്ങൾ യുവരാജിനോട് നിർദേശിച്ചു. ഈ ലോകകപ്പിനു തൊട്ടു മുൻപ് വരെ യുവരാജ് അന്തിമ ഇലവനിൽ ഉണ്ടാകുമോ എന്നു പോലും സംശയമായിരുന്നു. പക്ഷെ ചാരത്തിൽ നിന്ന് ഉയിർത്തെഴുന്നേറ്റപോലെയായിരുന്നു യുവരാജിന്റെ പ്രകടനം. ലോകകപ്പ് വിജയത്തിൽ തന്നെ ഏറ്റവും സന്തോഷിപ്പിച്ചതു യുവരാജിന്റെ മാൻ ഓഫ് ദ സീരീസ് ട്രോഫിയാണെന്നു കിർസ്റ്റനും തുറന്നു പറയുന്നു.

ഇന്ത്യൻ ക്രിക്കറ്റ് പരിശീലകരിൽ സമ്പൂർണവിജയം എന്ന് അവകാശപ്പെടാൻ ഒരാളെയുള്ളു ഗാരി കിർസ്റ്റൻ. പക്ഷെ കിർസ്റ്റൻ യുഗവും അവസാനിക്കുകയാണ്.

ഇനി ആര്?

ഭാവി കോച്ചിനെക്കുറിച്ചുള്ള ചർച്ചകളാണ് എങ്ങും. ഇന്ത്യൻ ടീമിന്റെ മുൻ നായകൻമാരായ സൗരവ് ഗാംഗുലിയും അനിൽ കുംബ്ലെയും, ന്യൂസിലൻഡിന്റെ മുൻ ക്യാപ്റ്റൻ സ്റ്റീഫൻ ഫ്ലെമിങ്, ഓസ്ട്രേലിയൻ ഓപ്പണിങ് ബാറ്റ്സ്മാൻ ജസ്റ്റിൻ ലാങ്ങർ, സ്പിൻ ഇതിഹാസം ഷെയ്ൻ വോൺ എന്നിവരുടെയൊക്കെ പേരുകൾ ആദ്യ റൗണ്ടിൽ പറഞ്ഞു കേൾക്കുന്നു. ഇതിൽ ഗാംഗുലിയും ഷെയ്ൻ വോണും ഇന്ത്യൻ ടീമിന്റെ പരിശീലക സ്ഥാനത്തിനു വേണ്ടിയുള്ള ആഗ്രഹം തുറന്നു പറയുകയും ചെയ്തു.

പക്ഷെ ബിസിസിഐ തീരുമാനം നീളുമെന്നാണു സൂചന. ഐപിഎൽ ടൂർണമെന്റിനു ശേഷമാകും തീരുമാനം.



വിഷു ആശംസകൾ



# മഴ തോരും മുൻപേ

സി.വി. നിർമല

ശിവശങ്കരമേനോന്റെ വാദമുഖങ്ങളും ഉപദേശങ്ങളും വൈജയന്തിയെ തെല്ലും ചഞ്ചലചിത്തയാക്കിയില്ല. താൻ കൊല്ലപ്പള്ളിയിൽ വന്നത് എന്ത് ഉദ്ദേശ്യത്തോടെയാണോ അതിൽത്തന്നെ അവൾ ഉറച്ചുനിന്നു.

"രേവതിക്കുട്ടി അനാഥയായിരുന്നു എന്നുള്ളത് സത്യമാ ശിവേട്ടാ. പക്ഷേ, ഇപ്പോ അവളങ്ങനെയല്ലല്ലോ. ഒരു ക്രിസ്ത്യൻ കുടുംബം അവളെ ദത്തെടുത്തിരിക്കയാണ്. അവർക്കുവേണമെങ്കിൽ അവളെ മതംമാറ്റാം. ഒരു ക്രിസ്ത്യാനിച്ചെറുപ്പക്കാരനെക്കൊണ്ട് കല്യാണം കഴിപ്പിക്കാം. മതത്തിനും വിശ്വാസത്തിനുമപ്പുറത്ത് ചില മൂല്യങ്ങളുണ്ടെന്നു വിശ്വസിക്കുന്നതുകൊണ്ടാ അവരങ്ങനെ ചെയ്യാത്തത്."

"അവർക്ക് അവളെ ഇനി വേണ്ട. അതാണു കാര്യം. സ്വന്തം മകന്റെ രക്തത്തിൽ ജനിച്ച ഒരു കുഞ്ഞിനെ അവർ വളർത്തുന്നുണ്ടല്ലോ. അവർക്കിനി അതിനെ മതി."

"കഷ്ടം! ശിവേട്ടന് ഇങ്ങനെയൊക്കെ ചിന്തിക്കാൻ കഴിയുന്നല്ലോ."

ഉടനെ കമല വന്ന് ഇടയ്ക്ക് കയറി.

"അവളെങ്ങനെ ഉണ്ടായതാണെന്ന് ആർക്കറിയാം. വല്ല തേവിടിശ്ശീം പെറ്റ്, കുപ്പത്തൊട്ടിലെറിഞ്ഞ് പോയതാണോ, നമ്മളിലും താഴെയുള്ള ജാതിയിൽപെട്ടവരാണോ അതിന്റെ തന്തേം തള്ളേം എന്നൊന്നും അറിയില്ലല്ലോ. നിന്റെ മോൾടെ കാര്യംപോലെയാണോ ഇത്. അവൾക്കൊരു നാണംകെട്ട കഥയെങ്കിലും പറയാനൊണ്ട്. മനുഷ്യനോടു പറയാനും കേൾക്കാനും കൊള്ളാത്തതാണെങ്കിൽപോലും."

"നാണംകെട്ട കഥയെന്താ കമലേടത്തി?"

"കുടുംബത്തിൽ പിറന്ന പെൺകുട്ടികൾ അവനവന്റെ ജോലി നോക്കി മാനംമര്യാദയ്ക്ക് ജീവിക്കും ഏതുനാട്ടിൽ ചെന്നാലും. നീയതാണോ ചെയ്തത്. അവനവന്റെ അന്തസ്സും അഭിമാനോം മറന്ന് അന്യമതത്തിൽപ്പെട്ട ഒരു പട്ടാളക്കാരന്റെ കൂടെ കുറെനാൾ അഴിഞ്ഞാടിജീവിച്ചു. ആ വകയിലൊരു കൊച്ചിനേം പെറ്റുതള്ളി. ഇപ്പം അതൊക്കെ മഹാസംഭവങ്ങളായിട്ടു കാണുന്ന വിവരദോഷികളൊണ്ടായിരിക്കും. ഇല്ലെന്നൊന്നും ഞാൻ പറയുന്നില്ല." ശിവശങ്കരമേനോനെ ഒന്നു പാളിനോക്കിയിട്ട് കമല തുടർന്നു: "ഈ രേവതിക്കുട്ടീന്നു പറയുന്നോൾക്ക് അങ്ങനെപോലും ഒരു ചരിത്രമില്ലല്ലോ... ഒണ്ടോ?"

"കമലേടത്തിയോട് എനിക്കൊന്നും പറയാനില്ല."

"ഇത്തരം മുട്ടുമ്പം എല്ലാവരും ഇങ്ങനെയാ. ഒന്നും പറയാനുണ്ടാവില്ല. പക്ഷേ, നിന്നോട് എനിക്കിത്തിരി പറയാനൊണ്ട്. ആ പെണ്ണ്, ആർക്ക് എങ്ങനെ ജനിച്ചതാണെന്നൊന്നും നമുക്കറിയത്തില്ല. അതൊക്കെ പോട്ടെ. നമ്മുടെ രോഹിത്തിന് ഇങ്ങനൊരു ധർമക്കല്യാണം കഴിക്കേണ്ട വല്ല ആവശ്യവും ഒണ്ടോ? അവനെപ്പോലെ പഠിപ്പും വിവരോം, സ്വത്തും ആരോഗ്യോം ഒള്ള ചെറുപ്പക്കാരന് നല്ലൊന്നാന്തരം കൊടികെട്ടിയ കുടുംബങ്ങളിന്ന് കോടീശ്വരൻമാരുടെ പെൺകുട്ടികളെ കിട്ടുമല്ലോ. ഡോക്ടറോ എൻജിനീയറോ ലക്ചററോ ഐഎഎസുകാരിയോ ആരെ വേണമെങ്കിലും."

"അവന് രേവതിക്കുട്ടിയെ മതി. അവളെയാണ് ഇഷ്ടം. അവൾക്കും അവനെ ഇഷ്ടമാണ്. എന്റെ മോനെ എല്ലാവരും കല്ലെറിഞ്ഞിരുന്ന സമയത്ത് അവനെ സ്നേഹിക്കാനും ധൈര്യം കൊടുക്കാനും എന്റെ മോളും ആ കുട്ടിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ."

"നീ ആ കല്യാണം നടത്താനാണ് ഉദ്ദേശ്യമെങ്കിൽ ഞങ്ങളുടെയൊന്നും യാതൊരു സഹകരണോം ഉണ്ടാവില്ല." ശിവശങ്കരമേനോൻ പറഞ്ഞു.

"ശിവേട്ടാ അവർ സ്വന്തം മക്കളെപ്പോലെയാ അവളെ രോഹിത്തിനു കൊടുക്കുന്നത്."

"അതൊക്കെ ചുമ്മാ പറയാൻ കൊള്ളാം ജയന്തി. അവര് വാസ്തവത്തിൽ ചെയ്യേണ്ടിയിരുന്നത് അവളെ അവരുടെ കൂട്ടത്തിലോട്ടുചേർത്ത്, ആ മാമച്ചന്റെ ചേട്ടൻമാരുടെയോ പെങ്ങന്മാരുടെയോ മക്കളെ ആരെയെങ്കിലും കല്യാണം കഴിപ്പിച്ച് കൊടുക്കുകയായിരുന്നു."

"ഇനിയെനിക്ക് ശിവേട്ടനോടും ഒന്നും പറയാനില്ല."

"എന്റെ ജയന്തി, നീ ചെയ്യേണ്ടത് എന്താണെന്നുവച്ചാ ആ അനാഥാലയത്തിലെ പൊറുതി മതിയാക്കി അവനവന്റെ വീട്ടിൽ വന്നു താമസിക്കുക."

കമല പറഞ്ഞു: "അവനവന്റെ മക്കളെ വേണ്ടുംവണ്ണം നോക്കാനാളില്ലാതെ വല്ലടത്തും ഇട്ടെറിഞ്ഞിട്ട് അനാഥാലയത്തിലെ അഴുക്കപ്പിള്ളാർക്കും ആർക്കും വേണ്ടാത്ത കിഴവനും കിഴവിക്കും കഞ്ഞി കോരിക്കൊടുക്കുകേം

## കോവിലകങ്ങളിലെ വിഷുവും വിഷുക്കഞ്ഞിയും...



വിഷു സ്പെഷൽ

ഊർമിള ഉണ്ണി




ആഘോഷങ്ങൾ എല്ലാം കുട്ടികൾക്കു വേണ്ടിയാണ് എന്നു പറയാറുണ്ടെങ്കിലും, കോവിലകങ്ങളിൽ വിഷു ആഘോഷങ്ങൾക്കു മുന്നിൽനിൽക്കുന്നത് കുടുംബത്തിലെ ഏറ്റവും മുതിർന്നവരാണ്.

എന്റെ അച്ഛന്റെ തറവാട്, കോട്ടയ്ക്കൽ കോവിലകം ആണ്. അമ്മയുടേത് തിരുവല്ലം നെടുമ്പ്രത്ത് കോവിലകവും. കോവിലകത്ത് മുത്തശ്ശിയാവും കണി ഒരുക്കുക. ഭഗവാൻ കൃഷ്ണനെ ഉടുപ്പിക്കാനുള്ള കസവുനേര്യത് വിശറിപോലെ ഞൊറിഞ്ഞ് മാറ്റിവയ്ക്കുകയാണ് ആദ്യം ചെയ്യുന്നത്. അതിനു പിന്നിലേക്ക് ഒരു ചെറിയ കൃഷ്ണവിഗ്രഹം വയ്ക്കും. സിനിമകളിലും ഫോട്ടോകളിലും ഒക്കെ കാണുന്നതുപോലെ വലിയ കൃഷ്ണൻ അല്ല.

പശുക്കിടാവിനൊപ്പം നിൽക്കുന്ന കൃഷ്ണൻ തന്നെ കണികാണാൻ വേണം എന്നു നിർബന്ധം. പശുപാലകനായി നിൽക്കുന്ന കൃഷ്ണഭഗവാനെ കണികാണുന്നതാണ് കൂടുതൽ ഐശ്വര്യം. പച്ചക്കല്ലു പതിച്ച പാലയ്ക്കാമാലയാണ് വിഷുക്കണിയിൽ ഏറ്റവും നിർബന്ധം. ഓട്ടുരുളിയിൽ നാളികേരം, കണിവെള്ളരി, മാമ്പഴം, കണിക്കൊന്നപ്പൂവ്, അരി എന്നിവയും വേണം. അരിയുടെ മീതെ ഒരു വെറ്റിലയും ഒരു വെള്ളിത്തുട്ടും. വെളുപ്പിന് അമ്മയോ മുത്തശ്ശിയോ ആവും കണ്ണുപൊത്തി കണികാണിക്കാൻ കൊണ്ടുപോവുക. നിലവിളക്കിന്റെ പ്രഭയിൽ ജ്വലിച്ചുനിൽക്കുന്ന ഭഗവാനെ കണികണ്ടു കഴിഞ്ഞാൽ പിന്നെ, തൊഴുത്തിലെ പശുക്കളെ കൊണ്ടുപോയി കാണിക്കും. ഉദിച്ചുവരുന്ന സൂര്യനെ കാണിക്കും. മനസ്സിനു ചൈതന്യമേകുന്ന എന്തു കാഴ്ചകളും കാണും.

രാവിലെ വിഷുക്കൈനീട്ടം കിട്ടും. പിന്നെയാണ്, നവധാന്യങ്ങൾ ചേർത്ത് അന്നേരം തയാറാക്കുന്ന ചൂടു വിഷുക്കഞ്ഞി. നെല്ല്, ഗോതമ്പ്, കടല, എള്ള്, തുവര, പയർ, ഉഴുന്ന്, മുതിര, മൊച്ചക്കൊട്ട എന്നിവയാണ് നവധാന്യങ്ങൾ. ഈ കഞ്ഞി നവരക്കഞ്ഞി, നവധാന്യക്കഞ്ഞി എന്നും അറിയപ്പെടുന്നുണ്ട്. ഉച്ചയ്ക്ക്, പായസവും പപ്പടവും കൂട്ടി സദ്യ. കോവിലകങ്ങളിൽ എല്ലാ ആഘോഷങ്ങൾക്കും തിരുവാതിര പതിവാണ്. അതുകൊണ്ടുതന്നെ വിഷുവിനും ഉച്ചയൂണിനും ശേഷം സ്ത്രീകളെല്ലാം ചേർന്ന് തിരുവാതിരച്ചുവട് വച്ചെന്നും വരും...!

അവരെ കുളിപ്പിക്ക്യേം ശുശ്രൂഷിക്കേം ചെയ്യേണ്ട വല്ല കാര്യോം ഒണ്ടോ നിനക്ക്. നിന്റെ മോളു കാണിച്ചുകൂട്ടുന്ന ഭ്രാന്തിനെല്ലാം നീ കൂട്ടുനിൽക്കണോ? ജനിച്ചയന്നു മുതൽക്ക് അനാഥാലയത്തിൽ ജീവിച്ചവൾക്ക് അവിടം സ്വർഗമായിരിക്കും. അനാഥരെ കാണുമ്പോ അവൾക്ക് സ്വന്തക്കാരെ കാണുന്നപോലെയായിരിക്കും. നിനക്കോ? അതു മാത്രമല്ല, അവൾടെ തോന്ന്യാസത്തിനൊപ്പിച്ചു തുള്ളാൻ അവൾടെ തന്തയൊണ്ട്. ബാലചന്ദ്രന്റെ ആയുസ്സ് കെടുത്തിയത് നീയാണെന്നാ മനുഷ്യരെല്ലാം പറയുന്നത്. അവനവന്റെ ഭർത്താവിനേം മക്കളേം നോക്കി വീട്ടിൽ അടങ്ങിയൊതുങ്ങി നിന്നിരുന്നെങ്കി ബാലചന്ദ്രനിപ്പഴും ജീവിച്ചിരുന്നേനെ. ജീവിച്ചിരുന്ന കാലത്ത് ആ മനുഷ്യന് നീയൊരു സമാധാനോം കൊടുത്തിട്ടില്ലെന്ന് എല്ലാവർക്കും അറിയാം. മരിച്ചശേഷം അതിന്റെ ആത്മാവിനോടും നീതികേടല്ലേ നീ കാണിക്കുന്നെ. നിന്റെ പഴയ ബന്ധം പുതുക്കാൻ വേണ്ടിയാ മകൾടെ പേരും പറഞ്ഞ് നീയവിടെപ്പോയി കിടക്കുന്നതെന്നാ ഓരോരുത്തര് പറഞ്ഞോണ്ട് നടക്കണേ.''

''മതി. ഇനി നീ സംസാരിക്കണ്ട.''

ശിവശങ്കരമേനോൻ കർശനമായി താക്കീതു ചെയ്തു.

''ഞാനൊന്നും പറഞ്ഞില്ലേ. അല്ലെങ്കിലും പെണ്ണുങ്ങടെ കുറ്റം പറഞ്ഞാ ആങ്ങളമാർക്ക് പിടിക്കത്തില്ലല്ലോ, പണ്ടും ഇപ്പഴും. ഒരുകാര്യം കൂടെ പറഞ്ഞോട്ടെ. നീ മുൻപിവിടെ വന്ന് നിന്റെ മകളെ എന്റെ മോന് കല്യാണം ആലോചിച്ചെന്ന് ഞാനറിഞ്ഞു. നിനക്ക് നാണമുണ്ടായിരുന്നോ ജയന്തീ. എന്റെ മോനെ ഭർത്താവായിട്ടു കിട്ടാൻ എന്തു യോഗ്യതയാ അവൾക്കുള്ളത്.''

''കമലേ നിർത്ത്...''

ശിവശങ്കരമേനോൻ ഒച്ചയെടുത്തു.

''നിർത്തി.'' കമല പിൻവലിഞ്ഞു.

വൈജയന്തി ഇനിയൊരക്ഷരം ഉരിയിടാതെ പിന്തിരിഞ്ഞ് കൊല്ലപ്പള്ളി തറവാട്ടിൽനിന്ന് ഇറങ്ങി.

•••

വൈജയന്തി രോഹിതിനെയും കൂട്ടിയാണ് എറണാകുളത്ത് മാമച്ചന്റെ വീട്ടിൽ ചെന്നത്.

മാമച്ചനോടും ഗ്രേസമ്മയോടുമായി അവൾ പറഞ്ഞു.

''സ്വന്തക്കാരുടേം ബന്ധുജനങ്ങളുടേം അനുഗ്രഹത്തോടെയും അനുവാദത്തോടെയും നല്ല മോടിയായിട്ട് കല്യാണം നടത്തണമെന്നായിരുന്നു ആഗ്രഹം! അതു നടപ്പില്ലെന്നു മനസ്സിലായി. ബാലേട്ടന്റെ സ്വന്തക്കാർക്കുപോലും അത്ര പിടിച്ചിട്ടില്ല. പക്ഷേ, എനിക്കും എന്റെ മക്കൾക്കും ഇക്കാര്യത്തിൽ ഒരേ മനസ്സാ. ഇനി നിങ്ങളാ പറയേണ്ടത്.''

''ഇനി പറയാനെന്തിരിക്കുന്നു. കുട്ടികൾ അവരുടേതായ തീരുമാനം എടുത്തുകഴിഞ്ഞു. അവരുടെ ഒരു ഗ്രൂപ്പുണ്ടല്ലോ, അത് നമ്മൾ വിചാരിക്കുന്നതിനേക്കാൾ നൂറിരട്ടി ശക്തമാണ്. പിന്തുണ പ്രഖ്യാപിച്ചോണ്ട് എവിടുന്നെല്ലാമാണു കോൾ വരുന്നതെന്നറിയാമോ? കുളത്തൂപ്പുഴ, പത്തനാപുരം, പുനലൂർ, തിരുവനന്തപുരം, പാലാ...! നമുക്കിനി നിശ്ചയത്തിനും കല്യാണത്തിനും ഓരോ തീയതി കുറിപ്പിക്കുക. അതല്ലേ ചെയ്യാനുള്ളൂ.'' മാമച്ചൻ പറഞ്ഞു.

വൈജയന്തി മന്ദസ്മിതത്തോടെ തലയാട്ടി.

•••

റിങ് ചെയ്യുന്നതു നിലയ്ക്കും മുൻപേ ഗംഗാധരമേനോൻ വേഗംവന്ന് ഫോണെടുത്തു.

''ഹലോ...''

''ഗംഗേട്ടാ... ജയന്തിയാ.''

''ഓ... അവിടെന്തുണ്ട് വിശേഷം?''

''ഒരുവിശേഷം പറയാനുണ്ട്, രോഹിതിന്റെ കല്യാണം ഉറപ്പിച്ചു. നിശ്ചയത്തിനു ക്ഷണിക്കാനും കൂടിയാണ് വിളിച്ചത്.''

''ഓ... അതുതന്നെ നടത്താൻ തീരുമാനിച്ചോ?''

''അവരാഗ്രഹിച്ചതല്ലേ ഗംഗേട്ടാ. നടക്കട്ടെ. സുഖമായാലും ദുഃഖമായാലും മറ്റാരേയും കുറ്റപ്പെടുത്തേണ്ടിവരില്ലല്ലോ. ഞാൻ അനുഭവിച്ച വേദനയൊക്കെ എനിക്കോർമയുണ്ട്. അതുകൊണ്ടുകൂടിയാണ്. ഗംഗേട്ടനും ചേച്ചീം നിശ്ചയത്തിനു വരണം. അവരെ അനുഗ്രഹിക്കണം. കല്യാണത്തിനും വരണം. അതിന് രോഹിത് അവിടെവന്ന് ക്ഷണിക്കും.''

മാലതിമേനോൻ വാതിൽക്കൽവന്ന് നോക്കി നിൽക്കുന്നുണ്ടായിരുന്നു. ഗംഗാധരമേനോൻ സംസാരിച്ചുതീർന്ന് ഫോൺ വെയ്ക്കുന്നതുവരെ അവർ കാത്തുനിന്നു.

''ജയന്തിയായിരുന്നു.''

ഗംഗാധരമേനോനെ തലതിരിച്ച് പിന്നോട്ടു നോക്കി പറഞ്ഞു.

''എനിക്കു മനസ്സിലായി. അവരതുതന്നെ നടത്താൻ തീരുമാനിച്ചു അല്ലേ?''

''ഉം...'' ഗംഗാധരമേനോന്റെ മൂളലിൽ അൽപ്പം നീരസമുണ്ടായിരുന്നു.

''നമുക്ക് പറയാനുള്ളതെല്ലാം മുൻപേതന്നെ



വിഷു ആശംസകൾ

ആചാര്യന്മാർ പറഞ്ഞ കഥകൾ



വിനോബാജി

# അറിവുള്ളവന്റെ വാക്ക് അവഗണിച്ചാൽ...

ആ അമ്മയ്ക്ക് ഒരേയൊരു മകൻ മാത്രം. ആറുവയസ് കഴിഞ്ഞതേയുള്ളൂ. കുട്ടിയുടെ അച്ഛൻ നേരത്തെ മരിച്ചുപോയി. നിധിപോ ലെ അമ്മ മോനെ വളർത്തി. ഒരുദിവസം കുട്ടി പള്ളിക്കൂടത്തിൽനിന്നു വന്നത് ജ്വരവുമായി. നേരം പുലർന്നപ്പോഴേക്കും അസുഖം വല്ലാതെ വഷളായി.

അമ്മ കുഞ്ഞിനെ വൈദ്യനെ കാണിച്ചു. അദ്ദേഹം മരുന്നുകൊടുത്തിട്ടു പറഞ്ഞു: "രോഗം കഠിനമാണ്. പക്ഷേ, ഈശ്വരാനുഗ്രഹത്താൽ നമുക്ക് ചികിത്സിച്ചു മാറ്റാവുന്നതേയുള്ളൂ. മരുന്നുകൊടുത്തു തുടങ്ങുമ്പോൾ കുട്ടിക്ക് നല്ല വിശപ്പ് ഉണ്ടാകും. പക്ഷേ, ഭക്ഷണം ഒന്നും കൊടുക്കരുത്. രോഗം മാറിയാലും രണ്ടുമൂന്നു ദിവസത്തേക്ക് ആഹാരം കർശനമായി ഒഴിവാക്കണം. എത്ര വിശന്നു കരഞ്ഞാലും ഒന്നും കൊടുക്കരുത്."

അമ്മ കണ്ണീരോടെ എല്ലാം കേട്ടു.



മരുന്ന് കൊടുത്തുതുടങ്ങി. കുട്ടിയുടെ നിലയും മെച്ചപ്പെട്ടു തുടങ്ങി. ഒരാഴ്ചകൊണ്ട് കുട്ടിക്ക് സുഖമായി. അവൻ എഴുന്നേറ്റ് അനായാസം നടന്നു. പക്ഷേ, കഠിനമായ വിശപ്പ് അവനെ വലച്ചു. അവൻ അമ്മയോട് ആഹാരത്തിനായി കെഞ്ചി, കരഞ്ഞു; വഴക്കുണ്ടാക്കി.

ആദ്യമൊക്കെ അമ്മ പിടിച്ചുനിന്നു. വിശന്ന്, വാടിത്തളർന്ന് ഇരിക്കുന്ന കുഞ്ഞിനെ കണ്ട് അമ്മയ്ക്ക് സഹിക്കവയ്യാതായി. ഒടുവിൽ അവന് കുറച്ചാഹാരം കൊടുത്തു. ആഹാരം കഴിച്ചതോടെ അവന് ഒന്നുകൂടി ഉൽസാഹം വർധിച്ചു. അമ്മയുടെ പേടി മാറി. അന്ന് അമ്മ അവന് ലഘുവായി അത്താഴവും കൊടുത്തു.

പിറ്റേദിവസം കുട്ടി ഉണരാൻ വൈകി. അമ്മ കുലുക്കി വിളിച്ചു. പഴയ ദീനം അവനെ പിടികൂടിയിരിക്കുന്നു. അവരുടെ ഉള്ളു കാളി. അമ്മ വൈദ്യന്റെ സമീപം ഓടിയെത്തി വിവരം പറഞ്ഞു. പകുതി കേട്ടപ്പോൾ വൈദ്യൻ ചോദിച്ചു: "കുട്ടിക്ക് ആഹാരം കൊടുത്തു അല്ലേ... പഥ്യം തെറ്റിച്ചു അല്ലേ..."

അമ്മ വലിയ വിഷമത്തോടെ പറഞ്ഞു: "കൊടുത്തുപോയി വൈദ്യരേ..."

"ഇനി, എനിക്കൊന്നും ചെയ്യാനില്ല. ഈശ്വരനോടു പ്രാർഥിക്കൂ."

അന്നു വൈകുന്നേരം കുട്ടി മരിച്ചു. അറിവുള്ളവന്റെ വാക്കുകൾ അവഗണിച്ചാൽ അപകടം ഉറപ്പ്.



എൻ. സോമശേഖരൻ

പറഞ്ഞുകഴിഞ്ഞതല്ലേ. അവർ വേറൊരു തീരുമാനമെടുത്തു. അത്രയല്ലേയുള്ളൂ." മാലതി പറഞ്ഞു.

"നമ്മളത് അംഗീകരിച്ചുകൊടുക്കണംന്നില്ലല്ലോ."

"എന്റെ ഗംഗേട്ടാ നമ്മളൊക്കെ ഇനി എത്ര കാലമുണ്ട്. ആണ്ടിലൊരിക്കലോ മറ്റോ ആണ് കൂടിക്കാഴ്ച. കല്യാണം, മരണം ഇതൊക്കെയാണ് കൂടിക്കാഴ്ചയ്ക്കുള്ള അരങ്ങ്. ഇതിനിടയ്ക്ക് ഓരോ തരം വിശ്വാസവും കടുംപിടിത്തവും ചുമന്നോണ്ട് നടന്ന് അവരവരുടെ മനസ്സിനേം മറ്റുള്ളവരേം ഭാരപ്പെടുത്തുന്നത് എന്തിനാ? പതിനായിരക്കണക്കിന് മനുഷ്യർ ഓരോ ദിവസോം ജനിക്കേം മരിക്കേം ചെയ്യുന്ന ഈ ലോകത്ത് സ്നേഹിച്ചുപോയ രണ്ടുപേർ തമ്മിൽ കല്യാണംകഴിച്ചാൽ എന്ത് അത്യാഹിതം വരാനാ... മനുഷ്യന്റെ മനസ്സു ചെറുതാകുമ്പോഴാണ് അവന്റെ ഇഷ്ടത്തിനും അനിഷ്ടത്തിനും വലുപ്പം കൂടുന്നത്."

"ഊം..." ഗംഗാധരമേനോൻ പിന്നെയും മൂളി.

"നമ്മളവിടെ ചെന്ന് കല്യാണത്തിൽ പങ്കെടുത്ത് ആ കുട്ടികളേം അനുഗ്രഹിച്ച് പോന്നാൽ അവർക്കൊരൊരു സന്തോഷമാകും. നമുക്ക് വല്ലതും നഷ്ടപ്പെടാനുണ്ടോ, സന്തോഷമല്ലേ തോന്നൂ..."

" ശിവന് ഒട്ടും ഇഷ്ടമല്ല. കമലയാണെങ്കിൽ കാഞ്ഞിരംപോലെ കയ്ച്ചമട്ടിലും. അവരു മാറി നിൽക്കുമ്പം നമ്മൾ മാത്രം ചെന്ന് പങ്കെടുക്കുന്നതു ശരിയാണോ?"

"ശിവനോട് കാര്യം പറഞ്ഞാ മനസ്സിലാകും. കമലേടെ സ്വഭാവം ആർക്കും മാറ്റാൻ പറ്റില്ല. അത് പട്ടീടെ വാലുപോലെയാ. ഗംഗേട്ടൻ ശിവനെ വിളിച്ച് സംസാരിക്ക്. ഇത്രയുമായ സ്ഥിതിക്ക് ഇനി പുറംതിരിഞ്ഞു നിൽക്കുന്നത് മടയത്തമാണെന്നു പറ. കല്യാണം ഒറ്റദിവസം കൊണ്ട് തീരുന്ന ചടങ്ങാ, അതിൽ പങ്കെടുക്കാതെ മാറിനിൽക്കുമ്പം ഓർക്കണം, പിന്നീട് എത്രയോ പ്രാവശ്യം നമ്മൾ അവരെ ഫെയ്സ് ചെയ്യേണ്ടിവരുമെന്ന്. ഒരു തവണത്തെ ദുരഭിമാനത്തിന് എത്ര തവണ അവരുടെ മുന്നിൽ ലജ്ജിക്കേണ്ടിവരും."

"ഊം...." ഗംഗാധരമേനോൻ അനുകൂലാർഥത്തിൽ മൂളിക്കൊണ്ട് തലയാട്ടി. അൽപ്പസമയം ആലോചിച്ചുനിന്നിട്ട് അനുജന് ഫോൺ ചെയ്യാൻവേണ്ടി ടെലിഫോണിനടുത്തേക്ക് നീങ്ങി.

●●●

അമ്പലക്ഷേത്രത്തിലായിരുന്നു വിവാഹം.

സ്വന്തം മകളുടേതെന്നപോലെ ആഘോഷമായിട്ടാണ് മാമച്ചനും ഗ്രേസമ്മയും അതു നടത്തിയത്.

നിലഗിരിയിൽനിന്ന് ഗംഗാധരമേനോനും മാലതിയും എത്തിച്ചേർന്നിരുന്നു. കൊല്ലപ്പള്ളിയിൽനിന്ന് കമലയൊഴികെ മറ്റെല്ലാവരും ആ വിവാഹത്തിൽ പങ്കുകൊണ്ടു.

കുളത്തൂപ്പുഴനിന്ന് സ്റ്റാൻലിയും ടാനിയയും പത്തനാപുരത്തുനിന്ന് സാന്ദ്രയും ജോസുകുട്ടിയും വന്നിട്ടുണ്ടായിരുന്നു. പാലായിൽനിന്ന് ബാലചന്ദ്രമേനോന്റെ ബന്ധുജനങ്ങൾ.

കതിർമണ്ഡപത്തിൽ സർവാഭരണവിഭൂഷിതയായി ഇരിക്കേ താനേതോ സ്വപ്നലോകത്താണെന്ന് രേവതിക്കുട്ടിക്ക് തോന്നി. ഇങ്ങനെയൊരു വിവാഹമോ ആഘോഷമോ ഒന്നും അവൾ സങ്കൽപ്പിച്ചിട്ടുകൂടിയില്ല. സ്നേഹനികേതനത്തിൽ താമസിച്ചിരുന്ന കുട്ടിക്കാലത്ത് ഒരേയൊരു ആഗ്രഹമേ ഉണ്ടായിരുന്നുള്ളൂ. വയറുവിശക്കാതെ എന്നും എന്തെങ്കിലും കഴിക്കാൻ കിട്ടണേ എന്ന്. പിന്നെ കൊതിച്ചിട്ടുള്ളത് ഭംഗിയുള്ള ഉടുപ്പിനുവേണ്ടിയാണ്. അലീനച്ചേച്ചിയോ ബ്രിജിത്താമ്മയോ, വീടുതോറും കേറിയിറങ്ങി നടന്ന് ഇരന്നുകിട്ടുന്ന വസ്ത്രങ്ങൾ സ്നേഹനികേതനത്തിൽ കൊണ്ടുവരുമ്പോൾ അത്യധികമായ ആകാംക്ഷയോടെ അവയിൽ കയ്യിട്ടുവാരി ഓരോന്നും എടുത്ത് ദേഹത്തോടു ചേർത്തുവച്ച് ഏറ്റവും ഭംഗിയുള്ളത് ഏതാണെന്നു നോക്കുമായിരുന്നു. ഇപ്പോൾ താൻ വിലപിടിച്ച കല്യാണസാരിയാണ് ഉടുത്തിരിക്കുന്നത്. കയ്യിലും കാതിലും കഴുത്തിലുമെല്ലാം സ്വർണാഭരണങ്ങളുണ്ട്. അതിനേക്കാളെല്ലാം വിലയേറിയ ഇത്തിരിപ്പോന്ന് പുടവയ്ക്കുമിതെ ഇരിക്കുന്നു.

തന്റെ ചുറ്റും നിൽക്കുന്നവരെല്ലാം സിനിമാതാരങ്ങളാണെന്ന് രേവതിക്കുട്ടിക്കു തോന്നി. അലീനച്ചേച്ചിക്കും ബബിതയ്ക്കും ടാനിയയ്ക്കും സ്റ്റാൻലി പപ്പയ്ക്കും ടെസ്സയ്ക്കും മാമച്ചനങ്കിളിനും ഗ്രേസമ്മയാന്റിക്കും അമ്മയ്ക്കും മനുശങ്ക

## വചനാമൃതം

സന്തോഷവാർത്ത അറിയിക്കുന്നവരും താക്കീത് നൽകുന്നവരും ആയിട്ടല്ലാതെ നാം ദൂതന്മാരെ അയയ്ക്കുന്നില്ല.

വിശുദ്ധ ഖുർആൻ

ഒരാളുടെ മാർഗങ്ങൾ കർത്താവിനു പ്രീതികരമാകുമ്പോൾ അയാളുടെ ശത്രുക്കളെപ്പോലും അവൻ അയാളുമായി രഞ്ജിപ്പിലാക്കുന്നു.

വിശുദ്ധ ബൈബിൾ

കഥ കേൾക്കുന്ന ഭക്തരുടെ കർണ്ണത്തിലൂടെ ഭഗവാൻ അവരുടെ ഹൃദയത്തിലെത്തുന്നു. അങ്ങനെ ഹൃദയത്തിലുള്ള പാപങ്ങളെ നശിപ്പിക്കുന്നു.

ശ്രീമദ് ഭാഗവതം




## ശൂന്യവേള

ജോസ് പനച്ചിപ്പുറം

# കോഴി ഇനി പഴയ കോഴിയല്ല

കോഴിക്കൂട്ടിൽ കയറാൻ വിസമ്മതിച്ച് ഏതെങ്കിലും കോഴി പുരപ്പുറത്തോ മരക്കൊമ്പിലോ കയറി തൂങ്ങിയിരിക്കുന്നതു കാണുമ്പോൾ ഓർക്കുക: അവൻ അഥവാ അവൾ വീട്ടുകാരുമായി മാനസിക താദാത്മ്യത്തിലാണ്; ശല്യപ്പെടുത്തരുത്. മറ്റൊരാളുടെ വികാരങ്ങൾ സ്വന്തമായിക്കണ്ട് അവയുമായി താദാത്മ്യം പ്രാപിക്കുന്ന മാനസികാവസ്ഥയ്ക്ക് സായ്പ് എംപതി എന്നാണു പറയുക.

എംപതി ഉണ്ടാവാൻ ആദ്യം മനസ്സു വേണം; അതിനു വല്ലാത്തൊരു അലിവുണ്ടാകണം; മറ്റുള്ളവരുടെ മനസ്സിലേക്കു കയറാനുള്ള ഏണി സ്വന്തം മനസ്സിൽ കൊണ്ടുനടക്കുകയും വേണം.

നല്ല സാഹിത്യകാരന്മാരൊക്കെ ഈ മഹാസിദ്ധിയുള്ളവരാണത്രെ. അവരുടെ എഴുത്ത് വികാരതീവ്രമാകുന്നതും ആ വികാരങ്ങൾ നാം വായനയിൽ ഏറ്റുവാങ്ങുന്നതും അതുകൊണ്ടുതന്നെ.

എംപതി മനുഷ്യനുമാത്രമേയുള്ളുവെന്നായിരുന്നു ഇതുവരെയുള്ള ധാരണ. എന്നാലിപ്പോൾ ശാസ്ത്രജ്ഞന്മാർ പറയുന്നു, കോഴികൾക്കും ഇതേ സിദ്ധിയുണ്ടെന്ന്. അതും, വീട്ടിൽ വളർത്തുന്ന കോഴികൾക്ക്. മനുഷ്യന്റെ സങ്കട–സന്തോഷങ്ങളൊക്കെ അടുത്തുനിന്നു കാണാൻ കാട്ടുകോഴികൾക്ക് അവസരം ലഭിക്കുന്നില്ലല്ലോ.



കോഴികളിൽനിന്നു സാഹിത്യകാരന്മാരും സാഹിത്യകാരികളും ഉണ്ടാവാം എന്നു ശാസ്ത്രജ്ഞർ ഇതുവരെ പറഞ്ഞിട്ടില്ലെന്നേയുള്ളൂ. ഏതു നിമിഷവും പറയാം. പകുതി ആക്ഷേപവും പകുതി ഹാസ്യവും ചേർത്ത് ആരെയെങ്കിലും കോഴി എന്നു വിളിക്കുന്നതിനു മുൻപ് ഒന്നല്ല, രണ്ടുതവണ മനസ്സുകൊണ്ടൊന്നു കൂവിയാലോചിക്കണം :

വേണോ?

പനച്ചിയോട് ചോദിക്കാം ››

റിനും കൃഷ്ണമോൾക്കും ശിവശങ്കരനങ്കിളിനും ഗംഗാധരനങ്കിളിനുമെല്ലാം ഇതുവരെ കണ്ടിട്ടില്ലാത്തൊരു താരശോഭ!

അലീനയെ നോക്കിയപ്പോൾ അവൾക്ക് ചിരിയും കരച്ചിലും വന്നു.

അലീന അവളുടെ മുഖത്തുനിന്നു കണ്ണെടുക്കാതെ നിന്നു. താൻ അനുജത്തിക്കുട്ടിയെപ്പോലെ കൊണ്ടുനടന്ന പെൺകിടാവ്. അവൾ മംഗല്യവതിയാകുന്നു. വേറെയാരുമല്ല അവളുടെ ജീവിതം കയ്യേൽക്കുന്നത്. തന്റെ സഹോദരൻ! അതുവഴി ശക്തമായ ഒരു ബന്ധം കൂടി വിളക്കിച്ചേർക്കുകയാണ്.

മുഹൂർത്തമായി,

മേളങ്ങൾക്കും ആരവങ്ങൾക്കുമിടയിൽ രോഹിത് താലിച്ചരട് എടുത്ത് കഴുത്തിൽ അണിയിക്കവേ രേവതിക്കുട്ടി ഓർത്തു, ഈ നിമിഷം മുതൽ താൻ അനാഥയല്ലാതാവുകയാണ്, പേരിട്ടു വിളിക്കാനാവുന്ന ഒരുബന്ധം ജീവിതത്തിലാദ്യമായി വന്നുചേരുകയാണ്.

രേവതിക്കുട്ടിയുടെ മിഴികളിൽനിന്ന് രോഹിതിന്റെ കൈത്തണ്ടയിലേക്ക് ചുടുകണ്ണുനീർത്തുള്ളികൾ അടർന്നു വീണുകൊണ്ടിരുന്നു.

മനുശങ്കർ രേവതിക്കുട്ടിയുടെ മുഖത്തുനിന്ന് വിസ്മയത്തോടെ നോട്ടമുയർത്തി അലീനയെ നോക്കി. അവളുടെ നീൾമിഴികളിലും നീർത്തുള്ളിത്തിളക്കം അവൻ കണ്ടു.

•••

"എനിക്ക് മക്കളുടെ എണ്ണം മാത്രമേ കൂടീട്ടുള്ളൂ. ഭാര്യേടെ എണ്ണം കൂടിയിട്ടില്ല."

സ്റ്റാൻലി അസ്വസ്ഥനായിരുന്നെങ്കിലും ശാന്തത ഭാവിച്ചുകൊണ്ട് പറഞ്ഞു.

എൽസമ്മ വാതിലിനരികെ ചുമരിൽ നഖംകോറി നിന്നു.

അവരുടെ അർഥഗർഭമായ മൗനം സ്റ്റാൻലിക്ക് അസഹ്യമായി.

"എന്തെങ്കിലും പറയാനുണ്ടോ?"

അയാൾ ചോദിച്ചു.

"മക്കളുടെ എണ്ണം ഒന്നു കൂടിയത് ഞാൻ സഹിച്ചു. പിന്നേം എണ്ണം കൂടിക്കൂടിവരുന്നത് സഹിക്കാൻ വയ്യ." എൽസമ്മ പറഞ്ഞു.

സ്റ്റാൻലി പ്രതിഷേധസൂചകമായി അങ്ങോട്ടുമിങ്ങോട്ടും തലയാട്ടി.

"അച്ചനില്ലാത്ത കുട്ടികളായതുകൊണ്ട് ഞാൻ വല്ല ഹെൽപ്പും ചെയ്യുന്നുണ്ടായിരിക്കും. എന്താ ഞാൻ ചെയ്തത്. ബബിതയുടെ പിജി അഡ്മിഷനുവേണ്ടി കോയമ്പത്തൂരും ബാംഗ്ലൂരും പോയി. ആരുടേം കൂടെയല്ല. ഞാൻ തനിച്ച്. പിന്നെ കൃഷ്ണജയ്ക്കുവേണ്ടി തിരുവനന്തപുരത്തും അഡ്മിഷൻ ശരിയാക്കി."

"അതിനെല്ലാം അവരുടെ ആൾക്കാരുണ്ടല്ലോ. അമ്മാവൻമാരും, അവരുടെ മക്കളും...! നമുക്കെന്താ കാര്യം?"

"എനിക്ക് യാതൊരു കാര്യസാധ്യത്തിനുംവേണ്ടിയല്ല."

"ആ ചെക്കന്റെ കല്യാണത്തിന് ടാനിയയേം ടെൽസയേം കൊണ്ടുപോയി. അത്രയ്ക്കൊരടുപ്പം എന്തിനാ? അതെങ്ങനെ ഉണ്ടായി?"

"നീ അഞ്ചലിലെ വീട്ടിൽ പുഴുവരിച്ചുകിടന്നപ്പോൾ നിന്റെ മലമൂത്രങ്ങളെടുക്കാനും വ്രണങ്ങൾ കഴുകിക്കെട്ടാനും ദേഹം തുടച്ചുവൃത്തിയാക്കാനും വല്ലതും കോരിത്തന്നു കഴിപ്പിക്കാനും കൂട്ടുനിന്നത് ആ ചെക്കന്റെ പെങ്ങളാ. നീ വിചാരിക്കുന്നതിനേക്കാൾ കട്ടികൂടിയ ഒരു ബന്ധം കുട്ടികൾ തമ്മിൽ ഉണ്ടായിട്ടുണ്ട്."

"കുട്ടികൾ തമ്മിൽ ആയ്ക്കോട്ടെ. അത് മുതിർന്നവരിലേക്ക് പകർത്തണ്ടെന്നാ എനിക്ക് പറയാനൊള്ളത്."

"ആര് പകർത്തുന്നു. പാലാക്കാരുമായിട്ട് അലീന ബന്ധപ്പെടുന്നതുപോലും എതിർത്തിട്ടുള്ളവനാണ് ഞാൻ."



വിഷു ആശംസകൾ

"പിന്നെ എന്തുകൊണ്ട് ഇപ്പഴി മാറ്റം വന്നു?"

"എനിക്കൊരു മാറ്റോം വന്നിട്ടില്ല. മാറ്റം വന്നതു നിനക്കാണ്."

"എന്തിനാ അടിക്കടി കഴക്കൂട്ടത്തുപോകുന്നത്? ആരെക്കാണാനാ?"

"എന്റെ മക്കളെ കാണാൻ... രണ്ടുപേർ കഴക്കൂട്ടത്തും ഒരാൾ തിരുവനന്തപുരത്തുമുണ്ട്."

"അവർ അഞ്ചലിൽ താമസിച്ചോണ്ടിരുന്നപ്പം ഇപ്പഴത്തെ ഈ അഞ്ചലോട്ടമൊന്നും ഇല്ലായിരുന്നല്ലോ. ഇപ്പം എവിടുന്നു വന്നു ഈ സ്നേഹം!"

"എന്റെ മക്കളെന്നെ പഠിപ്പിച്ച സ്നേഹമാ ഇത്. കൂടാതെ, അവരെനിക്ക് തരാതെ നീ തടഞ്ഞുവച്ച സ്നേഹവും ഇപ്പഴാണെനിക്കു കിട്ടുന്നത്. നീ പറയുമ്പോലെ കൂടെക്കൂടെ ഞാൻ കഴക്കൂട്ടത്തു പോകാറുമില്ല, ബാലചന്ദ്രമേനോന്റെ കുട്ടികൾക്ക് എന്തെങ്കിലും ഹെൽപ്പ് ചെയ്തിട്ടുണ്ടെങ്കിൽ അത് അലീന ആവശ്യപ്പെട്ടിട്ടുകൂടിയാണ്."

"അതോ ആ കുട്ടികളുടെ അമ്മയുമായി പണ്ടുണ്ടായിരുന്ന ബന്ധമോർത്തിട്ടോ? ഇപ്പഴും അവളെ കാണുന്നതുകൊണ്ട് ഇത്തിരിയെങ്കിലും സന്തോഷമല്ലാതെ കയ്പൊന്നും മനസ്സിൽ തോന്നാനിടയില്ലല്ലോ."

"എനിക്ക് അൻപത്തെട്ടു കഴിഞ്ഞു എൽസമ്മേ, ഇതിൽ കൂടുതൽ നിന്നോടെനിക്ക് ഒന്നും പറയാനില്ല."

സ്റ്റാൻലി സംഭാഷണം നിർത്തി തിരിഞ്ഞു കോറിഡോറിലൂടെ നടന്നുപോയി.

പിന്നീടൊരു ദിവസം അലീന കുളത്തുപ്പുഴയിൽ വന്നപ്പോഴും എൽസമ്മ പരാതി പറഞ്ഞു.

"നീ പറഞ്ഞിട്ടാണോ സ്റ്റാൻലി കൂടെക്കൂടെ കഴക്കൂട്ടത്തേക്കു വരുന്നത്?"

"എന്താ ആന്റി പ്രശ്നം?"

"എനിക്കിഷ്ടമല്ല."

അലീന അവരുടെ മുഖത്തേക്കുതന്നെ നോക്കിക്കൊണ്ടിരുന്നു.

"നീയെന്നെ ഇങ്ങനെ നോക്കാനും പാടില്ല. എനിക്കറിയാം ഇപ്പം നിന്റെ മനസ്സിലെന്താണെന്ന്."

"എന്റെ അമ്മ ഇനിയൊരിക്കലും ആന്റിക്കൊരു ശത്രുവാകില്ല. അമ്മയൊരു സന്ന്യാസിനിയെപ്പോലെയാണു സ്നേഹനികേതനത്തിൽ ജീവിക്കുന്നത്. പപ്പ വരുമ്പം ചിലപ്പോ തമ്മിൽ കാണാറുണ്ടായിരിക്കും. മനുഷ്യർക്ക് കണ്ണുകളുണ്ടായിപ്പോയില്ലേ അതു കുത്തിപ്പൊട്ടിച്ചുകളയാൻ പറ്റുവോ!"

"അവർ തമ്മിൽ കാണുന്നതുപോലും എനിക്കിഷ്ടമല്ല. നിനക്കവരെ ഒന്നിച്ചു കാണുന്നതു സന്തോഷമായിരിക്കും. നിന്റെ പപ്പയും അമ്മയുമാണല്ലോ."

"ശരിയാ... എനിക്കവരെ ഒന്നിച്ചു കാണുന്നതു സന്തോഷമാ. അതിനേക്കാൾ അവരുടെ പെരുമാറ്റത്തിലെ അന്തസ് ഓർത്ത് അഭിമാനവും ഉണ്ട്."

"അവർക്കും പരസ്പരം കാണുന്നത് സന്തോഷമായിരിക്കുമല്ലോ അല്ലേ? അല്ലെന്നു പറയാമോ നിനക്ക്?"

"കാണുന്നത് സന്തോഷമായിരിക്കും. അല്ലെന്നൊന്നും ഞാൻ പറയുന്നില്ല. മനുഷ്യർക്കു തമ്മിൽ കാണുമ്പോൾ സന്തോഷവും ആശ്വാസവും തോന്നുകയല്ലേ വേണ്ടത്. അതോ ദുഃഖവും വെറുപ്പും ഉണ്ടാകണോ?"

"എനിക്കിഷ്ടമല്ല. അവർ തമ്മിൽ സ്നേഹിച്ചിരുന്നവരാണ്. അവരുടെ മകളാണ് നീ. അവിടെവച്ച് നിന്നെ കാണുമ്പോഴും തമ്മിൽ കാണുമ്പോഴും അവർക്ക് അതെല്ലാം ഓർമവരാതിരിക്കില്ലല്ലോ. എനിക്കതൊന്നും സഹിക്കാൻ പറ്റില്ല."

കട്ടിലിൽ ഇരിക്കുകയായിരുന്നു എൽസമ്മ. അലീന, കുളത്തുപ്പുഴയിൽ വന്നിട്ടു തിരിച്ചുപോകാൻനേരം യാത്രപറയാൻ ചെന്നതായിരുന്നു.

"പപ്പേടെ സ്വഭാവം ആന്റിക്കറിയാമല്ലോ. എന്റെയടുത്തല്ലാതെ ആരോടും അധികം സംസാരിക്കാറില്ല. കഴക്കൂട്ടത്തുവരുമ്പോഴും എന്നോടെയുള്ളൂ. ചെലപ്പോ വല്യപ്പച്ചനോടു സുഖമാണോ എന്നോ മറ്റോ ചോദിച്ചെന്നിരിക്കും."

മനസ്സിൽ ഇനിയും എന്തൊക്കെയോ പരാതികളോടെ എൽസമ്മ തൃപ്തിവരാതെ അവളുടെ മുഖത്തേക്കു നോക്കിക്കൊണ്ടിരുന്നു.

അലീന അനുകമ്പയോടെ അവരുടെ മുൻപിലേക്കു നീങ്ങിനിന്ന്, നരച്ചുതുടങ്ങിയിരുന്ന ശിരസ്സിൽ തലോടി.

"അമ്മയാണെങ്കിൽ അച്ചനെക്കുറിച്ചോർത്ത് സങ്കടപ്പെടാത്ത ഒരു രാത്രിപോലുമില്ല. അച്ചനെ സ്നേഹിക്കാൻ കഴിഞ്ഞില്ലല്ലോന്നുള്ളത് അമ്മയുടെ തീരാത്ത വേദനയാ. ഇനിയുള്ള ജീവിതം മുഴുവൻ അമ്മേടെ മനസ്സിൽ അതു നീറിനീറിക്കിടക്കും. ചില ജീവിതങ്ങൾ അങ്ങനെയാ."

അലീനയുടെ തലോടലേറ്റപ്പോൾ, അവളുടെ ആശ്ലേഷത്തിൽ മുഴുകിയപ്പോൾ, അവളുടെ ആശ്വാസവചനങ്ങൾ കേട്ടപ്പോൾ സമാധാനം കി

ശേഷം 24 ൽ >>

## വീട്ടിലൊരു ഡോക്ടർ

കേൾക്കൂ >>



ഡോ. കെ.പി. ജോർജ്ജ്

# ഭയങ്കര ചുമ; കഫശല്യവും

ഈ ലക്കത്തിലെഴുതുന്ന കാര്യങ്ങളെപ്പറ്റിയുള്ള ഏതു സംശയങ്ങളും ഡോക്ടറോട് ഫോണിൽ വിളിച്ചു ചോദിക്കാം. ഫോണിൽകൂടി ചികിത്സ നൽകുന്നതല്ല. ഞായറാഴ്ച ഒഴികെ എല്ലാ ദിവസവും വൈകിട്ട് 5 മുതൽ 7 മണിവരെ മാത്രമേ വിളിക്കാവൂ. ഫോൺ: 0481 2578413.

**ചോദ്യം:** എഴുപതു വയസു കഴിഞ്ഞ എനിക്ക് ചുമയും കഫവുമാണ് പ്രശ്നം. ഇടയ്ക്കിടെ കഫം അടിഞ്ഞുകൂടും. അപ്പോൾ ഭയങ്കര ചുമയാണ്. ചുമയ്ക്കുമ്പോൾ കഫം പുറത്തേക്കു വരും. കുറെ സമയം കഴിയുമ്പോൾ വീണ്ടും ഇതാവർത്തിക്കും. നാലഞ്ചുമാസമായി ഇതാണ് സ്ഥിതി. Cough Syrup പലതും കഴിച്ചു. കഫത്തിന്റെ നിറം മഞ്ഞയല്ലാത്തതുകൊണ്ട് പേടിക്കാനില്ലെന്ന് ഡോക്ടർ പറഞ്ഞു. മനുഷ്യശരീരത്തിലെ കഫം നിയന്ത്രിച്ചു നിർത്തുന്നതിന് വൈദ്യശാസ്ത്രം ഇതുവരെ മരുന്ന് കണ്ടുപിടിച്ചിട്ടില്ലേ? പല അസുഖങ്ങളുടെയും കാരണങ്ങൾ വളരെ വിശദമായി ഡോക്ടർ മനോരമ വാരികയിലൂടെ വിശദീകരിക്കാറുണ്ടല്ലോ. അതുപോലെ കഫശല്യത്തെപ്പറ്റി വിശദമായി ഒന്ന് എഴുതാമോ?

ഗോപാലകൃഷ്ണൻ, ബാംഗൂർ.

**ഉത്തരം:** ശ്വാസനാളത്തിനും ശ്വാസകോശത്തിനും ചെറിയ ഒരു നനവ് ആവശ്യമാണ്. ഇതിനായി സദാ കഫം സൃഷ്ടിക്കപ്പെടുന്നുണ്ട്. നാം ശ്വസിക്കുമ്പോൾ ശ്വാസനാളത്തിൽനിന്ന് ധാരാളം നീരാവി നഷ്ടപ്പെടുന്നുണ്ട്. വായു നീങ്ങുന്നതുമൂലം ഉണങ്ങി വരണ്ട് മൂക്കിൽ 'പൊറ്റൻ' വരുന്നതുപോലെ ആയിത്തീരും. അതിനാൽ നനവിനായി കഫം സൃഷ്ടിക്കപ്പെടേണ്ടത് അത്യാവശ്യമാണ്. ശ്വാസനാളത്തിലെത്തുന്ന രോഗാണു, പൊടിപടലം, ചെറുപ്രാണികളെ വരെ പിടിച്ചുകെട്ടാൻ കഫം സഹായിക്കും. പക്ഷേ, തൊണ്ട ശുദ്ധിയാക്കാൻ എപ്പോഴും കാർക്കിച്ചുകൊണ്ടിരിക്കുന്നവർക്ക് കൂടുതൽ കഫം വന്നുകൊണ്ടിരിക്കുകയേ ഉള്ളൂ. അവസാനം രക്തംവരെ പൊടിഞ്ഞുവന്നേക്കാം. അവിടെ പതുങ്ങിക്കിടക്കുന്ന രോഗാണുക്കൾ ചിലപ്പോൾ അമിതമായി കഫം സൃഷ്ടിക്കുന്ന ഒരു പ്രതിഭാസം വരുത്തിവച്ചേക്കാം. ഉദാഹരണത്തിന് ക്ഷയരോഗാണുക്കൾ ചില ചുറ്റുപാടിൽ വർഷങ്ങളോളം അവിടെ ഒതുങ്ങിക്കിടന്നേക്കാം. അമിതമായ പിരിമുറുക്കവും ആകാംക്ഷയും ആഹാരക്കുറവും ഉറക്കമിളക്കലും ശരീരം ക്ഷീണിക്കുന്നതും അല്ലെങ്കിൽ കോർട്ടിസോൺ മരുന്നു കഴിക്കേണ്ടിവരുന്ന ചില സന്ദർഭങ്ങളിലും രോഗാണുക്കൾ തലപൊക്കിയേക്കാം. രോഗാണുക്കളെല്ലാം നശിച്ചാലും ചിലപ്പോൾ ഒരു അലർജി അവിടെ അവശേഷിച്ച് കഫം വന്നുകൊണ്ടിരിക്കാം.

കഫത്തിൽ പഴുപ്പ് ഉണ്ടെങ്കിൽ നിറവ്യത്യാസം കണ്ടുതുടങ്ങും. എന്നാൽ അതുമാത്രം പഴുപ്പിന്റെ ഒരു മാനദണ്ഡമായി കരുതിക്കൂടാ. നിറവ്യത്യാസമില്ലെങ്കിലും കഫം കൾച്ചർ ചെയ്താൽ രോഗാണു ഉണ്ടെങ്കിൽ കണ്ടുപിടിക്കാൻ സാധിക്കും. അതോടൊപ്പം ഏതു മരുന്നുകൊണ്ട് രോഗാണുവിനെ നശിപ്പിക്കാമെന്നും കണ്ടുപിടിക്കാം. നിങ്ങൾ കഫം കൾച്ചർ പരിശോധന നടത്തുന്നത് നന്നായിരിക്കും.

മേൽവിവരിച്ചതിൽനിന്ന് വിവിധതരം കഫചികിത്സ വ്യത്യസ്തമെന്ന് വ്യക്തമാകുമല്ലോ.

രോഗാണുവില്ലെന്ന് ഉറപ്പുവരുത്തിയാൽ പിന്നെ അലർജിയായിരിക്കും കഫത്തിനും ചുമയ്ക്കും പ്രധാന കാരണം. ഇതുകുറയ്ക്കാൻ ആന്റിഹിസ്റ്റമിൻ മരുന്നുകളാണ് സാധാരണ പ്രയോജനം ചെയ്യുന്നത്. കഫ് സിറപ്പ് കഴിച്ചാൽ തൽക്കാലം ചുമയ്ക്കു ശമനം കിട്ടും. ചുമയുടെ ശക്തി കൂടിയാൽ മൂത്രം അറിയാതെ തെറിച്ചുപോകും. പ്രത്യേകിച്ച് പ്രായമായ സ്ത്രീകളിൽ. ചുമ കൂടിയാൽ തലകറങ്ങി ബോധക്ഷയംവരെ സംഭവിക്കാം. രാത്രിമുഴുവൻ ഫാനിട്ട് ഉറങ്ങുന്നതും തണുപ്പടിക്കുന്നതും ചുമ കൂടുതലാക്കും.

# അങ്ങനെ വന്നാൽ ഇങ്ങനെ ചെയ്യാം



## കഥക്കൂട്ട്

തോമസ് ജേക്കബ്

വരുംകാലത്തെ മുന്നിൽക്കണ്ട് എത്രത്തോളം തയാറെടുക്കാം? ഹിറ്റ്ലർ പടയോട്ടം നടത്തി ഡൽഹിവരെ എത്തിയാലോ എന്നു കരുതി ജർമൻ ഭാഷ പഠിച്ചവർ അന്നു കേരളത്തിലുമുണ്ടായിരുന്നു എന്നൊരു കഥയുണ്ട് – ജർമൻകാർ ഇവിടെ ഭരണം തുടങ്ങുമ്പോൾ സ്റ്റെനോഗ്രാഫറാകാൻ വേണ്ടി. ഇവരെ പരിഹസിക്കുന്നവരുണ്ടെങ്കിലും ദേശസ്നേഹത്തിന്റെ കാര്യത്തിലല്ലെങ്കിലും ആസൂത്രണത്തിന്റെ കാര്യത്തിൽ അവരെ അഭിനന്ദിക്കുകയല്ലേ വേണ്ടത്?

ഓരോരുത്തരുടെ ജീവിതത്തിലും ഒരു ചതുരംഗപ്പലകയുണ്ട്. എത്രയധികം കരുനീക്കങ്ങൾ മുന്നോട്ടുകാണാനാവുമോ അത്രത്തോളം നമ്മൾ ജീവിതത്തെ നേരിടാൻ സജ്ജരാണെന്നർഥം. അടുത്ത നീക്കം തെറ്റിപ്പോയേക്കാം; കരുനീക്കങ്ങളിൽ വിധിയുടെ കയ്യടക്കം നമ്മളെക്കാൾ മികച്ചതായിരിക്കാം. എങ്കിലും വരുംകാലത്തെ മുൻകൂർ കാണേണ്ടിയിരിക്കുന്നു. ആ ആസൂത്രണം എത്രത്തോളം കൃത്യമാവുമെന്നത് നമ്മുടെ അടിസ്ഥാന ബുദ്ധിയെയും ഭാഗ്യത്തെയും ആശ്രയിച്ചിരിക്കുന്നു. ചില ആസൂത്രണ വിദഗ്ധരെക്കുറിച്ചുള്ള കേട്ടോർമകൾ ഇവിടെ പങ്കിടട്ടെ.

അര നൂറ്റാണ്ടോളംമുൻപത്തെ തമിഴ്നാട്ടിൽ തഞ്ചാവൂരിൽ നിന്നാണ് ഒരു കഥ. അഞ്ചു ലക്ഷം ടൺ നെല്ലു വിളയിച്ച ആ കാർഷികവിപ്ലവം ലോകത്തിന്റെ ശ്രദ്ധയിലേക്കു തന്നെ എത്തിയിരുന്നു. ആ പദ്ധതി മനസ്സിൽ വിളയിച്ച കാർഷിക വിദഗ്ധൻ ആദ്യം ചെയ്തതെന്തെന്നോ? 15 ലക്ഷം അരിച്ചാക്കിന് കൊൽക്കത്തയിലെ ചണമില്ലുകളിലേക്ക് ഓർഡർ കൊടുത്തു. തഞ്ചാവൂർ പാടങ്ങളിൽ വിത്തു പാകുന്നതിന് ഒരു വർഷംമുൻപ്! അല്ലെങ്കിൽ നെല്ലു വിളഞ്ഞയുടൻ അത്രയും ചാക്കു പെട്ടെന്നുണ്ടാക്കുന്നതെങ്ങനെ? അതല്ലേ സാറേ, പ്ലാനിങ്! നെല്ലു വിളഞ്ഞാലുടൻ കൊയ്തു ചാക്കിലാക്കിയില്ലെങ്കിൽ പാടത്തു കിടന്നു ചീഞ്ഞുപോവുകയേയുള്ളു എന്നറിയാൻ വലിയ കൃഷിയറിവൊന്നും വേണ്ട. ആ അറിവിനെ അഞ്ചു ലക്ഷം ടണ്ണിലേക്കു വലുതാക്കിയതിലാണ് നമ്മുടെ കൃഷിവിദഗ്ധൻ ആസൂത്രണത്തിന്റെ കാര്യത്തിൽ ഉസ്താദായി മാറുന്നത്.

ചാക്കിന്റെ കാര്യത്തിൽ മാത്രമല്ല, കൊയ്യാനുള്ള ഏർപ്പാട്, കയറ്റിയയയ്ക്കാനുള്ള ലോറികളും തീവണ്ടികളും സമയത്തു കിട്ടാനുള്ള നടപടികൾ, നെല്ലു സംഭരണത്തിനുള്ള ഗോഡൗണുകൾ, വിതരണസംവിധാനം... എല്ലാം മുൻകൂർ റെഡിയാക്കിയാണ് അദ്ദേഹത്തിന്റെ സംഘം പാടത്തേക്കിറങ്ങിയതുപോലും. തുടക്കത്തിൽനിന്നു ഒടുക്കത്തിലേക്കുള്ള സാമ്പ്രദായിക ആസൂത്രണത്തിനു പകരം, നേരെ തിരിച്ച് ആലോചിച്ചപ്പോൾ സംഭവിച്ച അദ്ഭുതം. അഞ്ചു ലക്ഷം ടൺ നെല്ലു വിളയിക്കാൻ പലർക്കും കഴിഞ്ഞേക്കാം. പക്ഷേ, ആ വിളവത്രയും ഉപയോഗിക്കാനാവുമ്പോഴല്ലേ പദ്ധതി നൂറു മേനി നേടുന്നത്...

മനോരമയിൽ ഉന്നത സ്ഥാനം വഹിച്ചിരുന്ന മൂർക്കോത്തു കുഞ്ഞപ്പ എഴുതിയൊരു കഥയായിരുന്നു മുൻപറഞ്ഞത്. അദ്ദേഹം പറഞ്ഞ മറ്റൊരു കഥകൂടി ഓർമിക്കുന്നു. കിഴക്കൻ ബംഗാളാണു പശ്ചാത്തലം. പുഴകളുടെ നാടാണത്. ഗംഗാ നദി ബംഗാളിലെത്തിയാൽ വിവിധ കൈവഴികളായി പിരിഞ്ഞു ബംഗാൾ ഉൾക്കടലിലേക്ക് ഒഴുകുന്നു. ആ കൈവഴികളിലെ വൻനദിയാണു പത്മ. പത്മയാണെങ്കിൽ ഒരു സൈരവിഹാരിണി. 'വിരിച്ചേടത്തു കിടക്കാത്ത' എന്നായിരുന്നു കുഞ്ഞപ്പ സാറിന്റെ വിശേഷണമെന്നും ഓർമിക്കുന്നു. ഇത്രയും കടുത്ത വിശേഷണത്തിനു കാരണമുണ്ട്. ഇക്കൊല്ലം ഓടിയ വഴിയിലൂടെയല്ല അടുത്ത വർഷത്തെ ഓട്ടം. ആ ചാഞ്ചാട്ടത്തിന്റെ വ്യാപ്തി ഇരുപതു കിലോമീറ്ററോളം വന്നിരുന്നു, പഴയ കാലത്ത്.






ഈ താന്തോന്നി പുഴയെ കരിങ്കല്ലിട്ടും ഇരുവശത്തും ഭിത്തികൾ നിർമിച്ചും നയത്തിൽ കൊണ്ടുവന്നു. തീർന്നില്ല. പത്മാ നദിയെ പൂർണമായും മെരുക്കാൻ സർ റോബർട് ഗെയിൽസ് എന്ന ബ്രിട്ടിഷ് എൻജിനീയർ ഒരു സ്ഥിരംസംവിധാനം ആലോചിച്ചു: ഒരു പാലം. പതിനാലു സ്പാൻ ഉള്ള പാലത്തിലൂടെ പുഴയെ ഒഴുക്കിയാൽ മാറിയൊഴുക്ക് ഉണ്ടാവില്ലെന്ന് അദ്ദേഹം കണ്ടെത്തി. ഇപ്പോൾ ബംഗ്ലദേശിലുള്ള പാക്സി റെയിൽവേ സ്റ്റേഷനടുത്തുള്ള ഹാർഡിഞ്ച് പാലത്തിന്റെ കഥയാണത്.

പിന്നെയും വർഷങ്ങൾ കഴിഞ്ഞു. കാലം 1933. പത്മ 11 സ്പാൻ ഒഴിച്ചുവിട്ട്, വെറും മൂന്നു സ്പാനിലൂടെ ഒഴുകാൻ തുടങ്ങി. വീണ്ടും കൈവിട്ടുപോവുന്ന അവസ്ഥ. സകലരും പരിഭ്രമിച്ചു. വിദഗ്ധർ അവളെ മെരുക്കുന്നതിനെക്കുറിച്ച് തല പുകച്ചു. ഇതിനിടെ, പത്മയാകട്ടെ പാലത്തിന്റെ കരിങ്കല്ലു ഭിത്തിയിൽ രണ്ടിടത്തു വിള്ളൽ ഉണ്ടാക്കിക്കഴിഞ്ഞിരുന്നു.

അപ്പോൾ എല്ലാവർക്കും തോന്നി, സർ റോബർട്ട് ഗെയിൽസിന്റെ അഭിപ്രായം വീണ്ടും തേടിയാലോ എന്ന്. എൺപതാം വയസ്സിൽ ലണ്ടനിൽ വിശ്രമജീവിതത്തിലായിരുന്നു അദ്ദേഹം. കത്തും കമ്പിയും ഇപ്പോഴത്തെ പാലത്തിന്റെ ദുരവസ്ഥ കാണിക്കുന്ന ചിത്രവുമൊക്കെ വിമാനത്തിൽ കടൽ കടന്നു. അടുത്ത വിമാനത്തിൽത്തന്നെ മറുപടിയെത്തി: 'നിങ്ങൾ പറഞ്ഞ സ്ഥലത്തു വിണ്ടുകീറൽ തുടങ്ങിയിട്ടുണ്ടെങ്കിൽ വീണ്ടും രണ്ടിടത്തുകൂടി പാലത്തിന്റെ ഭിത്തി പൊളിയാൻ സാധ്യതയുണ്ട്'. തിരിച്ചയച്ചുകിട്ടിയ പാലത്തിന്റെ ചിത്രത്തിൽ ആ രണ്ടു സ്ഥലങ്ങൾകൂടി അടയാളപ്പെടുത്തിയിട്ടുണ്ടായിരുന്നു! എൻജിനീയർമാർ പരിശോധിച്ചപ്പോൾ അതു ശരിയാണെന്നു മനസ്സിലായി. പിന്നെ സംശയിച്ചില്ല. കമ്പിയടിച്ച് അടുത്ത വിമാനത്തിൽത്തന്നെ ആ വൃദ്ധനെ വരുത്തി. പിന്നെ അദ്ദേഹത്തിന്റെ നിർദേശമനുസരിച്ച് പാലത്തിനു ശുശ്രൂഷയും സംരക്ഷണഭിത്തി കെട്ടലുമൊക്കെ നടന്നു. അന്ന് ആ പണികൾക്കാകെ ചെലവായതു മൂന്നു കോടി രൂപ. ആ കണക്ക് മൂർക്കോത്ത് കുഞ്ഞപ്പയ്ക്കു തെറ്റില്ല. കാരണം, അദ്ദേഹമായിരുന്നു ആ സമയത്ത് ആ റെയിൽവേ മേഖലയിൽ അക്കൗണ്ടിങ് വിഭാഗത്തിന്റെ തലവൻ.

പിന്നീടാണ് സർ റോബർട്ട് ഗെയിൽസ് വച്ചുവച്ചിരുന്ന മാപ്പും ഗ്രാഫും നിർദേശങ്ങളുമൊക്കെ അവർ കണ്ടെത്തിയത്. അതിൽ എല്ലാമുണ്ടായിരുന്നു, 1800 മുതൽ പുഴ ഓരോ കാലത്തും ഒഴുകിയിരുന്ന സ്ഥലങ്ങൾ, മറ്റു വിശദാംശങ്ങൾ. ആ സൂക്ഷ്മമായ കണക്കുകളിൽ വരുംകാലത്തിലേക്കുള്ള തയാറെടുപ്പുകളുമുണ്ടായിരുന്നു...

ആ പാലത്തിൽനിന്ന് പാലാ ഇടമറ്റം വട്ടവയലിൽ ജോസഫ് വക്കീലിന്റെ ദീർഘ ദർശിത്വത്തിലേക്കു കൂടി പോവട്ടെ. അദ്ദേഹം പഴയ റബർ തോട്ടത്തോടു ചേർന്ന സ്ഥലത്ത് റബർ തൈകൾ വച്ചപ്പോൾ ഒരു നിരമാത്രം 12 അടിക്കു പകരം 17 അടി അകലത്തിൽ വയ്ക്കാൻ പറഞ്ഞു. പത്തുപതിനഞ്ചു വർഷം കഴിഞ്ഞു പഴയ തോട്ടത്തിലെ മരങ്ങൾ വെട്ടേണ്ടിവരുമ്പോൾ ലോറി കൊണ്ടുവരാൻ പുതിയ തോട്ടത്തിലെ മരങ്ങൾ വെട്ടി നശിപ്പിക്കാതെ വഴിയുണ്ടാക്കുന്നതിനുവേണ്ടിയായിരുന്നു ഒരു നിരതൈ അകലത്തിൽവച്ചത്!

ജോസഫ് വക്കീലിന്റെ എട്ടു മക്കളിൽ ഒരാൾ ഐപിഎസും മറ്റൊരാൾ ഐഎഎസും നേടിയതിലും പിതാവിന്റെ ആ 'ഒരു നിര അകല'ത്തിന്റെ ദീർഘവീക്ഷണമുണ്ടായിരിക്കണം.

ആ മക്കളെ നമുക്കറിയാം: ജോസഫ് തോമസും വി.ജെ. കുര്യനും.



വിഷു ആശംസകൾ



**മണിയൻ പിള്ള അഥവാ മണിയൻ പിള്ള.**

# രോഹിണിയും മുളകും

'അറിയാത്ത വീഥികൾ' എന്ന സിനിമയിലഭിനയിക്കുമ്പോൾ ഷൂട്ടിങ് നടക്കുന്ന വീടിന്റെ മുന്നിൽ ഒരു പ്രത്യേക സൈസ് മുളക് നന്നായി പഴുത്തുനിൽക്കുന്നു. പറിക്കുന്നതു കണ്ടപ്പോൾ വീട്ടുടമ പറഞ്ഞു: 'അയ്യോ സാർ തിന്നരുത്.' ഇതിന്റെ പേരാണ് ഉടൻകൊല്ലി. ചില സ്ഥലങ്ങളിൽ കൊറവനെക്കൊല്ലി, കരണംപൊട്ടി എന്നൊക്കെ പറയും. അതിഭയങ്കര എരിവാണ്... പക്ഷേ, കാണാൻ നല്ലഭംഗിയായിരുന്നു. അതുംകൊണ്ട് ഞാൻ മേക്കപ്പ് റൂമിലെത്തിയപ്പോൾ രോഹിണി മേക്കപ്പ് ചെയ്തുകൊണ്ടിരിക്കുന്നു. ഞാൻ ചോദിച്ചു: 'രോഹിണി ഞാൻ ഒരു സാധനം തരും ധൈര്യമായി തിന്നാൻ പറ്റുമോ? എന്താണ് ഏതാണ് എന്നൊന്നും ചോദിക്കരുത്."

രാജുച്ചേട്ടനെ എനിക്ക് ഭയങ്കര വിശ്വാസമല്ലേ എന്ന് പറഞ്ഞിട്ട് കണ്ണടച്ചിട്ട് രോഹിണി വായ തുറന്നു. ഞാൻ ഇത് വായിലോട്ട് ഇട്ടുകൊടുത്തു. രോഹിണി കറപറാ എന്ന് കടിച്ചുതിന്നു... ഒരു മിനിറ്റ് കഴിഞ്ഞില്ല 'അയ്യോ...' എന്ന് നിലവിളിച്ച് രോഹിണി നിലത്തുനിന്ന് ചാടി. കണ്ണിൽ കൂടിയും മൂക്കിൽ കൂടിയും വെള്ളം വരുന്നു. അവൾ അവിടെ മുഴുവൻ കിടന്ന് ഓടി. വായ് പൊള്ളി. വീട്ടുമ വെളിച്ചെണ്ണയുമായി ഓടിവന്നു. വെളിച്ചെണ്ണ വായിൽ ഒഴിച്ചുകൊടുത്തു. എന്റെ കണ്ണും നിറഞ്ഞു. ഞാൻ ഇത്രയും പ്രതീക്ഷിച്ചില്ല. രണ്ടു മണിക്കൂറോളം രോഹിണിക്ക് സിനിമയിലഭിനയിക്കാൻ കഴിഞ്ഞില്ല. ഞാൻ സോറി പറഞ്ഞപ്പോൾ രോഹിണി പറഞ്ഞു: 'കുഴപ്പമില്ല. രാജുച്ചേട്ടൻ ബെറ്റ് വയ്ക്കുമ്പോൾ അതിനകത്ത് ഒരു കുസൃതി ഉണ്ടാകുമെന്ന് ഞാൻ ആലോചിക്കണമായിരുന്നു.' രോഹിണി അത് അപ്പോൾത്തന്നെ മറന്നെങ്കിലും ഇന്നും മുളക് കാണുമ്പോൾ അയ്യോ കഷ്ടം... ഞാൻ അന്ന് ചെയ്തത് മോശമായിപ്പോയെന്ന് ഓർക്കാറുണ്ട്.

എനിക്ക് വീട്ടിൽ ലാൻഡ് ഫോൺ കിട്ടിയ കാലമാണ്. ഒരു ദിവസം ഒരു ഫോൺ വന്നു. ഞാൻ നിർമാതാവ് മോഹനാണ്. എന്റെ പടത്തിൽ ഇത്രാം തീയതി മുതൽ നിങ്ങളുടെ ഡേറ്റ് വേണം. ഞാൻ ചോദിച്ചു, ഇതാരാണ് വിളിക്കുന്നത്? ഞാൻ നിർമാതാവ് മോഹൻ.

ഞാൻ പറഞ്ഞു: 'അതങ്ങു കയ്യിൽ വച്ചാൽ മതി. എന്റടുത്തു നടക്കില്ല. ഇന്ന് ഏപ്രിൽ ഒന്നാണ്. എന്നെ കുരങ്ങു കളിപ്പിക്കാൻ നോക്കണ്ട. എന്നെ ഇതിനകം കുറേപ്പേരു വിളിച്ചു കഴിഞ്ഞു. അപ്പോൾ അദ്ദേഹം പറയുകയാണ്, 'അയ്യോ, സോറി, ഇന്ന് ഏപ്രിൽ ഒന്നാണെന്ന് എനിക്കറിയില്ലായിരുന്നു. അയാം റിയലി ടെല്ലിങ് യൂ.' ഞാനുണ്ടോ വിടുന്നു, 'ചുമ്മാ ഫോൺ വച്ചിട്ടു പോടേ' എന്നു പറഞ്ഞു ഫോൺ വച്ചു.

ആ പടത്തിൽ റഹ്മാനും രോഹിണിയുമാണ് ജോടികൾ. 'ഇവിടെ തുടങ്ങുന്നു' എന്ന സിനിമ. ഊട്ടിയാണ് ലൊക്കേഷൻ. 'മേരി അദാലത്' എന്ന ഹിന്ദി സിനിമയുടെ റിമേക്ക് ആണ് ഇവിടെ തുടങ്ങുന്നു. ഉത്തരേന്ത്യയിൽനിന്നു കുറേ ഹിന്ദിക്കാരി പെൺകുട്ടികൾ ബസിൽ വന്ന് ഇറങ്ങി. അപ്പോൾ മുകളിൽ പാട്ടുസീനെടുക്കുകയാണ്. റഹ്മാനെ കണ്ടിട്ട് പെൺകുട്ടികൾ 'ഹൗ ഹാൻസം' എന്നു പറഞ്ഞ് ബഹളമുണ്ടാക്കുന്നു, കൈ വീശിക്കാണിക്കുന്നു. ഞാനും മേയ്ക്കപ്പിട്ട് താഴെ ഇരിക്കുകയാണ്. എന്നെ കണ്ടപ്പോൾ അവർക്കു മനസ്സിലായി, ഈ സിനിമയിലെ ഏതോ തോലനാണു ഞാനും എന്ന്. ഒരു പെണ്ണ് എന്നോടു വന്നു ചോദിച്ചു, 'വാട്ട്സ് ഹിസ് നെയിം, ദാറ്റ് സ്വീറ്റ് ഗൈ?' റഹ്മാനെയാണ് അവൾ ഉദ്ദേശിച്ചത്. ഞാൻ കുറച്ചു ഹിന്ദി സ്റ്റൈലിൽ പറഞ്ഞു, 'രാജു, മണിയൻ പിള്ള രാജു.' അപ്പോൾ പെൺപിള്ളേർ അവിടെ നിന്ന് 'ഹായ്, മണിയൻപിള്ള രാജു, സ്വീറ്റ് ഗൈ.' എന്നു വിളിക്കാൻ തുടങ്ങി. ഫ്ളയിങ് കിസ് ഒക്കെ കൊടുക്കുന്നുണ്ട്. അപ്പോൾ അക്കൂട്ടത്തിൽ ഒരു പെണ്ണിന് എന്നെ കണ്ട് സഹതാപം തോന്നി എന്റെ അടുത്തു വന്നു. അവൾ ചോദിച്ചു, വാട്ട്സ് യുവർ നെയിം? ഞാൻ പറഞ്ഞു, 'മൈ നെയിം ഈസ് റഹ്മാൻ.' അവർ പറയുന്നു, 'റഹ്മാനെയെന്തിനു കൊള്ളാം, മറ്റതാണ് ഹാൻസം മാൻ.'

'രാജു സ്വീറ്റ്...' എന്നൊക്കെ പെൺപിള്ളേർ അലറിക്കൂവിയതു കേട്ടിട്ട് റഹ്മാന് ഒന്നും മനസ്സിലായില്ല. പുള്ളി വന്നപ്പോൾ ഞാൻ ഈ സംഭവം പറഞ്ഞു. അവന് ഭയങ്കര വിഷമമായിപ്പോയി. അവൻ ചോദിച്ചു, 'എന്താ ചേട്ടാ, എന്നോട് ഇങ്ങനെ ചെയ്തത്? വലിയ കഷ്ടമായിപ്പോയി. വാസ്തവത്തിൽ റഹ്മാന്റെ പേരു ഷെറിൻ എന്നാണ്. പുള്ളിയുടെ വാപ്പയുടെ പേരാണ് റഹ്മാൻ. സിനിമയിൽ വന്നപ്പോൾ മാറ്റിയതാണ്.

രോഹിണിയുമായി ഒരുപാടു സിനിമകളിൽ ഒന്നിച്ച് അഭിനയിച്ചിട്ടുണ്ട്. രോഹിണിയുടെ ഭർത്താവ് രഘുവരന്റെ കൂടെയും ഞാൻ കുറെ സിനിമകളിൽ അഭിനയിച്ചിട്ടുണ്ട്. രഘുവരനെ വിവാഹം കഴിക്കാൻ കാരണമെന്താണെന്നു ഞാൻ രോഹിണിയോടു ചോദിച്ചിരുന്നു. 'എനിക്കു വളരെ ഇഷ്ടമാണ്, നല്ല വ്യക്തിത്വമുള്ളയാളാണ്' എന്ന് രോഹിണി പറഞ്ഞു. പക്ഷേ രഘുവരൻ മയക്കുമരുന്നിന് അടിമയാണ്. എന്നെക്കൊണ്ട് ശരിയാക്കിയെടുക്കാൻ കഴിയുമെന്നാണു പ്രതീക്ഷ. അതാണു ഞാൻ വിവാഹം കഴിക്കുന്നത് എന്നു പറഞ്ഞു, രോഹിണി. വിവാഹം കഴിഞ്ഞു. പിന്നീട് രഘുവരനോടൊപ്പം രോഹിണി എല്ലായിടത്തും ഷൂട്ടിങ്ങിനു കൂടെപ്പോകുമായിരുന്നു. പക്ഷേ പ്രസവസമയത്ത് ഒന്നര മാസം രഘുവരൻ സ്വതന്ത്രനായി നടന്നു. ആ സമയത്ത് വീണ്ടും മരുന്നിലേക്കു തിരിച്ചു പോയി. അതോടെ അവർക്ക് പൊരുത്തപ്പെടാൻ കഴിയാതെയായി. എന്റെ മകൻ വളർന്നു വരുന്നു, ഇതു കണ്ടാൽ ശരിയാകുകയില്ല എന്നു പറഞ്ഞ് അവർ അകന്നു. പിന്നെയും ഞാൻ അവരെ വിളിച്ചു ചോദിക്കുമായിരുന്നു, എങ്ങനെയുണ്ട് എന്ന്. മിക്കവാറും ദിവസങ്ങളിൽ മോനെക്കൊണ്ടു ഫോൺ ചെയ്യിപ്പിക്കും, അവനെ ശനിയാഴ്ചകളിലും മറ്റും അവിടെ കൊണ്ടുപോയാക്കും.

രഘുവരൻ മരിച്ചു. അതിനുശേഷം ഞങ്ങൾ ഒരുമിച്ച് അഭിനയിക്കുന്നത് 'തലപ്പാവ്' എന്ന സിനിമയിലാണ്. രോഹിണിക്കു വലിയ വ്യത്യാസമൊന്നും ഇപ്പോഴും വന്നിട്ടില്ല. പിന്നീട് ഞങ്ങൾ 'പയ്യൻസ്' എന്ന സിനിമയിൽ അഭിനയിച്ചു. രോഹിണിക്ക് നല്ല വായനാശീലമുണ്ട്. തമിഴിൽ നന്നായി എഴുതുകയും ചെയ്യും. കവിതകളും മറ്റും. രോഹിണി എഴുതിയ രണ്ടു മൂന്നു ഗാനങ്ങൾ സിനിമാപ്പാട്ടുകളായി. മിക്കവാറും ദക്ഷിണേന്ത്യയിലെ നായികമാർക്കു മുഴുവൻ തമിഴിൽ ഡബ്ബ് ചെയ്യുന്നതു രോഹിണിയാണ്. തെലുങ്ക്, ഹിന്ദി നടിമാർക്കെല്ലാം. ഇപ്പോൾ മകൻ നല്ല മിടുക്കനായി വളർന്നു വരുന്നു.



കൂടുതൽ ചിത്രങ്ങൾ >>

## ആ മുളക് എങ്ങനെ മറക്കാൻ?

രാജു ചേട്ടനും ഞാനും ഒരുപാട് സിനിമകളിൽ ഒരുമിച്ച് അഭിനയിച്ചിട്ടുണ്ട്. എ.ബി. രാജ് സാറിൻെറ പടങ്ങളിൽ അഭിനയിച്ചിരുന്ന കാലത്തെയുള്ള പരിചയമാണ്. സെറ്റുകളിൽ രാജുചേട്ടനുണ്ടെങ്കിൽ എപ്പോഴും നല്ല തമാശയായിരിക്കും. 'അറിയാത്ത വീഥികൾ' എന്ന സിനിമയുടെ ലൊക്കേഷനിൽ വച്ച് എന്നെക്കൊണ്ട് മുളകു കഴിപ്പിച്ചത് അത്ര പെട്ടെന്ന് മറക്കാൻ പറ്റുമോ? ഷൂട്ടിങ്ങിന് ചെറിയൊരു ഇടവേള കിട്ടിയപ്പോൾ ഒരു ഉറക്കമൊക്കെ കഴിഞ്ഞ് മേക്കപ്പ് ഇടാൻ വേണ്ടി വന്നപ്പോഴായിരുന്നു ചെറിയൊരു ഫ്രൂട്ടുമായി രാജുച്ചേട്ടൻ വരുന്നത്. ഞാൻ പാതി മയക്കത്തിലായിരുന്നു. ഇത് കഴിക്കാമോ എന്ന് രാജുച്ചേട്ടൻ ചോദിച്ചപ്പോൾ ആ വെല്ലുവിളി ഞാൻ സ്വീകരിച്ചു. മുളക് ചവച്ചതുമാത്രം ഓർമയുണ്ട്. എരിഞ്ഞ് വായ പൊള്ളി ഞാൻ ഓട്ടമായിരുന്നു. കണ്ണുനിറഞ്ഞു. കാര്യം ഇത്ര ഭീകരമാകുമെന്ന് രാജുച്ചേട്ടനും കരുതിയില്ല. ചേട്ടനും വളരെ വിഷമായി.



വിഷു സ്പെഷൽ

അനന്യ

# ഓർമകളിൽ കൈനീട്ടത്തിനുള്ള മൽസരവും 'വിഷുക്കട്ട'യുടെ രുചിയും!

എന്റെ പപ്പയുടെ വീട് പെരുമ്പാവൂർ ആണ്. മമ്മിയുടേത് പറവൂരും. വിഷു കൂടുതൽ ഞാൻ ആഘോഷിച്ചിട്ടുള്ളത് മമ്മിയുടെ വീട്ടിൽ ആണ്. എന്റെ വീട്ടിൽ അച്ഛൻ ഗോപാലകൃഷ്ണൻ നായരും അമ്മ പ്രസീതയും ഞാനും അനുജൻ അർജുനും ആണ് ഉള്ളത്.

മമ്മിയുടെ വീട്ടിൽ മമ്മിയും സഹോദരിമാരും ആകെ അഞ്ചുപേർ ആണ്. അഞ്ചു പേർക്കുമായി ഞങ്ങൾ ഒൻപതു മക്കൾ.

മുത്തച്ഛനും മുത്തശ്ശിക്കും ഒപ്പം ഈ ഒൻപതു പേരക്കിടാങ്ങൾ ആണ് വിഷു ആഘോഷിക്കാൻ എത്തുക.

വിഷുവിന്റെ തലേരാത്രി കണി ഒരുക്കുന്നതിന്റെയും 'വിഷുക്കട്ട' ഉണ്ടാക്കുന്നതിന്റെയും തിരക്കാണ്. വിഷു ആഘോഷങ്ങളിൽ ഏറെ പ്രധാനമാണ് ഈ പലഹാരം.

പച്ചരി കുതിർത്ത്, ചിരവിയെടുത്ത തേങ്ങയും ഉപ്പും ചേർത്ത് വേവിച്ചാണ് വിഷുക്കട്ട തയാറാക്കുന്നത്. ഇത് വെന്ത് കുറുകി വരുമ്പോൾ ജീരകവും വേണമെങ്കിൽ ചുവന്നുള്ളി ചതച്ചതും ചേർക്കാം.

പിന്നീട്, കുറുകിയ അരിപ്പാവ്, വാട്ടി നെയ്പുരട്ടിയ വാഴയിലയിലേക്കു മാറ്റും. ഇലയിൽ പരത്തിയെടുക്കുന്ന ഈ അരിപ്പാവ് ചൂട് ആറിക്കഴിയുമ്പോൾ ചെറിയ കഷണമാക്കി മുറിച്ചെടുക്കും. ഇതാണ് 'വിഷുക്കട്ട.'

(വിഷുക്കട്ട രണ്ടു രീതിയിൽ ഉണ്ടാക്കാം. മധുരം ഉള്ളതും മധുരം ഇല്ലാത്തതും. വിഷുക്കട്ടയ്ക്കു മധുരം വേണമെങ്കിൽ അരിപ്പൊടിയിൽ ഉപ്പിനും ചുവന്നുള്ളിക്കും പകരം ശർക്കരയും പൊടിച്ച ചുക്കും ചേർത്ത് ഇളക്കിയാൽ മതി.)

'വിഷുക്കട്ട' ആദ്യം ഭഗവാനാണ് നേദിക്കുക. ചക്കകൊണ്ടുള്ള വിഭവങ്ങളാവും വിഷുവിനു കൂടുതലും.

കണികണ്ടു കഴിഞ്ഞാൽ പിന്നെ ഞങ്ങൾ കുട്ടികളെല്ലാം കൈനീട്ടത്തിനു വേണ്ടിയുള്ള മൽസരമാണ്. എത്ര രൂപ കൈനീട്ടം കിട്ടും എന്നൊക്കെ തലേന്നുതന്നെ ഓരോരുത്തരും കണക്കുകൂട്ടി വച്ചിട്ടുണ്ട്.

ഞാനും അനുജൻ അർജുനും തമ്മിലാണ് വലിയ മൽസരം.

വീട്ടിൽ ഏതെങ്കിലും ബന്ധു വന്നാൽ ഞങ്ങൾ ആദ്യം ചിന്തിക്കുന്നത്... അവരുടെ കയ്യിൽനിന്ന് എത്രരൂപ കൈനീട്ടം കിട്ടും എന്നാണ്.

കൈനീട്ടം തരുമ്പോൾ നാണയങ്ങൾ കയ്യിൽനിന്ന് തറയിൽ വീഴാൻ പാടില്ലെന്നാണ്. പക്ഷേ, എന്റേതു തീരെ വീതികുറഞ്ഞ കൈത്തലം ആയതിനാൽ എന്റെ കയ്യിൽനിന്നു നാണയങ്ങൾ എല്ലാത്തവണയും തറയിൽ വീഴും.

അമ്മയുടെ വീട്ടിൽ, വിഷു ആഘോഷങ്ങൾക്കെല്ലാം മുന്നിൽനിന്നത് അമ്മയുടെ ചേച്ചി പ്രജാത ആയിരുന്നു. പ്രജാത വലിയമ്മ ആയിരുന്നു കണി ഒരുക്കുന്നതും ഞങ്ങളെ വിളിച്ചുണർത്തി കണി കാണിക്കുന്നതും... ആദ്യം കൈനീട്ടം തരുന്നതും.

പ്രജാത വലിയമ്മ ഇന്ന് ജീവിച്ചിരിപ്പില്ല. മൂന്നു വർഷം മുൻപ് ഉണ്ടായ ഒരു അപകടത്തിൽ മരിച്ചു. ഇപ്പോഴും വിഷുത്തലേന്ന് ഉറങ്ങാൻ കിടക്കുമ്പോൾ വെറുതെ ആശിക്കും...

'ഒരു മോളേ വിളിയോടെ വെളുപ്പിന് വലിയമ്മ വന്നിരുന്നെങ്കിൽ... കണികണ്ടുതൊഴാൻ കൊണ്ടുപോയിരുന്നെങ്കിൽ...'



കൂടുതൽ ചിത്രങ്ങൾ >>

**കൈനീട്ടം തരുമ്പോൾ നാണയങ്ങൾ കയ്യിൽനിന്ന് തറയിൽ വീഴാൻ പാടില്ലെന്നാണ്. പക്ഷേ....**






ചിത്രങ്ങൾ: രവി കുമരകം

നിത്യജീവിതത്തിലെ എത്രയെത്ര തമാശകൾ!
ആ ഫലിതങ്ങൾ അയച്ചുതരൂ.
പ്രസിദ്ധീകരിച്ചാൽ സമ്മാനം.
വിലാസം: ഫലിതബിന്ദുക്കൾ,
മനോരമ ആഴ്ചപ്പതിപ്പ്, കോട്ടയം.
e-mail id: weekly@mm.co.in

# ഫലിത ബിന്ദുക്കൾ

സ്ഥാനാർഥിയോടു സുഹൃത്ത്: ഒരു സന്തോഷവാർത്തയുണ്ട്...നിങ്ങളുടെ ഭാര്യ പ്രസവിച്ചു! മൂന്നു കുട്ടികൾ!

സ്ഥാനാർഥി: ഇതു ഞാൻ വിശ്വസിക്കില്ല..റീ കൗണ്ടിങ് വേണം!

സി.ആർ. ഹരി, പേട്ട

നരേന്ദ്രൻ ജോലിക്കാരനോട്: നിന്നോടു ഞാൻ തിയറ്ററിൽ പോയി സിനിമയ്ക്കു ടിക്കറ്റു ബുക്കു ചെയ്യാൻ പറഞ്ഞിട്ട് എന്താ ചെയ്യാതെ തിരിച്ചു പോന്നത്?

ജോലിക്കാരൻ: അവിടെ ചെന്നപ്പോൾ അയാൾ കഥയെഴുതുകയാണ് എന്നെഴുതി വച്ചിരിക്കുന്നതു കണ്ടു... ഇനി അതു സിനിമയായി വരാൻ എത്ര കാലം കഴിയണം!

എം.ജി.എച്ച്, മട്ടല്ലിൽ




അഫ്രീദി: ജയിച്ചേ. ജയിച്ചേ.. കപ്പ് കിട്ടി, കപ്പ് കിട്ടി..ഇതു ഞങ്ങളുടെ മാത്രമാ.. ആർക്കും തരൂല..ഉമ്മ.

ഉമർഗുൽ: എണീറ്റെടാ..പുല്ലേ..പാക്കിസ്ഥാൻ എത്തി



ടിന്റു: ഇന്നലെ എന്റെ ആട്ടിൻകുട്ടി മുട്ടയിട്ടു.

പിങ്കി: മണ്ടാ..ആട്ടിൻകുട്ടി മുട്ട ഇടില്ല.

ടിന്റു: നീ പോടി മണ്ടി.., 'ആട്ടിൻകുട്ടി' എന്നതേ..ഞാൻ എന്റെ കോഴിക്കിട്ട പേരാ...

കമൽ ബിജുവിനോട്: അമേരിക്കയിൽനിന്നു മൂന്നുവർഷം കഴിഞ്ഞു തിരിച്ചെത്തിയ നിന്റെ ഭാര്യ ഗർഭിണിയാണെന്നോ! എന്നിട്ടു നീയവളെ സ്വീകരിച്ചോ?

ബിജു: അല്ലെങ്കിൽ എനിക്കെതിരേ അവളു കേസു കൊടുക്കുമെന്ന്! ഇന്ത്യയിൽ വിദേശ നിക്ഷേപം ഉദാരമാക്കിയെന്നാ അവളു പറയുന്നത്

കുത്താമ്പുള്ളി മോഹനൻ.

ടിവിയിൽ ഇംഗ്ലിഷ് വാർത്ത കേൾക്കുന്ന മകനോട് അച്ഛൻ: നീയെന്താ പുറകോട്ടു തിരിഞ്ഞിരുന്നു വാർത്ത കേൾക്കുന്നത്?

മകൻ: വായിക്കുന്നയാൾ വെൽക്കം ബാക്ക് എന്നു പറഞ്ഞതുകൊണ്ടാ!

കെ.മോഹനൻ.



അധ്യാപകൻ: രസതന്ത്രത്തിന്റെ പിതാവാരാണ്? കുട്ടുമോൻ പറയൂ

കുട്ടുമോൻ: സത്യൻ അന്തിക്കാട്

എം.ജി. ഹരികൃഷ്ണൻ, കുളനട



ഭാര്യ ഭർത്താവിനോട്: നമ്മുടെ ജോലിക്കാരിയെ പറഞ്ഞയച്ചിട്ട് നിങ്ങൾക്കു ഞാൻ ഭക്ഷണമുണ്ടാക്കിത്തരാം...എനിക്കെന്തു തരും?

ഭർത്താവ്: ഞാനെന്തിനാ തരുന്നത്? എന്റെ ഇൻഷുറൻസ് പണം മുഴുവനും നിനക്കു കിട്ടില്ലേ?

സി.ആർ. ഹരിഹരൻ, ആശ്രാമം

പള്ളിവികാരിയോട് മാത്തൻ: അച്ചോ, ദൈവവചനം അനുസരിക്കാതിരുന്നാൽ പാപമല്ലേ?

വികാരി: തീർച്ചയായും...ആരാ അനുസരിക്കാതിരുന്നത്?

മാത്തൻ: ഞങ്ങളുടെ ജോലിക്കാരി! അവളു

കുളിച്ചുകൊണ്ടിരുന്നപ്പോൾ ഞാൻ മുട്ടിയിട്ടും കതകു തുറന്നില്ല...മുട്ടുവിൻ തുറക്കപ്പെടുമെന്നല്ലേ ബൈബിളിൽ പറയുന്നത്!

ഇന്ദു, പട്ടാമ്പി

ബ്രോക്കറോടു പെണ്ണിന്റെ അച്ഛൻ: ചെറുക്കൻ എങ്ങനെയാ? മിടുക്കനാണോ?

ബ്രോക്കർ: പിന്നെ! ലോ കോളജിൽ പഠിച്ചിട്ടും അവൻ ഹൈക്കോടതി വരെയെത്തി.. മിടുക്കനല്ലാതെ വരുമോ?

സെയ്ഫ്, മാപ്പിളവീട്ടിൽ.



ഡ്രൈവർ: ശ്ശോ...വഴിയിൽ ഒറ്റ മരവുമില്ലല്ലോ.. എന്തു കഷ്ടം!

യാത്രക്കാരൻ: നിങ്ങൾ ഇത്ര വലിയ പ്രകൃതി സ്നേഹിയാണ് എന്നറിഞ്ഞില്ല..വെരി ഗുഡ്!

ഡ്രൈവർ: അതല്ല..ഇടിപ്പിച്ചു നിർത്താൻ മരമൊന്നും കാണുന്നില്ല...വണ്ടിയുടെ ബ്രേക്കു പോയി!

എ.സി. ഫിറോസ്, ബാംഗ്ലൂർ.

ഓട്ടോയിൽ നിന്നിറങ്ങിയ യാത്രക്കാരനോട് ഡ്രൈവർ: പത്തു കിലോമീറ്ററിന്റെ ചാർജ് അങ്ങുതന്നേര്...ഞാൻ മീറ്റർ ഓണാക്കാൻ മറന്നു പോയി.

യാത്രക്കാരൻ: സാരമില്ല...പേഴ്സെടുക്കാൻ ഞാനും മറന്നു.

അശ്വതി വി, തമ്മനം

ബാബു ഒപ്പം നടക്കുന്ന സാബുവിനോട്: അയ്യോ! അതാ, എന്റെ ഭാര്യയും കാമുകിയും ഒന്നിച്ച് എതിരേ വരുന്നു!

സാബു: അയ്യയ്യോ! അല്ലെടാ...ആ വരുന്നത് എന്റെ ഭാര്യയും കാമുകിയുമാ!

ജോൺസൻ, കൈമത്തുരുത്ത്.






നിന്റെ മുത്തശ്ശി പറയുവാ, നിങ്ങളുടെ പൂർവികർ കുരങ്ങന്മാരായിരുന്നെന്ന്...

അതൊക്കെ നിങ്ങളുടെ കുടുംബകാര്യം. ഞാനെന്തു പറയാനാ..





Zoom Back
സൂം ബാക്ക്
സിനിമയ്ക്കു ... പിന്നിലേക്ക്...

അനിൽകുമാർ റാന്നി

# തെള്ളിപ്പൊടിയും ഗുരുതിക്കളങ്ങളും

പണ്ട് മന്ത്രവാദികളായിരുന്നു തെള്ളിപ്പൊടി കൂടുതലായി ഉപയോഗിച്ചിരുന്നത്.

മന്ത്രവാദത്തിനും ആഭിചാരത്തിനുമൊക്കെ ഹോമകുണ്ഡങ്ങളിൽ തെള്ളിപ്പൊടി വാരി വിതറും.

ഹോമകുണ്ഡത്തിൽനിന്ന് അഗ്നി ഉയരുകയും ചെയ്യും.

ഈ അഗ്നിയിൽനിന്നാണല്ലോ ഭൂതപ്രേത പിശാചുക്കളൊക്കെ ഉയർന്നുപൊങ്ങി വരുന്നത്.

അതുകൊണ്ടുതന്നെ തെള്ളിപ്പൊടിക്ക് സിനിമയിൽ ഒരു ഭക്തിയുടെ ഗന്ധമാണ്.

ശുദ്ധവൃത്തിയോടെ അല്ലാതെ ആരും തെള്ളിപ്പൊടി ഉപയോഗിക്കാറില്ല. കൈകൊണ്ട് തൊടാറുപോലുമില്ല. കുന്തിരിക്കത്തിന്റെ ഗന്ധമുള്ള പൊടിയാണ് തെള്ളിപ്പൊടി.

വാങ്ങുന്നത് അങ്ങാടിക്കടയിൽനിന്ന്. കിലോയ്ക്ക് ഇരുന്നൂറ് രൂപയാണ് വില.

ആളിക്കത്തുന്ന തീയിലേക്ക് തെള്ളിപ്പൊടി വാരി എറിഞ്ഞാൽ തീ പറന്നുപൊങ്ങും. ചുറ്റുമുള്ള വായുവിന്റെ അഗ്നികൊണ്ട് ശുദ്ധീകരിക്കുന്ന പ്രക്രിയ. തെള്ളിപ്പൊടി ഉപയോഗിച്ചുകൊണ്ടുള്ള ചിത്രീകരണം അപകടം പിടിച്ചതാണ്. തെള്ളിപ്പൊടി തീയിലേക്ക് എറിയുന്നതിന് ഒരു പ്രത്യേക ആയവും വേഗവുമുണ്ട്. ശരീരവും ഒരു പ്രത്യേക കോണിൽ പിന്നിലേക്ക് പിടിക്കണം.

ഇല്ലെങ്കിൽ തീ പടർന്ന് മുഖത്തിനു പൊള്ളലേൽക്കും. വിനയന്റെ യക്ഷിയും ഞാനും എന്ന ചിത്രത്തിന്റെ ഷൂട്ടിങ്ങിനിടെ ഇങ്ങനെ തെള്ളിപ്പൊടികൊണ്ട് തീ ആളിക്കത്തി നേരിയ അപകടം ഉണ്ടായിരുന്നു.

ഷൂട്ടിങ്ങിന്റെ റിഹേഴ്സൽ രംഗങ്ങളിൽ തെള്ളിപ്പൊടിക്കു പകരം ആർട്ടിസ്റ്റുകളുടെ കയ്യിൽ കൊടുക്കുന്നത് ഭസ്മമാണ്.

സിനിമയിൽ വരയ്ക്കുന്ന ഗുരുതിക്കളങ്ങൾക്കും ഭഗവതിക്കോലങ്ങൾക്കുമുണ്ട് ഏറെ പ്രത്യേകതകൾ. കലാസംവിധാന വിഭാഗമാണ് കളങ്ങളും കോലങ്ങളും വരയ്ക്കുന്നത്. തികഞ്ഞ് വ്രതശുദ്ധിയോടെ വേണം ഇതു ചെയ്യാൻ.

കോലം വരയ്ക്കുന്നതിന്റെ തലേന്നു മുതൽ തന്നെ വരയ്ക്കാനുള്ള ആൾ വ്രതം തുടങ്ങും. തൂത്തു തുടച്ച് പനിനീരും ചാണക വെള്ളവും തളിച്ച തറയിലാണ് കോലങ്ങൾ വരയ്ക്കുന്നത്.

കോലം വരയ്ക്കുന്ന മുറി വൃത്തിയാക്കി കഴിഞ്ഞാൽ പിന്നീട് മുറിയുടെ നാല് മൂലയ്ക്കും നാരങ്ങ മുറിച്ച് കത്തിച്ചു വയ്ക്കും.

അതിനു ശേഷമാണ് കോലം വരയ്ക്കുന്നത്. കോലം വരച്ചു കഴിഞ്ഞാൽ അതു മായ്ക്കുന്നതു വരെ മുറിയുടെ മൂലയിൽ ഒരു വിളക്ക് അണയാതെ വയ്ക്കും.

ദേവീകോലങ്ങൾ വരയ്ക്കുന്നതിനു മുമ്പായി ഭദ്രകാളീ ക്ഷേത്രങ്ങളിൽ വഴിപാടും നേർച്ചയും നടത്തുന്ന പതിവുമുണ്ട്.

ഒരു സിനിമയുടെ ചിത്രീകരണത്തിനു ശേഷം കോലം കാലുകൊണ്ട് ചവിട്ടി മായ്ച്ചു കളഞ്ഞ ക്യാമറാമാന്റെ മുറിയിൽ അന്നു രാത്രി ഉഗ്രവിഷമുള്ള മൂർഖൻ പാമ്പ് കയറിയ സംഭവവും സിനിമാക്കാർക്ക് ഇടയിലെ ചർച്ചാവിഷയമാണ്.

മാർബിൾ വിരിച്ച് മിനുസമുള്ള തറയിലൂടെ പാമ്പ് എങ്ങനെ ഇഴഞ്ഞെത്തി എന്നത് ഒരു അദ്ഭുതമാണ്.

എന്തായാലും പിറ്റേന്നു തന്നെ ക്യാമറാമാനെക്കൊണ്ട് സിനിമായൂണിറ്റുകാർ അടുത്തുള്ള ദേവീക്ഷേത്രത്തിൽ പരിഹാര ക്രിയ കഴിപ്പിച്ചു.

●



വിഷു ആശംസകൾ

# നോവൽ അധ്യായം 36

**കഥ ഇതുവരെ**

കടപ്പുറത്തെ അതിസുന്ദരിയായിരുന്നു നന്ദിനി. സ്നേഹിച്ച പുരുഷനിൽനിന്ന് നന്ദിനിയെ ബന്ധുവായ സഹദേവൻ നുണക്കഥകൾ പറഞ്ഞ് സ്വന്തമാക്കി. അയാൾ താലി കെട്ടുമ്പോൾ നന്ദിനി ഗർഭിണിയായിരുന്നു. നന്ദിനി പ്രസവിച്ച കുഞ്ഞാണ് തത്ത. അവൾക്ക് പതിനാറു വയസ്സായി. പ്ലസ് ടു വിദ്യാർഥിനിയാണ്. അവളെ അയൽക്കാരൻ സ്വരൂപ് പ്രണയിക്കുന്നുണ്ട്. ശാലുവും നന്ദിനിയും തമ്മിലുണ്ടായ വഴക്കിനിടയിൽ സഹദേവന്റെ തൊഴിയേറ്റ് നന്ദിനി മരിക്കുന്നു. തത്തയുടെ അച്ഛൻ പ്രശസ്ത ഗായകനായ ആനന്ദ് പരീക്ഷിത്താണെന്ന് സ്വരൂപ് അവളോടു പറയുന്നു. സ്വരൂപിനെ കത്തിയുമായി ആക്രമിക്കാനൊരുങ്ങിയ സഹദേവനെ ശാലിനി ഇരുമ്പുവടിക്ക് അടിച്ചുവീഴ്ത്തുന്നു. തത്ത അച്ഛനോടൊപ്പം പരീക്ഷിത്ത് കോവിലകത്ത് എത്തി. ഇനിയൊരു തവണകൂടി കോലോത്ത് വന്നാൽ ആത്മഹത്യ ചെയ്യുമെന്ന് തത്ത സ്വരൂപിനെ അറിയിച്ചു. ഒരു പ്രമുഖ സംവിധായകൻ തന്റെ പുതിയ സിനിമയിലെ കൗമാരനായകനായി സ്വരൂപിനെ കാസ്റ്റ് ചെയ്യുന്നു. ഇത് സ്വരൂപിനെ ആനന്ദത്തിൽ ആറാടിച്ചു.

## സുധാകർ മംഗളോദയം

"സ്വരൂപേട്ടൻ എന്തിനേ ചിരിക്കണത്?" കുക്കു തിരക്കി:

"ശുനച്ചെക്കനെന്നു ഞാൻ പറഞ്ഞതിൽ ഇഷ്ടക്കേടില്ല്യേ? ഒരിക്കൽ എന്നെ കയ്പക്ക പോലെ വെറുത്തിരുന്നതല്ലേ?"

"കയ്പക്ക അത്ര വെറുക്കപ്പെടേണ്ട സാധനമല്ലല്ലോ കുക്കു? ഡയബെറ്റിക്സിന് ഒരു പ്രതിവിധിയല്ലേ കയ്പക്ക? നിന്നോടെനിക്ക് ഒരിക്കൽ വെറുപ്പ് തോന്നിയെന്നതു സത്യാ. അത് നീ എനിക്കും എന്റെ തത്തയ്ക്കുമിടയിൽ കയറിനിന്നതുകൊണ്ടാ. നീ പക്ഷേ ഇപ്പോ ഞങ്ങൾക്കിടയിൽനിന്ന് ഒഴിഞ്ഞുപോയില്ല്യേ? എന്നു മാത്രമല്ല എനിക്ക് ഒരു നല്ലത് വന്നപ്പോ പഴയ പിണക്കമൊന്നും കാട്ടാതെ ആദ്യം തന്നെ വിളിച്ച് അഭിനന്ദിച്ചില്ല്യേ? എന്റച്ഛൻപോലുമതു ചെയ്തില്ല..."

"എന്നാലും സ്വരൂപേട്ടൻ അവളെ എന്റെ തത്ത എന്നു പറഞ്ഞത് എനിക്കു സഹിച്ചില്ലകേട്ടോ. ഒന്ന് പ്രത്യേകം ഓർക്കണം... അവൾ ജീവിതത്തിന്ന് ഒഴിഞ്ഞുപോയശേഷാ സ്വരൂപേട്ടന് ഈ നല്ലകാലം വന്നതെന്ന്..."

സ്വരൂപ് ഒന്നു വല്ലാതെയായി.

കുക്കു പറഞ്ഞതിൽ സത്യമില്ലേന്ന് അവൻ ആലോചിച്ചു.

ശരിക്കും തത്ത തന്നെ തള്ളിക്കളഞ്ഞതല്ലേ? ഒരിക്കലല്ല, പലവട്ടം.

അവളുടെ അമ്മായിക്ക് മനസാന്തരം വന്നു എന്നത് നേര്.

അതിനു കാരണം തന്റെ സ്നേഹത്തിലെ ആത്മാർഥത ആ സ്ത്രീ തിരിച്ചറിഞ്ഞതുകൊണ്ടുമാവും.

പക്ഷേ തത്തയോ?

ടെലിവിഷനുള്ള ഒരു വലിയ വീട്ടിലാണ് അവളും താമസിക്കുന്നത്.

എന്നിട്ട് കുക്കു തന്നെ അഭിനന്ദനം അറിയിച്ചിട്ടും ഒരു എസ്എംഎസ് അയയ്ക്കാൻപോലും ജന്തുവിനു തോന്നിയില്ലല്ലോ?

അല്ലെങ്കിൽ അവളെന്തിനേ എസ്എംഎസ് അയയ്ക്കണത്?

സംഗീതലോകത്തെ ഒരു ചക്രവർത്തിയുടെ മകളാണ് അവൾ.

അങ്ങനെയുള്ള ഒരു വ്യക്തിക്ക് തന്റെ ഈ ഭാഗ്യം നിസ്സാരം.

"എന്തേ സ്വരൂപേട്ടാ ഒന്നും മിണ്ടാത്തത്?" കുക്കു വീണ്ടും ചിരിച്ചു:

"തത്തയേക്കുറിച്ചു പറഞ്ഞതും വെടി തീർന്നോ? സോറിട്ടോ... തത്തയെ കുറ്റപ്പെടുത്തി ഇനി ഒരിക്കലും സംസാരിക്കില്ലാന്ന് ഞാൻ ശപഥമെടുത്തിരുന്നതാ. അമ്മയും എന്നെ നിർബന്ധിച്ചിരുന്നു. എന്നിട്ടും ഞാൻ അറിയാതെ പറഞ്ഞുപോയി.."

"സാരമില്ല..." സ്വരൂപ് പറഞ്ഞു:

"പറഞ്ഞതിൽ നേരുണ്ടെന്ന് ചിലപ്പം തോന്നാം. ഞങ്ങൾ പിരിഞ്ഞശേഷമാണല്ലോ എനിക്ക് ഇങ്ങനെയൊരു നല്ല അവസരം വന്നത്? അഭിനയവാസനയുള്ള ഏതവന്റെയും സ്വപ്നമാ സിനിമയിൽ ചാൻസ്..."

"ഇതൊരു സാധാരണ ചാൻസല്ലല്ലോ? നായകവേഷമല്ലേ? സ്വരൂപേട്ടൻ ഇത്ര സുന്ദരനാണെന്ന് ആ സിനിമയിലെ രംഗങ്ങൾ കണ്ടപ്പോഴാ മനസ്സിലായത്. എന്നാലും ആ നായികയെ കെട്ടിപ്പിടിക്കുന്ന രംഗങ്ങൾ എനിക്കിഷ്ടായില്ല്യാട്ടോ. ആ അനസൂയിനാണെങ്കിൽ ഒരു ചമ്മലുമില്ല..."

"എന്തിനാ ചമ്മണത്? ക്യാമറയുടെ മുന്നിൽ എത്ര പേർ കാൺകെയാ..?"

"എന്നാലും തത്തയിതു കണ്ടാൽ സഹിക്കില്ല്യാട്ടോ.."

ടെലിവിഷനിലെ ഇന്റർവ്യൂ തത്ത കണ്ടിരിക്കുമോന്ന് സ്വരൂപിന് സംശയമുണ്ടായിരുന്നു.

കണ്ടാലും അവളിൽനിന്ന് അഭിനന്ദനം ഉണ്ടാവുമെന്ന പ്രതീക്ഷ അവനില്ലായിരുന്നു.

അതിൽ നല്ല വ്യസനവുമുണ്ടായിരുന്നു.

എത്ര നല്ലവളായാലും ഹൃദയം നിറയെ സ്നേഹം സൂക്ഷിക്കുന്നവളായാലും തക്കസമയത്ത് അത് പ്രകടമാക്കാത്ത ഇണ പ്രയോജനമില്ലാത്തവളാണെന്ന് സ്വരൂപിനു തോന്നി.

"സ്വരൂപേട്ടനെന്താ ആലോചിക്കണത്? തത്തയേക്കുറിച്ചാണോ? സ്വരൂപേട്ടൻ ആരോട് എങ്ങനെയൊക്കെ ഇടപെട്ടാലും മറ്റൊരു പെണ്ണുമായി സ്നേഹം സ്ഥാപിച്ചാൽപോലും തനിക്കൊന്നുമില്ലെന്ന മട്ടുകാരിയാ ഈ തത്ത. ജീവിതത്തിന് അത്തരമൊരു കൂട്ടുകാരിയെയാണോ വേണ്ടതെന്ന് സ്വരൂപേട്ടൻ തന്നെ തീരുമാനിക്കുക. അറിയാതെ തത്തയേക്കുറിച്ചു കുറ്റം പറഞ്ഞുപോണതുകൊണ്ട് ഞാനീ കോൾ അവസാനിപ്പിക്ക്യാ.."

"അരുത്..." പെട്ടെന്നാണ് സ്വരൂപ് ആവശ്യപ്പെട്ടത്.

കിലോമീറ്ററുകൾക്ക് അകലെ, ജില്ലകൾക്കപ്പുറം കുക്കു കോരിത്തരിച്ചുപോയി.

തന്റെ ശബ്ദം കേൾക്കുന്നതേ കയ്പായി കരുതിയിരുന്ന ആളാണ് കാൾ അവസാനിപ്പിക്കരുതെന്ന് അറിയിക്കണത്.

"എന്തേ സ്വരൂപേട്ടാ?" അവൾ ആകാംക്ഷയിൽ തിരക്കി.

ഒരു പുരുഷനുമായി സംസാരിക്കുമ്പോൾ ശബ്ദവും വാക്കുകളും എത്രമാത്രം കാതരമായിരിക്കണമെന്ന് കുക്കുവിന് അറിയാം.

വായനകളിൽ ഇന്നത്തെ പെൺകുട്ടികളുടെ 'സ്റ്റൈൽ' തുളുമ്പണമെന്നും വ്യക്തമാണ്.

"കൂടുതലെന്തെങ്കിലും പറയാനുണ്ടോ? ഞാൻ പഠിച്ചോണ്ടിരിക്ക്യായിരുന്നു. എന്റമ്മയാണെങ്കിൽ ഇടയ്ക്കിടെ വാതിൽക്കൽ വന്നു പതുങ്ങിനിൽക്കും. ഞാൻ പഠിക്കുകയാണോ, ആരോടെങ്കിലും മൊബൈലിൽ ചാറ്റ് ചെയ്യുകയാണോന്നറിയാൻ..."

"എങ്കിൽ വച്ചോ കുക്കു..." വിഷമത്തിലാണ് സ്വരൂപ് പറഞ്ഞത്.

"ഇല്ല!" കുക്കുവിന്റെ സ്വരം ഉയർന്നു:

"സ്വരൂപേട്ടനു പറയാനുള്ളത് കേട്ടിട്ടേ ഞാൻ നിർത്തുന്നുള്ളൂ..."

"നീയാ പടത്തിന്റെ ക്ലിപ്പിങ്സ് കണ്ടായിരു

---

വിഷു സ്പെഷൽ

# ഹായ്... വിഷു അട!

**സരയൂ**

എന്നെ സംബന്ധിച്ച് വിഷു, നാവിൽ രുചിയുടെ കൊതിക്കുന്ന കാലമാണ്. എന്റെ വിഷു ആഘോഷങ്ങളെല്ലാം അച്ഛന്റെ അമ്മവീടായ തിരുവല്ലയിൽ ആയിരുന്നു നടന്നിരുന്നത്.

വിഷുവിനു നാലഞ്ചുദിവസം മുൻപേ ഞാനും അച്ഛനും അമ്മയും അവിടെത്തും. ചക്കകൊണ്ടും മാങ്ങകൊണ്ടും ഒക്കെയുള്ള കുറെ വിഭവങ്ങൾ ഉണ്ടാവും, ചക്ക അട, ചക്ക ഉപ്പേരി, ചക്ക ഹൽവ, മാമ്പഴ പായസം എന്നു വേണ്ട..

ശർക്കര അടയാണ് വിഷുക്കാലത്തെ ഏറ്റവും മധുരമേറിയ ഓർമ.

അരിപ്പൊടി ചൂടുവെള്ളത്തിൽ കുഴച്ച് ജീരകവും ഏലയ്ക്കായും ചുക്കുപൊടിയും ഒക്കെ ചേർത്തു കുഴച്ച് ശർക്കരയും തേങ്ങയും ഉള്ളിൽ നിറച്ച് ആവിയിൽ പുഴുങ്ങി എടുക്കുന്നതാണ് വിഷു അട. ഭഗവാനു നേദിച്ചിട്ട് വിഷു അട ഞങ്ങൾ കുട്ടികൾക്കും തരും.

കൈനീട്ടവും വിഷുക്കോടിയുമാണ് മറ്റൊരു ഓർമ.

തിരിച്ചുപോരുമ്പോൾ ഒരുകുട്ട നിറയെ വിഷു അടയും പലഹാരങ്ങളുമൊക്കെ അച്ഛമ്മ തന്നുവിടുകയും ചെയ്യും.



കൂടുതൽ ചിത്രങ്ങൾ ››

# സാഗരം

ന്നോ കുക്കൂ..?''

''കാണിച്ചത്രേം കണ്ടു...''

''[illegible]''

''സനൽ ജോസിന്റെ പടമല്ലേ സ്വരൂപേട്ടാ? ജനങ്ങൾക്ക് നല്ല പ്രതീക്ഷ കാണുമല്ലോ? നായകനല്ലേ പുതുമുഖമുള്ളൂ? വടക്കുന്നു കൊണ്ടുവന്ന ഹോട്ട്പായ്ക്കല്ലേ നായിക? ചെക്കൻമാർ ശരിക്കും ഇളകും. കണ്ടത്രേം സീൻസും കേട്ട മുറിപ്പാട്ടുകളും ഫന്റാസ്റ്റിക്...''

''ഇങ്ങനെ ഫന്റാസ്റ്റിക്, അമേസിങ് എന്നൊക്കെ ടെലിവിഷൻ പരിപാടികളിലെ ജഡ്ജസ് വിളിച്ചുപറയുംപോലെ പൊള്ളത്തരം പറയല്ലേ




മക്കളേ..''

''ഈ മകളെ വിളി തനി കടപ്പുറമായിപ്പോയല്ലോ?''

''ആയി. മോളേന്ന് വിളിക്കണതിലും സ്റ്റൈലല്ലേ മകളേന്ന് വിളിക്കണത്? ഞാൻ പറയുവാണെങ്കിൽ ഞങ്ങളുടെ സ്ലാങ്ങുപോലെ ഗംഭീരമായൊരു സ്ലാങ് മലയാളത്തിൽ വേറെയില്ല. എടീ... നമ്മൾക്ക് നമ്മളെപ്പറ്റി ഒരു മതിപ്പു വേണം. എങ്കിലേ മറ്റുള്ളോരും മതിക്കൂ. നാളെ ഞാൻ സ്വന്തമായൊരു പടമെടുത്താൽ അതിന്റെ പശ്ചാത്തലം ഞങ്ങൾടെ സാഗരമായിരിക്കും പെണ്ണേ... ഭാഷ നമ്മുടെ സൊന്തം ഭാഷ. ചെമ്മീൻ തൊട്ട് അമരം വരെ നമ്മുടെ കടലിന്റെ പശ്ചാത്തലത്തിൽ വന്ന ഏതു പടമുണ്ട് പെണ്ണേ ഫ്ളോപ്പ്? വെറുതേ മലന്നുകിടന്ന് തുപ്പല്ലേടീ...''

കുക്കു കിലുകിലെ ചിരിച്ചു.

അവൾക്ക് അവനോട് ഒരു പുതിയ ഇഷ്ടം രൂപപ്പെടുകയായിരുന്നു;

''ഒരു സത്യം പറയട്ടേ സ്വരൂപേട്ടാ...'' കുക്കു കൊഞ്ചി:

''വരാൻ പോകുന്ന സിനിമേടെ മുറിക്കഷണങ്ങളേ കാണിച്ചുള്ളെങ്കിലും അത്രയും കണ്ടവർക്ക് ഈ പടം കാണാതിരിക്കാൻ പറ്റില്ല്യാട്ടോ...''

''അതു പരസ്യത്തിന്റെ മിടുക്കാടീ...''

''പണ്ട് സ്വരൂപേട്ടനെന്നെ എടീ പോടീന്നൊക്കെ വിളിക്കുമ്പോ എനിക്ക് ദേഷ്യായിരുന്നു. ഇപ്പോ...''

അവളുടെ വാചകം പൂർണ്ണമാകുംമുൻപ് സ്വരൂപ് ചിരിയോടെ ഇടയിൽ കടന്നു:

''നമ്മുടെ കുറവുകളൊക്കെ നല്ലകാലം വരുമ്പോ മികവുകളായി മാറും മകളേ. കഷ്ടകാലത്തിൽ നമ്മുടെ മികവുകൾപോലും കുറ്റങ്ങളായും തീരും. ഞാനൊരു സിനിമേല് മുഖം കാട്ടിയതോടെ നിന്റെ മനോഭാവം മാറിന്ന് എനിക്കും മനസ്സിലായി...''

''യ്യേ... അതൊന്നല്ല...''

''മതി!'' അവൻ പറഞ്ഞു:

''ടൗണിൽ ജീവിക്കുന്ന കുട്ടിയായതുകൊണ്ട് എന്റെ ആദ്യ സിനിമേക്കുറിച്ച് ക്രിയേറ്റീവായൊരു വിലയിരുത്തൽ പ്രതീക്ഷിച്ചാ കാൾ കട്ടു ചെയ്യല്ലേന്നു പറഞ്ഞത്. ഇനി നീ പോയിരുന്നു പഠിച്ചോ.. സിനിമ ഉടനെ റിലീസാവും. കണ്ടിട്ട് വിളിച്ചാ മതി..''

''അതിനു മുൻപ് ഇടയ്ക്കിടെ വിളിച്ചാലോ?''

അതിനു മറുപടി പറയാതെ സ്വരൂപ് തന്നെ ആ കാൾ അവസാനിപ്പിച്ചു.

എന്നിട്ട് അവൻ തത്തയുടെ അമ്മായിയെ വിളിച്ചു.

റിങ് ചെയ്യണതല്ലാതെ കാൾ എടുക്കപ്പെട്ടില്ല.

ഇക്കുറി സ്വരൂപിനു നിരാശയായി.

അവളുടെ അച്ഛൻ കോവിലകത്തു സ്ഥിരമായി ക്യാംപ് ചെയ്തിരിക്കയാണോ എന്നായി ശങ്ക.

തത്തയുടെ വിവരമറിയാതെ അവനു നിരാശയുമായി.

പക്ഷേ വിഷമിച്ചിരിക്കാൻ അവസരമുണ്ടായില്ല.

ഉടൻ എൻജിനീയറിങ് കോളജിന്റെ വിമൻസ് ഹോസ്റ്റലിൽ നിന്ന് കുറേ സഹപാഠിനികളുടെ കാൾ എത്തി.

''സൊരൂ... അടിച്ചുപൊളിച്ചല്ലോ കുട്ടാ. ഈ സിനിമ വെളിച്ചപ്പെടുന്നതോടെ നീ മലയാളത്തിലെ നമ്പർ വൺ ഹീറോയാവുമെന്നാ ഞങ്ങൾടെ പ്രതീക്ഷ..''

''താങ്ക് യൂ... താങ്ക് യൂ...'' ഓരോ വാക്കിനും സ്വരൂപ് മറുപടി നൽകി.

''ആദ്യത്തെ പടം റിലീസാവും മുൻപേ താൻ തനി സിനിമാക്കാരനായെടോ...'' ഫോൺ പിടിച്ചുവാങ്ങി മറ്റൊരുവൾ അറിയിച്ചു;

''ഇക്കണക്കിന് എൻജിനീയറിങ് കോളജിനോട് താനെന്നാ ഗുഡ്ബൈ ചൊല്ലുക?''

''ഇല്ല മോളേ? ലാസ്റ്റ് സെമസ്റ്റർ അറ്റൻഡ് ചെയ്തിട്ടേ അടുത്ത പടമുള്ളൂ. പക്ഷേ രക്ഷപ്പെട്ടാ ഞാൻ സിനിമേത്തന്നെ നിക്കും. അതൊരു വാശിയാ..''

''ആനന്ദ് പരീക്ഷിത്തിന്റെ മകളെ സ്വന്തമാക്കണമെന്ന വാശിയല്ലേ?''

''ആനന്ദ് പരീക്ഷിത്തിനെക്കുറിച്ച് ഞാൻ കേൾക്കും മുൻപേ അവൾ എന്റെ പെണ്ണായിരുന്നു മകളേ. അത് വിട്ടുപിടി..''

പറഞ്ഞിട്ട് അവൻ കാൾ കട്ട് ചെയ്ത് ഫോണും ഓഫാക്കി കുളിമുറിയിൽ കയറി.

കുളിച്ചുവന്ന് ഒരു ഗ്ലാസ് ജ്യൂസും കുടിച്ചിട്ട്



വിഷു ആശംസകൾ



വിഷു സ്പെഷൽ

മേജർ രവി

# കണിക്കൊന്നയും കണ്ണുനീർപൂക്കളും...!



മേടമാസത്തെയും വിഷുക്കാലത്തെക്കുറിച്ചും ഒക്കെ ഓർക്കുമ്പോൾ, ഞാങ്ങാട്ടിരിയിലെ കൊയ്ത്തു കഴിഞ്ഞ പാടങ്ങളെക്കുറിച്ചാണു ഞാൻ ഓർക്കുന്നത്. കാലിനു താഴെ തലപ്പന്തു തിരിഞ്ഞ നാളുകൾ. കന്നുകൾക്കൊപ്പം മേടച്ചൂടിൽ ഉരുകിയൊലിച്ച് ഓടി അലഞ്ഞ കാലം. എന്റെ ജീവിതത്തിൽ നിർണായകമായ പല കാര്യങ്ങളും സംഭവിക്കുന്നത് വിഷുക്കാലത്താണ്.

പത്താം ക്ലാസ് പരീക്ഷ കഴിഞ്ഞ് ഫലം കാത്തുനിന്ന രവീന്ദ്രൻ എന്ന പതിനഞ്ചുകാരനായ ഞാൻ കൂട്ടുകാരുമായി തല്ലുണ്ടാക്കിയിട്ട് അച്ഛന്റെ ശിക്ഷ ഭയന്ന് നാടുവിട്ടു പോവുന്നത് ഒരു വിഷുക്കാലത്താണ്. ചെന്നുപെട്ടത് ബോംബെയിലെ കൊച്ചച്ഛന്റെ അടുത്ത്. അവിടെനിന്നാണ് ബാക്കി പഠനം.

പട്ടാമ്പിക്കാരൻ രവീന്ദ്രനെ പട്ടാളത്തിൽ മേജർ രവി ആക്കിയതിനു പിന്നിൽ ഒരാളുടെ പ്രോത്സാഹനം ഉണ്ടായിരുന്നു-മേജർ എസ്.യു. അഹമ്മദിന്റെ. ഒരു മേടക്കാലത്താണ് ഞാൻ എസ്.യു. അഹമ്മദിന്റെ മുൻപിൽ എത്തുന്നത്. സിനിമയിലെ കഥാപാത്രമായ മേജർ മഹാദേവനെപ്പോലെ മനസ്സു നിറയെ കരുണയും നന്മയും ഉള്ള ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തിനു തന്റെ സ്വന്തം മകനെപ്പോലെ ആയിരുന്നു ഞാൻ. പട്ടാളത്തിൽ വിഷു ഇല്ലായിരുന്നു. അമ്മ വിളിക്കുമ്പോൾ നാട്ടിലെ വിഷു ആഘോഷങ്ങളെപ്പറ്റി പറയും.

'കീർത്തിചക്ര' എന്ന സിനിമയുടെ കഥ മോഹൻലാലിനോടു പറയുന്നത് ഒരു മേടക്കാലത്താണ്. അമ്മയാണു ധൈര്യം പകർന്നത് "നീ പോയി ധൈര്യമായി പറയൂ കുട്ടീ.. മോഹൻലാൽ സമ്മതിക്കും..."

അമ്മയുടെ വാക്കുകൾ സത്യമായി. മോഹൻലാൽ 'കീർത്തിചക്ര' ചെയ്യാം എന്നേറ്റു. പക്ഷേ, ആ സിനിമ കാണാൻ അമ്മയ്ക്കു ഭാഗ്യമുണ്ടായില്ല. അതിനു മുൻപേ അമ്മ പോയി. അതിന്നും മനസ്സിലെ തീരാവേദന ആണത്.

'വിഷുവിനെക്കുറിച്ച് ഓർക്കുമ്പോഴൊക്കെ മനസ്സിൽ വരുന്നത് വെളുപ്പാൻകാലത്ത് ഉറക്കത്തിൽ നിന്നു വിളിച്ചുണർത്തിച്ച് കണ്ണുകൾ മൂടുന്ന അമ്മയുടെ കയ്ത്തലത്തിന്റെ തണുപ്പാണ്." ആ തണുപ്പ് ഇന്ന് ഇല്ല. അതുകൊണ്ടുതന്നെ എന്റെ ഓർമകളിൽ കണിക്കൊന്ന കണ്ണുനീർ പൂക്കളാണ്.

ഉറങ്ങി.

ആ ആഴ്ച കടപ്പുറത്തെത്തിയപ്പോൾ പലരും അദ്ഭുതത്തോടും ചിലർ ആരാധനയോടുമാണ് സ്വരൂപിനെ കണ്ടത്.

"നീ സിലിമേൽ ചേർന്നൂന്ന് കേട്ടല്ല് കൊച്ചനേ?"

ഒരാൾ തിരക്കി.

"ആ! എനിക്കറിയുകേല... ചെലപ്പം നേരായിക്കും..."

"ഓ.. തലേൽ ഏഴുനിലക്കല്ലാ.." അയാൾ പിറുപിറുത്തു:

"പിന്നെങ്ങനാ ഗൊണം പിടിക്കുന്നേ.. ആണ്ടുതോറും ഒന്നും രണ്ടും ഫിഷിങ് ബോട്ടാ രമണൻ പുത്തനായി വാങ്ങുന്നേ. ഒക്കേറ്റിനുംകൂടി ഈ ഒറ്റ അവകാശി. കൂട്ടത്തി സിലിമേലും കേറി. നെറഞ്ഞ കൊടത്തിലല്ല്യോ ദൈവം പിന്നേം പിന്നേമൊഴിക്കുന്നേ.. മോളിലിരിക്കുന്നോന്റെ കളികളല്ലാതെന്തുവാ?"

മാളികവീട്ടിൽ സ്വരൂപിന് രാജകീയമായ വരവേൽപായിരുന്നു.

"പഠിത്തം കൊറച്ചുനാളത്തേക്കൊഴപ്പിയെങ്കിലും മകൻ നല്ലനെലയ്ക്കെത്തിയല്ലോടാ. കടപ്പൊറത്തോരോരുത്തരു പൊകഴ്ത്തുമ്പം എന്റെ മേത്തു കുളിരു കോരുവാ. അച്ചന്റെ സങ്കടമെല്ലാമ്മാറി കേട്ടാ മകനേ..." എന്നു പറഞ്ഞു കെട്ടിപ്പിടിച്ചു കരഞ്ഞുപോയി രമണൻ.

"എല്ലാം എന്റെ വഴിപാടിന്റെ ശക്തിയാ.." തങ്ക പറഞ്ഞു:

"അമ്പലത്തിനൊരങ്ങി നടക്കുവാന്നും പറഞ്ഞ് എത്ര നേരോം കുറ്റപ്പെടുത്തുവാരുന്നില്ല്യോ നെന്റപ്പൻ..?"

"എന്നാവൊക്കെ വഴിപാടു നേർന്നാലും കുടുമ്മസൊക്രതമില്ലെങ്കി ഒന്നും നടക്കത്തില്ല മകനേ" എന്നായി അമ്മച്ചിയായ ദേവകി.

"രമണന്റേം തങ്കേടെമൊന്നും മൊകവല്ല കേട്ടാ നെനക്കു കിട്ടിരിക്കുന്നെ. എന്റച്ചന്റേതാ. ദേഷ്യം വരുമ്പഴൊള്ള ആ കഴുത്തുവെട്ടിക്കലു അതേപടി കിട്ടിട്ടൊണ്ട്..."

എല്ലാവരുടെയും അവകാശങ്ങൾ സ്വരൂപ് സമ്മതിച്ചുകൊടുത്തു.

എന്നിട്ടു സ്വന്തം മുറിയിൽ പോയി കമിഴ്ന്നു കെട്ടിക്കിടന്ന് ഉറങ്ങി.

മുഖം നന്നാവാൻ 'ഉറക്കമാണ് ഒറ്റമൂലി'യെന്ന് ഒരു പഴയ നടൻ ചെന്നൈയിൽവച്ചു പറഞ്ഞുകൊടുത്തത് അവൻ ശിരസ്സാ വഹിച്ചു.

സന്ധ്യതിരിഞ്ഞപ്പോൾ എഴുന്നേറ്റു തെക്കേ വീട്ടിലേക്കു പോയി.

"എന്നാത്തിനാണ് മകനേ നീ അങ്ങോട്ടു പോണത്?" ദേവകി തിരക്കി:

"നെന്റെ പെണ്ണുവടപ്പന്റടുത്താല്ല്യോ? മറ്റ പെഴപ്പെട്ടവളുവായൊള്ള കൂട്ടുകെട്ട് ചീത്തയ്ക്കാണ് കേട്ടാ.."

സ്വരൂപ് അത് കേട്ടതായി ഭാവിച്ചില്ല.

അതോടെ അവർ തങ്കയോട് പരാതിപ്പെട്ടു:

"കൊച്ചു ചെറുക്കനാണെന്ന വിജാരമൊന്നുവാ രണ്ടുംകെട്ടവർക്കില്ല കേട്ടാ. അവനാടങ്ങോട്ടു പോകണ്ടാന്നു പറയെടീ പറട്ടേ.."

"അമ്മയ്ക്കിതെന്നാത്തിന്റെ സോക്കേടാണ്? അവനവന്റെ കൂട്ടുകാരെ കാണാൻ പോക്യേണേന്നേ..." തങ്ക സമാധാനിപ്പിച്ചു.

അപ്പോഴേക്കും അവൻ സത്യഭാമയുടെ പുരയുടെ മുന്നിൽ എത്തിക്കഴിഞ്ഞു.

മുറ്റത്തുനിന്നു മുടി വേർപെടുത്തുകയായിരുന്ന ശാലിനിയെ അകത്തുനിന്ന് അമ്മ ഭർത്സിച്ചു:

"അന്തിക്കുളിം മുടിയൊണക്കലും കാരണം കുടുമ്മം മുടിഞ്ഞല്ലോടി. ഇനിയെങ്കിലും ഇതൊന്നു നിർത്തിക്കൂടിയോ?"

അതിനു മറുപടി അവൾ സ്വരൂപിനോടാണ് പറഞ്ഞത്:

"അന്തിയാകുംവരെ മീഞ്ചരുവോം ചൊമന്നു നടന്നേച്ച് ഒന്നു കുളിക്കാതെ പായേച്ചെന്നു കെടക്കാമ്പറ്റുവാ മകനേ? കുളിച്ചാ മുടിയൊണക്കാണ്ടും പറ്റുവാ? എങ്കി ഞായൊരു കാര്യം ചെയ്യാം..." ബാക്കി അകത്തേക്കു നോക്കിയാണ് തുടർന്നത്:

"ഞായെന്റെ മുടിയങ്ങു ക്രാപ്പടിക്കാം. അമ്മയ്ക്ക് സമാധാനമാകുവല്ല്? അന്തിക്ക് മുടി വിടർത്താ കുടുമ്മം മുടിയുവെന്ന് ഏതു പുസ്തകത്തിലാണപ്പാ എഴുതിവച്ചിരിക്കണേ?"

അതിനു മറുപടി പറയാനായി പുറത്തേക്കു വന്നപ്പോഴാണ് സത്യം സ്വരൂപിനെ കണ്ടത്.

ആ മുഖം വിടർന്നു:

"അയ്യോ എന്റെ പൊന്നു മകനാണോ വന്നത്? മകൻ സിനിമേക്കേറീന്ന് കടപ്പൊറം മുഴുവൻ പാട്ടായല്ല്. നേരാണോ മകനേ?"

"പിന്നെ നേരല്ലിയോ?" ശാലിനി ചോദിച്ചു:

"സിനിമ വരുമ്പം നുമ്മക്കൊന്നാലപ്പാഴേക്കു പോണം. ഏത് തീയേറ്ററിലാ മകനേ നെന്റെ സിനിമ വരാമ്പോണത്?"

"അതൊക്കെ സാവധാനമേ അറിയാനൊറ്റത്തൊള്ളു ശാലുച്ചാച്ചീ. നിങ്ങൾ അമ്മേം മകളുമേതായാലും പ്രാർഥിക്കണം. എന്റെ പടം നന്നായി ഓടാൻ..."

"മോനേ..." ശാലു ശബ്ദമൊന്നു താഴ്ത്തി:



"നീ സിനിമേലഭിനയിക്കുന്ന കാര്യം നുമ്മടെ തന്തമ്മ അറിഞ്ഞു കാണുവാടാ?"

"അറിയാതിരിക്കാൻ ഒരു വഴീമില്ല. അവടച്ചൻ ഇതില് രണ്ടു പാട്ടു പാടീട്ടൊണ്ട്. രണ്ടിലുമഭിനയിക്കണ ഞാനാ. അപ്പം അയാളറിയാതിരിക്കുകേലല്ലോ?"

"അയാള് മകളോട് പറഞ്ഞിട്ടില്ലങ്കിലോടാ?"

"അയാള് പറഞ്ഞില്ലേലും അവളീ ഭൂമീലുതന്നെയാണല്ല് ജീവിക്കണത്? പത്രത്തിലൊരു പരസ്യോം വന്നതാ. എന്റെ പടമൊക്കെവെച്ച്.. പലതവണ ഞാനവടമ്മായീടെ ഫോണില് വിളിച്ചതാ. അവടച്ചൻ അടുത്തില്ലാത്തപ്പഴൊക്കെ എടുത്തോളാമെന്നും അവളേക്കൊണ്ട് സംസാരിപ്പിച്ചോളാമെന്നും വാക്കും തന്നതാ. നമ്മളേപ്പോലല്ല ശാലുച്ചാച്ചീ അവര്. ഉള്ളിലൊള്ളതൊന്നും തുറന്നു പറയത്തില്ല. അതിനൊള്ള ധൈര്യോമില്ല. ചതിയാ അവരുടെ രീതി.."

ശാലിനിക്ക് ഉത്തരമില്ലാതായി.

"അവടെ ചോരയും അതല്ലേ? വലിയ സാംസ്കാരികനായകൻമാരാണെന്നു ഭാവിക്കും. തേനൊഴുകുന്ന ഭാഷേം. നമ്മളൊക്കെ അവരുടെ കണ്ണിൽ ലോ ക്ലാസ്സാ... അവളും ആ കുടെ ചേർന്നതാ എനിക്കു വിശ്വസിക്കാമ്പറ്റാതായത്..." പറഞ്ഞുവന്നപ്പോൾ ആ തൊണ്ടയിടറി.

അലിവോടെ ശാലിനി ആ ചുമലിൽ തഴുകി:

"സാരമില്ല മകനേ... എന്തായൊക്കെയായാലും അവളെപ്പെറ്റത് എന്റെ നന്മയാണല്ല്? അവൾക്കു ചതിക്കാമ്പറ്റത്തില്ല. പ്രായപൂർത്തിയായശേഷം അവളെ നീ ചെന്നു വിളിച്ചാ മതി. അവള് വരും..."

"വരുകേലിച്ചേച്ചീ.. അവടമ്മായിക്കുമൊണ്ടാരുന്നു ഒരു പ്രേമം. കുടുമ്മത്തിനുവേണ്ടി അവരയാളെ ചതിച്ചുകളഞ്ഞു. സ്നേഹോം സമാധാനോം ജീവിതോമൊന്നുവല്ല അവർക്ക് വലുത്, കുടുമ്മത്തിന്റന്തസാ..."

സ്വരൂപ് നെടുവീർപ്പിട്ടു:

"ആ... വരുന്നിടത്തുവച്ചു കാണാം...."

പെട്ടെന്ന് ശാലിനിയും ഏങ്ങലടിച്ചു കരഞ്ഞു:

"അവ പോയിട്ടിപ്പം എത്രനാളായി മകനേ.. ഒന്നു കാണാമ്പറ്റീട്ടില്ലെന്നത് ഞാനങ്ങു സഹിച്ചു. ഫോണൊള്ള വീടല്ല്യോ? വിളിച്ച് ഒരു വാക്ക്. ഞാൻ എന്ത്ര കൊതിച്ചു! ഒറങ്ങാക്കെടക്കുമ്പം അമ്മയറിയാതെ ശബ്ദമടക്കി കരേം. ചെലനേരത്ത് പാവം അമ്മേം കരയും. മകള് ചത്തു. മകടെ മകള് ചത്തതിനൊപ്പം. പത്തു മക്കളൊണ്ടായാലും ഒന്നിനെപ്പിരിഞ്ഞാമതി. എന്തമ്മേടേം നെഞ്ച് പൊള്ളും..."

അതു കേട്ട് ഉടുത്തിരുന്ന കൈലിയുടെ തുമ്പുകൊണ്ട് കണ്ണു തുടച്ച് സത്യം അകത്തേക്കു കയറിപ്പോയി.

ആ സമയത്താണ് പുറത്തെ പടിവാതിൽക്കൽ ഒരു നിഴൽ വന്നു നിന്നത്.

"ശാലൂ..." തൊണ്ടയമർത്തിയ ഒരു വിളി.

ശാലിനിയും സ്വരൂപും ഒരുമിച്ച് ആ ഭാഗത്തേക്കു തിരിഞ്ഞു.

ശാലുവിന്റെ മുഖം വല്ലാതെയായി.

"ആരാ ഇച്ചേച്ചീ?" സ്വരൂപ് ചോദിച്ചു.

അവളുടെ മുഖം മുറുകി.

പല്ലുകൾ ഞെരിഞ്ഞു:

"എന്റേം എന്റെ ചാച്ചീടേം ജൻമം തുലച്ചവൻ. ഞങ്ങടെ കുടുമ്മം കുളംതോണ്ടിയവൻ. അറിയാവല്ലോ ആരാന്ന്? ഇപ്പം ഒറ്റക്കാലേലാ നടത്തം. വടീം കുത്തി. ഈ കടപ്പൊറത്തെ വിറപ്പിച്ച ഗുണ്ടായാരുന്നു. ഇപ്പം ഒരു പട്ടിക്കും വേണ്ട. ഒരു ചുണ്ടെലിക്കുപോലും ഇയാളെ പേടിയില്ല. ഒരു കാല് ഞാനാ കളഞ്ഞത്. പൊലീസിനെ പേടിച്ച് ലോറീന്ന് എടുത്തുചാടിയപ്പം മറ്റേക്കാലിന്റെ മുട്ടു പൊട്ടി. പൊലീസ് പിടിക്കുമെന്ന വിചാരത്തി ആശുപത്രീലും പോയില്ല. അങ്ങനെ മുട്ടുചെരട്ട പഴുത്തു. ഒടുക്കം ഏതോ സർക്കാരാശുപത്രീവച്ച് മുട്ടിനു ചോട്ടിവച്ച് ആ കാല് മുറിച്ചു. ചെയ്തതൊക്കെ അനുഭവിക്കണ്ടേ? തിരിച്ചുവന്നറിഞ്ഞപ്പം ഞാ വിജാരിച്ചു അഭിമാനമൊണ്ടേലിഞ്ഞോട്ടു വരികേലെന്ന്. പക്ഷേ ആ നാലക്ഷരം വേണ്ടായോ?"

അപ്പോൾ പടിവാതിൽ തുറന്ന ശബ്ദം കേട്ടു.

ഉടൻ ശാലിനി കയ്യുയർത്തി തടഞ്ഞു:

"ഇങ്ങോട്ടു വരണ്ട കേട്ടാ. പതിവു ഞാൻ അങ്ങോട്ടു കൊണ്ടെത്താരാം..." പിന്നെ സ്വരൂപിനോടു പറഞ്ഞു:

"ഒരു കാല് കെടുവരുത്തിയത് ഞായല്ല്യോ? അതുകൊണ്ട് ഇവിടെ വന്ന് എരന്നപ്പം ആഴ്ചേ മൂന്നു ദെവസം ഒരു നേരത്തെ ആഹാരം കൊടുത്തോളാമെന്ന് ഞാ വാക്ക് കൊടുത്തു. അയിനു വന്നേക്കുവാ..." അവൾ ഓടി അകത്തേക്കു പോയി.

എന്നിട്ട് ഒരു പൊതിയുമായി തിരിച്ചുവന്നു.

പടിക്കൽ കൊണ്ടുചെന്ന് അത് സഹദേവന്റെ കയ്യിൽ കൊടുത്തു:

"കൊണ്ടുപൊയ്ക്കോ.. എവിടെങ്കിലും കൊണ്ടുപോയി കഴിച്ചോ.. ഇവടെ നിന്നേക്കരുത്..."

"ആരാ അകത്ത്?" അയാൾ ചോദിച്ചു.

"ഞങ്ങക്കറിയാവുന്നൊരു കൊ



വിഷു ആശംസകൾ




# ഭർത്താവിന്റെ സ്നേഹനിഷേധം ഒരുമ്പെട്ടവളാക്കി

ആണുങ്ങളെ ആരെ കണ്ടാലും എനിക്ക് അവരോടൊക്കെ ആവേശം തോന്നാൻ തുടങ്ങി. അവരോടു സംസാരിക്കാനും ചിരിക്കാനും എനിക്കു താൽപര്യമായിരുന്നു.

ഇരുപത്തൊന്നാം വയസ്സിൽ ഞാൻ മൂന്നു മക്കളുടെ അമ്മയായി. ഭർത്താവിന് നാൽപതു വയസ്സുണ്ടായിരുന്നു. അയാൾ നേരത്തെ ഒരു കല്യാണം കഴിച്ചെങ്കിലും ആ സ്ത്രീ മരിച്ചു പോയി. അതിൽ രണ്ടു കുട്ടികളുമുണ്ടായിരുന്നു, ഒരു കുട്ടി ആത്മഹത്യ ചെയ്തു. മറ്റേ കുട്ടി അപകടത്തിൽ മരിച്ചു.

ഭർത്താവിന് ഞാൻ ഒരു മനുഷ്യജീവിയാണെന്ന വിചാരംപോലുമുണ്ടായിരുന്നില്ല. അയാളെ സംബന്ധിച്ച് സന്താനോൽപാദനത്തിനുള്ള ഒരു ഉപകരണം മാത്രമായിരുന്നു ഞാൻ. എന്നോട് സംസാരിക്കാൻ അയാൾക്കു സമയമുണ്ടായിരുന്നില്ല. മൂന്നു കുട്ടികളെയും അയാൾക്കു വലിയ സ്നേഹമായിരുന്നു. കുട്ടികളുടെ കാര്യങ്ങൾക്കു വേണ്ടി മാത്രമാണ് എന്നെ വിളിച്ചിരുന്നത്. അയാൾക്ക് ധാരാളം സ്വത്തുവകകളുണ്ടായിരുന്നു.

അങ്ങനെയിരിക്കെ ഞങ്ങളുടെ അയൽപക്കത്ത് ഒരു ചെറുപ്പക്കാരനും ഭാര്യയും താമസിക്കാൻ വന്നു. അയാൾ ഭാര്യയെ പ്രേമിക്കുന്ന വിധം പലപ്പോഴും ഞാൻ ഒളിഞ്ഞുനിന്നു കാണുമായിരുന്നു. അതൊക്കെ കാണുമ്പോഴും ആ സ്ത്രീ ഭർത്താവിനെക്കുറിച്ചു പറയുന്ന കാര്യങ്ങൾ കേൾക്കുമ്പോഴും എനിക്ക് വല്ലാത്ത സങ്കടം തോന്നി. എന്റെ ജീവിതം വെറുതെയാണെന്ന തോന്നൽ.

ആണുങ്ങളെ ആരെ കണ്ടാലും എനിക്ക് അവരോടൊക്കെ ആവേശം തോന്നാൻ തുടങ്ങി. അവരോടു സംസാരിക്കാനും ചിരിക്കാനും എനിക്കു താൽപ്പര്യമായിരുന്നു. ഒരു ദിവസം ഭർത്താവിന്റെ പെങ്ങളുടെ ഭർത്താവ് വീട്ടിൽ വന്നു. ഞാനും കുഞ്ഞുങ്ങളും മാത്രമേ ഉണ്ടായിരുന്നുള്ളൂ. വർത്തമാനം പറയുമ്പോൾ അയാൾ എന്നെ തന്നെ ശ്രദ്ധിക്കുകയായിരുന്നു. ഒരു സമയത്ത് അയാൾ അടുക്കളയിൽ കടന്നു വന്ന് എന്നെ കെട്ടിപ്പിടിക്കുകയും ഞാൻ അയാൾക്കു വഴങ്ങുകയും ചെയ്തു. അതു പിന്നീട് പതിവായിത്തീർന്നു. അങ്ങനെയിരിക്കെ ഒരു ദിവസം എന്റെ മൂത്ത മകൻ ഇതു കാണുകയും അവൻ അപ്പനോടു പറഞ്ഞു കൊടുക്കുകയും ചെയ്തു. അതോടെ കുടുംബത്തിൽ വലിയ കലഹമായി. പിന്നീട് ആ മനുഷ്യൻ അവിടെ വരാതെയായി.

ഭർത്താവ് എന്നെ പൂർണമായി അവഗണിച്ചു തുടങ്ങി. ഞാനാകട്ടെ ഏത് പുരുഷനെ കണ്ടാലും അയാളെ ആകർഷിക്കുന്ന കാര്യം മാത്രം ചിന്തിച്ചു. ഒരുദിവസം വീണ്ടും എന്റെ ജീവിതം വഴി തിരിഞ്ഞു. അയൽപക്കത്തു വേറൊരു കുടുംബം താമസത്തിനു വന്നു. അയാൾ ഭാര്യയുമായി അകൽച്ചയിലായിരുന്നു. അതുകൊണ്ടായിരിക്കാം, എന്നോട് പെട്ടെന്ന് അടുത്തു. ഭാര്യ പലപ്പോഴും അവരുടെ വീട്ടിൽ താമസത്തിനു പോകുമ്പോൾ ഞാൻ അവിടേക്കു ചെല്ലുകയും ഞങ്ങൾ തമ്മിൽ കടുത്ത സ്നേഹബന്ധത്തിലാകുകയു ചെയ്തു. എന്റെ ഭർത്താവിൽനിന്ന് ഒരിക്കലും കിട്ടാത്ത സ്നേഹവും സംതൃപ്തിയും എനിക്ക് അയാളിൽനിന്നു ലഭിച്ചു. അതുകൊണ്ട് ഒളിച്ചോടിപ്പോയി ഒന്നിച്ചു താമസിക്കാൻ ഞങ്ങൾ തീരുമാനിച്ചു.

ഞാൻ ഈ കാര്യം എന്റെ ഭർത്താവിനോടു തുറന്നു പറഞ്ഞു. വലിയ സ്ഫോടനമാണ് വീട്ടിലുണ്ടായത്. രായ്ക്കുരാമാനം എന്റെ കാമുകനെ എന്റെ ഭർത്താവിന്റെ ആളുകൾ ചേർന്നു തുരത്തിയോടിച്ചു. എന്നെ മുറിയിലിട്ടു പൂട്ടുകയും എനിക്ക് മയക്കുമരുന്നു തരികയും ചെയ്തു. അങ്ങനെ ഒരു വർഷത്തോളം ഞാൻ വല്ലാതെ പീഡിപ്പിക്കപ്പെട്ടു. ആ സമയത്ത് എന്റെ അമ്മ എന്നെ കാണാൻ വരികയും എന്റെ അവസ്ഥ കണ്ട് ഹൃദയം നൊന്ത് എന്നെ വീട്ടിലേക്കു കൂട്ടിക്കൊണ്ടു വരികയും ചെയ്തു. അതിനുശേഷം ഞാൻ എന്റെ വീട്ടിലാണു താമസിക്കുന്നത്.

പഴയ മരുന്നുകളുടെ കെട്ടു വിട്ട് ഞാൻ പൂർണമായി സുഖപ്പെടുന്നതേയുള്ളൂ. എന്നാലും ഇരുപത്തെട്ടു വയസ്സിൽത്തന്നെ ഒരുപാടു നരകങ്ങൾ അനുഭവിച്ചു തീർത്തതുപോലെയാണ് എനിക്ക് അനുഭവപ്പെടുന്നത്. എന്റെ ജീവിതത്തിൽ എന്താണു ബാക്കിയുള്ളത് എന്ന് എപ്പോഴും ഞാൻ ആലോചിക്കാറുണ്ട്. പക്ഷേ അതിന് ഒരുത്തരവുമില്ല.

അനിത,
തൃശൂർ.




ച്ചനാ... ഇയാള് പോയാട്ടേ..."

വടികുത്തി സഹദേവൻ മെല്ലെ പുറത്തേക്കു തിരിഞ്ഞു.

സത്യമച്ചിയോടും ശാലുച്ചേച്ചിയോടും യാത്ര പറഞ്ഞ് സ്വരൂപ് വീടിന്റെ ഗേറ്റിലെത്തുമ്പോൾ അവിടെ അയാൾ കാത്തുനിൽക്കുന്നുണ്ടായിരുന്നു.

"അറിയാവുന്നൊരു കൊച്ചനാണേ ശാലു പറഞ്ഞൊള്ളെങ്കിലും മകനാരുന്നകത്തൊള്ളതെന്ന് എനിക്കു മനസ്സിലായി. അതാ ഇവിടെ കാത്തുനിന്നെ... എന്റെ മോള് എവിടാന്ന് മോനറിയാവാ? അതിനെയൊന്നു കാണാൻവേണ്ടിയാ..."

സ്വരൂപിന്റെയുള്ളിൽ വെറുപ്പ് കുമിഞ്ഞു:

"നിങ്ങടെ മോളോ? നിങ്ങടെ മോളാരുന്നേ നിങ്ങടെ കൂടെ കാണുകേലാരുന്നോ?"

"ആ തമ്പുരാനാ കൊണ്ടുപോയേന്ന് എനിക്ക് മനസ്സിലായി സ്വരൂപേ..." സഹദേവൻ ചിറി കോട്ടി:

"ഒരു ചുണ്ടെലിക്കുപോലും എന്നെ പേടിയില്ലെന്ന് അവള് പറഞ്ഞാലും ഒരു വെടിക്കൊള്ള മരുന്നൊക്കെ എന്റെ കയ്യിലൊണ്ട് മകനേ... നിയമപരമായി നന്ദിനി എന്റെ കെട്ടിയവളായിരുന്നു. അവള് പെറ്റ കൊച്ചപ്പം എന്റെ മകളാ. തള്ളയില്ലാത്ത, പ്രായം തെകയാത്ത പെണ്ണിന്റെ അവകാശി അപ്പനൊരാളു മാത്രാ, അറിയാവാ? ഞാ മലപ്പൊറത്തിനു പോയതുമാ, അയാളപ്പഴത്തേനും കൊച്ചിനെ അവിടുന്നു മാറ്റി..."

സ്വരൂപിന്റെ കണ്ണുകൾ മിഴിഞ്ഞു:

"അപ്പം തത്ത ആ കോലോത്തില്ലേ?"

"ഇല്ല. ഒണ്ടേൽ പൊക്കിക്കൊണ്ടുപോരാൻ എനിക്ക് ഇപ്പഴും ആളുകളുണ്ട്..."

ശാലുച്ചേച്ചി പറഞ്ഞതുപോലെയല്ല, ഇയാളെ സൂക്ഷിക്കണമെന്ന് അവനു തോന്നി.

"മോന്റെ കയ്യി കാശൊണ്ടേൽ ഒരഞ്ഞൂറുരൂപ എനിക്കു താ..., നെനക്ക് തത്തേ വേണേല്

ഞാങ്കൊണ്ടെത്തരാം. എത്രകാലം ആ തമ്പുരാനവളെ ഒളിപ്പിക്കുവെന്നറിയാലോ? കോടതീല് ഞാനൊരു കടലാസു കൊടുത്താ അയാളവളെ എന്റെ മുന്നി കൊണ്ടുവരേണ്ടിവരും. ഇല്ലെങ്കി എന്റെ കൊച്ചിനെ അവങ്കൊന്നുകളഞ്ഞൂന്ന് ഞാൻ സ്ഥാപിക്കും..."

സ്വരൂപിന്റെ നെഞ്ഞ് പിടഞ്ഞു.

തത്തയെ അവളുടെ അച്ഛന്റെ പക്കൽ ഏൽപ്പിക്കാൻ കാരണം ഇയാളാണ്. അവളെ തനിക്കു നഷ്ടപ്പെട്ടതും ഇയാൾ കാരണമാണ്.

തന്റച്ഛൻ നിസ്സഹായനായതും ഇയാളെ ഭയന്നാണ്.

ദുഷ്ടൻ സർപ്പമായി ജൻമമെടുത്താലും ഞാഞ്ഞൂലായി ശോഷിച്ചാലും ഒരേപോലെ അപകടകാരിയാണ്.

താൻ ഈ ലോകത്തിൽ ഏറ്റം വെറുക്കുന്ന വ്യക്തിയായിട്ടും സ്വരൂപ് പോക്കറ്റിൽനിന്ന് ഒരഞ്ഞൂറു രൂപയെടുത്ത് സഹദേവന്റെ പോക്കറ്റിൽവച്ചു.

അയാൾ ചിരിച്ചു:

"മോൻ പേടിക്കണ്ട. അവൾ നിനക്കുള്ളതാ. പക്ഷേല് കാശ് ചെലവാകും..."

മറുപടി പറയാതെ അവൻ ഗേറ്റ് തുറന്ന് അകത്തേക്കു പോയി.

ഒരാഴ്ച കഴിഞ്ഞപ്പോൾ 'കാറ്റിലെ പഞ്ഞിപ്പൂക്കളു'ടെ പ്രിവ്യൂവിനുള്ള ക്ഷണക്കത്ത് കിട്ടി.

രണ്ടു ഭാഷകളിൽ റിലീസ് ചെയ്യുന്നതുകൊണ്ട് ചെന്നൈയിലെ ഒരു തിയറ്ററിൽവച്ചാണ് ചടങ്ങ്.

അതിനു മുൻപ് കുറേ പ്രമുഖവ്യക്തികളുടെയും പടത്തിൽ പങ്കെടുത്ത കലാകാരൻമാരുടെയും ടെക്നീഷ്യൻമാരുടെയും ഒരു 'ഗെറ്റ് ടുഗദർ' ഉണ്ട്.

ക്ഷണക്കത്തിൽ ആനന്ദ് പരീക്ഷിത്തിന്റെയും പേര് അച്ചടിച്ചിരുന്നു.

തന്റെ തത്ത എവിടെയാണെന്നറിയാനായിരുന്നു സ്വരൂപിനു വെമ്പൽ.

(തുടരും)



08-ാം പേജിൽ നിന്ന് തുടർച്ച

ട്ടുന്നതായി എൽസമ്മയ്ക്കു തോന്നി.

"പപ്പയുടെയും അമ്മയുടെയും മനസ്സിലുള്ള ഓർമകൾ മാത്രമാണ് ആന്റിയുടെ ശത്രുക്കൾ. മറ്റുള്ളവരുടെ മനസ്സിലുള്ള ഓർമകളെക്കൂടി നമുക്കു കൊല്ലാൻ സാധിക്കുമോ? മായ്ക്കാൻ സാധിക്കുമോ? രണ്ടിലൊരാൾ മരിച്ചുപോയാലും മറ്റൊരാളിന്റെ മനസ്സിൽ ഓർമ അവശേഷിക്കും. അവർ എത്രയും പെട്ടെന്ന് മരിച്ചുപോട്ടെന്ന് ആഗ്രഹിക്കാൻ പറ്റുമോ?"

എൽസമ്മ അതിനുത്തരമൊന്നും പറഞ്ഞില്ല.

•••

വൈജയന്തിയെയും അലീനയെയും കാണാനും, മനുശങ്കറിന്റെ വിരുന്നുണ്ണാനുംവേണ്ടി വന്നതായിരുന്നു രോഹിത്തും രേവതിക്കുട്ടിയും.

മനുശങ്കർ, വേളിക്കടുത്ത് ഒരു ഫ്ളാറ്റ് വാടകയ്ക്കെടുത്തിട്ടുണ്ട്. ടെക്നോ പാർക്കിൽത്തന്നെ ജോലിചെയ്യുന്ന അഞ്ചു സഹപ്രവർത്തകർക്കൊപ്പമാണു അതു പങ്കിടുന്നത്. ഇന്നലെ വൈകുന്നേരം വന്ന രോഹിത്തും രേവതിക്കുട്ടിയും തിരുവനന്തപുരത്ത് ഹോട്ടലിലായിരുന്നു താമസം. മനുശങ്കറാണ് താമസസൗകര്യമെല്ലാം ഏർപ്പാടാക്കിക്കൊടുത്തത്. അടുത്ത ദിവസം ഹോട്ടൽ മുറിയിൽ ബബിതയും ടാനിയയും മനുശങ്കറും കൃഷ്ണജയുംകൂടി വന്നുചേർന്നു. ഒരു ഞായറിന്റെ ഒഴിവു കണക്കാക്കി മുൻകൂട്ടി പ്ലാൻ ചെയ്തതായിരുന്നു അതെല്ലാം. അവിടെവച്ച് അവർ ഒരു തീരുമാനമെടുത്തു. മനുശങ്കറിനെയും അലീനയെയും ഇങ്ങനെ വിട്ടാൽ പറ്റില്ല. രണ്ടിലൊന്നു നിശ്ചയിക്കണം. അന്തിമ തീരുമാനമെടുക്കേണ്ടത് അലീനയുടെ പപ്പയും അമ്മയും ചേർന്നാണ്. സ്റ്റാൻലി കഴക്കൂട്ടത്തേക്ക് എല്ലാ ഞായറാഴ്ചകളിലും സന്ദർശനത്തിനു വരാറുണ്ട്.

"ആദ്യം അമ്മേടടുത്തു പ്രഷർ കൊടുക്കണം. എന്നിട്ടുവേണം സ്റ്റാൻലി പപ്പയെ ആക്രമിക്കാൻ." ബബിത ഉൽസാഹത്തോടെ പറഞ്ഞു.

ഉച്ചയ്ക്ക് ഹോട്ടലിലായിരുന്നു ഊണ്. അതിനുശേഷം എല്ലാവരുംകൂടി സ്നേഹനികേതനത്തിൽ ചെന്നു.

"എത്തിട്ടുണ്ട്."

സ്റ്റാൻലിയുടെ ജീപ്പു കണ്ടപ്പോഴേ ബബിത പറഞ്ഞു:

ഡ്രൈവർ ബൈജു ജീപ്പിൽ നിന്നു സാധനങ്ങൾ ഇറക്കുന്നു. അവർ എത്തിച്ചേർന്നതേയുള്ളു. കഴക്കൂട്ടത്തേക്കു വരുമ്പോൾ കുറെ അരിയും ഗോതമ്പും പച്ചക്കറിയുമൊക്കെ വാങ്ങിക്കൊണ്ടുവരിക പതിവാണ്.

സ്റ്റാൻലി ഓഫിസ് റൂമിലിരുന്ന് ഔതക്കുട്ടിച്ചായനോടു സംസാരിക്കുകയായിരുന്നു. ബബിതയാണു മുൻപേ കയറിവന്നത്. പപ്പാ എന്നു വിളിച്ചുകൊണ്ട് സ്റ്റാൻലിയുടെ അരികെ ചെന്നു. തന്നോടു സ്റ്റാൻലിപ്പപ്പയ്ക്കു പ്രത്യേകിച്ചൊരു വാൽസല്യമുണ്ടെന്ന് അവൾക്കറിയാം. അതവൾക്കു സ്റ്റാൻലിയുടെ അടുത്ത് കൂടുതൽ സ്വാതന്ത്ര്യം അനുവദിച്ചിരുന്നു.

സ്റ്റാൻലി വിസ്മയത്തോടെ അവളെ നോക്കവേ പുറകെ കൃഷ്ണജയും ടാനിയയും രേവതിക്കുട്ടിയും രോഹിത്തുംകൂടി വന്ന് അയാളെ അദ്ഭുതപ്പെടുത്തി.

"തീർന്നോ; ഇനി വല്ലവരുമുണ്ടോ?"

സ്റ്റാൻലി ബബിതയോടായി ചോദിച്ചു.





വിഷു ആശംസകൾ

വിഷു സ്പെഷൽ

# വിഷു ആഘോഷം തെക്കും വടക്കും

സുമാ മാക്സിമിൻ



കണികണ്ടുണരുക എന്നതാണ് വിഷുദിനത്തിലെ സവിശേഷമായ കൃത്യം. ഭൂമിയിൽ നിന്നും ലഭിക്കുന്ന വിളവുകളുടെ കണിയൊരുക്കി മലയാളി യഥാർഥത്തിൽ ഭൂമിക്കു നിവേദ്യം നൽകുകയാണ്. ഇതിൽ കേരളത്തിൽ തെക്കൻ ചിട്ടയും വടക്കൻ ചിട്ടയും എന്ന വ്യത്യാസം തന്നെയുണ്ട്. തെക്കൻ കേരളത്തിൽ കണിയൊരുക്കുന്നതിന് ഉപയോഗിക്കുന്നത് കൃഷി വിഭവങ്ങൾ തന്നെ. എന്നാൽ മലബാർ പ്രദേശങ്ങളിൽ ഒരുക്കുന്ന കണിയിൽനിന്നു തെക്കൻ ചിട്ടയ്ക്ക് അൽപ്പം വ്യത്യാസം കാണാം.

ഏഴു തിരിയിട്ട നിലവിളക്കിനു മുന്നിൽ വലിയ താലത്തിലാണ് തെക്കൻ കേരളത്തിൽ കണിയൊരുക്കുക. നെല്ല് അല്ലെങ്കിൽ കുത്തരി നിറച്ച പറയോ നാഴിയോ നിർബന്ധം. ഇതിനുപുറമേ വെള്ളരി, നാളികേരം, ചേന, ചേമ്പ്, കാച്ചിൽ എന്നിവയും ചക്ക, മാങ്ങ തുടങ്ങിയ ഫലവർഗങ്ങളും ഉണ്ടാകും. പുതിയ കസവുമുണ്ടും അതിനു മുകളിൽ സ്വർണനാണയമോ വെള്ളിനാണയമോ വയ്ക്കും. ഇവയ്ക്കെല്ലാംമേലെ ആറന്മുള കണ്ണാടിയും. ഈ വിഭവമൊക്കെ ഉണ്ടെങ്കിലും കൊന്നപ്പൂക്കളാണ് വിഷുക്കണിയുടെ ദൃശ്യഭംഗി. കണി കണ്ടുകഴിഞ്ഞാൽ വിഷുക്കൈനീട്ടം നൽകലാണ് പ്രധാന ചടങ്ങ്. വിഷുവിന്റെ ആഗമനം കുറിക്കുന്ന ചെമ്പോത്തിന്റെ പാട്ടും വിഷുക്കാല സവിശേഷതയാണ്. തൊടിയിലിരുന്ന് 'വിത്തും കൈക്കോട്ടും' എന്ന പാട്ടു മൂളി നമ്മെ ഹൃദയത്തരളിതരാക്കുന്നു.

വടക്കൻ കേരളത്തിലാണ് വിഷുവിന് ഇതിലും ആഘോഷം കൂടുതൽ. വടക്കൻ കേരളത്തിൽ രണ്ടു ദിവസമാണ് വിഷു. പടക്കവും പൂത്തിരിയും എല്ലാം ചേർത്ത് ഇവർ ആഘോഷം പൊടിപൊടിക്കും. പലയിടത്തും ആദ്യവിളയുടെ പണി തുടങ്ങുന്നത് വിഷുനാളിലാണ്. വെള്ളരി, മത്തൻ, കുമ്പളം, മുണ്ടകൻ, കൊടിയൻ തുടങ്ങി മൂപ്പുകൂടിയ വിത്തിനങ്ങൾ വിഷുവിനു മുൻപുള്ള രേവതി ഞാറ്റുവേലയിൽ വിതയ്ക്കാൻ തുടങ്ങും. മേടം ഒന്നിന് കർഷകർ ആദ്യം പോകുന്നത് പാടത്തുവിത്തിറക്കാനാണ്. വിഷുവിനു നിലം ഉഴുന്നത് ഐശ്വര്യമായാണ് കർഷകർ കരുതിപ്പോരുന്നത്. ചില പ്രദേശത്ത് നവധാന്യം മണ്ണിലെറിഞ്ഞശേഷം കൈനീട്ടം നൽകുന്ന പതിവുണ്ട്. പാടത്തേക്കു പോകുമ്പോൾ പുതിയ കലപ്പയും പണിയായുധവും വേണമെന്ന നിർബന്ധവും ഉണ്ട്. പണ്ടുകാലത്ത് വിഷുനാളിലാണ് പണിക്കാർക്കുവേണ്ട വസ്ത്രങ്ങളും അരിയും മറ്റും നൽകുന്നതും അവരെ അടുത്ത വർഷത്തേക്കു പാടത്തുപണിക്ക് നിശ്ചയിക്കുകയും ചെയ്യുക.

വിഷുഉൽസവവും പൂരവും മറ്റും ക്ഷേത്രങ്ങളിലും കാവുകളിലും കൊടിയേറുന്നത് വിഷുനാളിലാണ്. ഓട്ടുരുളിയും നിലവിളക്കും വിഷുക്കണിക്കു മുൻപന്തിയിലുണ്ടാവും. കശുമാങ്ങ ഞെട്ടോടെ എടുക്കും. നാളികേരം കുലയോടെ മുറിച്ച് എള്ളുതിരി വച്ചു കത്തിക്കും. വിഷുഫലങ്ങളായ ചക്കയും കൈതച്ചക്കയും വെള്ളരിയും ഉരുളിയിൽ നിരത്തുന്നു. കോടിമുണ്ട്, ഉണക്കലരി, വാൽക്കണ്ണാടി, വെള്ളിനാണയം, സ്വർണം, ഗ്രന്ഥം എന്നിവയും വേണം. പിന്നീട് കണിക്കൊന്നകൊണ്ട് എല്ലാം അലങ്കരിക്കും. വിഷുദിനത്തിൽ പുലർച്ചെ എഴുന്നേൽക്കുന്ന വീട്ടമ്മമാർ വിളക്ക് തെളിച്ച് ഓരോരുത്തരെയും വിളിച്ചുണർത്തി കണി കാണിക്കുന്നു. ചിലയിടങ്ങളിൽ പശുക്കളെയും പക്ഷികളെയും കണികാണിക്കും. കൈനീട്ടം നന്നായാൽ വർഷം മുഴുവൻ ഐശ്വര്യമായിരിക്കുമെന്നാണു സങ്കല്പം. പടക്കം പൊട്ടുന്നതും പൂത്തിരി കത്തിക്കുന്നതും സൂക്ഷിച്ചുവയ്ക്കുന്ന ചില്ലറനാണയത്തുട്ടുകൾക്കനുസരിച്ചാണ്. പിന്നീട് സദ്യവട്ടവും ചിലയിടങ്ങളിൽ കോടി എടുക്കുന്ന പതിവും വിഷുനാളിലുണ്ട്.



"ഇനിയൊരാളുംകൂടിയുണ്ട്. അതു ഞങ്ങടെ ഡ്രൈവറാ."ബബിത കുസൃതിച്ചിരിയോടെ പറഞ്ഞു.

"അതാരാണ്?" സ്റ്റാൻലി ചോദിച്ചു.

"ഇപ്പത്തന്നെ പറയാം... അതിനുമുൻപ് ഒരു കാര്യം ചോദിച്ചാ പപ്പ സമ്മതിക്കോ?"

"ബ്ലൈൻഡായിട്ടുള്ള സമ്മതങ്ങളൊന്നും ഞാനാർക്കും കൊടുക്കാറില്ല."

"ഒരു റിക്വസ്റ്റാ... അതും ചിന്ന റിക്വസ്റ്റ്. ഈ പുതുമണവാളനേം പുതുമണവാട്ടിയേംകൂട്ടി നമ്മക്കെല്ലാവർക്കുംകൂടി വൈകുന്നേരം കോവളത്തു പോകാം. ഇവിടെ വന്നപ്പം അവർക്കൊരാഗ്രഹം. പപ്പയോടല്ലാതെ ആരോടു പറയും."

"കോവളത്തു തനിച്ചു പോകാൻ പ്രായമുള്ളവരാ അവർ രണ്ടുപേരും." സ്റ്റാൻലി രോഹിത്തിനെയും രേവതിക്കുട്ടിയെയും മാറിമാറി നോക്കിക്കൊണ്ടു പറഞ്ഞു: "പോരെങ്കിൽ നിങ്ങളൊക്കെയില്ലേ?"

"പപ്പേടെ മിലിട്ടറി ജീപ്പിൽ പോകണം. പപ്പ ഓടിക്കുന്ന വണ്ടിയിൽ ഇരിക്കണം. ഞങ്ങളൊക്കെ പുറകിലെ കമ്പിയിൽ പിടിച്ചുതൂങ്ങി നിന്നോളാം. ഇവിടുന്ന് അരമണിക്കൂർ മതിയല്ലോ പപ്പാ. ഈ വല്യപ്പച്ചനെന്താ മിണ്ടാതിരിക്കുന്നെ, ഒന്നു റെക്കമെൻഡ് ചെയ്തേ വല്യപ്പച്ചാ..."

ഔതക്കുട്ടിച്ചായൻ നിവർന്നിരുന്നു.

"എന്നെക്കൂടി കൊണ്ടുപോകാമോ?"

"പിന്നില്ലാതെ. വല്യപ്പച്ചനല്ലേ ഞങ്ങടെ നേതാവ്."

"എടാ ലാലിച്ചാ... പിള്ളാരുടെ ആഗ്രഹമല്ലേ. അവരെ അവിടെയൊക്കെ കൊണ്ടുപോ. ഇതുങ്ങടെ കല്യാണം കഴിഞ്ഞ് ആദ്യമായിട്ടു വന്നതല്ലേ. ഇതൊക്കെ ഒരിക്കലല്ലേയുള്ളൂ."

ഔതക്കുട്ടിച്ചായൻ പറഞ്ഞു.

"സമയം ഉണ്ടോന്നു നോക്കട്ടെ." സ്റ്റാൻലി വാച്ചിൽ നോക്കിയിട്ട് എഴുന്നേറ്റു.

"അത്രേം മതി. രക്ഷപ്പെട്ടു. എവിടെ അമ്മേം അലീനച്ചേച്ചീം?"

ബബിത ആഹ്ലാദത്തോടെ അടുത്ത പോർട്ടിക്കോയിലേക്ക് ഓടി. പുറകെ മറ്റുള്ളവരും.

സ്റ്റാൻലി തെല്ലസ്വസ്ഥതയോടെ വാതിൽ തുറന്ന് മുൻവരാന്തയിലേക്കിറങ്ങി. അവിടെ സിറ്റൗട്ടിന്റെ തൂണുംചാരി നിൽക്കുന്ന ആളെ കണ്ട് പെട്ടെന്നു നിന്നു.

ബബിത സൂചിപ്പിച്ച ഡ്രൈവർ; മനുശങ്കർ.

●●●

പടിഞ്ഞാറെ ചക്രവാളം വിളഞ്ഞ സൂര്യകാന്തിപ്പാടംപോലെ കടലിന്റെ വക്കുവരെ വ്യാപിച്ചു കിടന്നു. ഞായറാഴ്ചയായതിനാൽ ബീച്ചിൽ ധാരാളം ആളുണ്ടായിരുന്നു. പാർക്കിങ് സ്ഥലങ്ങൾ കാറുകളെക്കൊണ്ടും ടൂറിസ്റ്റ് ബസുകളെക്കൊണ്ടും നിറഞ്ഞു. ബീച്ചിന്റെ

ഒരരികിൽ ഫുട്ബോൾ കളി നടക്കുന്നുണ്ട്. കടലിലിറങ്ങി കളിക്കുന്നവരുടെയും കുളിക്കുന്നവരുടെയും എണ്ണം കൂടിക്കൂടി വന്നു. ഹവ്വാബീച്ചിലെ ഷോപ്പുകളുടെ നിരയ്ക്കു മുന്നിലൂടെ നീണ്ടു നീണ്ടുപോകുന്ന ഫുട്പാത്തിൽ ആളുകൾ അങ്ങോട്ടുമിങ്ങോട്ടും തിക്കിത്തിരക്കി പൊയ്ക്കൊണ്ടിരുന്നു.

അസ്തമയസൂര്യന്റെ പ്രകാശധോരണിയിൽ കടൽപ്പരപ്പ് വെട്ടിത്തിളങ്ങി.

രോഹിത്തും രേവതിക്കുട്ടിയും കടലിലിറങ്ങി തിരമാലകളോടു മൽസരിക്കുന്നതു കൗതുകത്തോടെ നോക്കിക്കൊണ്ട് വൈജയന്തി പാറക്കെട്ടുകൾക്കരികെ നിന്നു.

കുറച്ചപ്പുറത്ത് മാറി, ടെൽസയും കൃഷ്ണജയും ടാനിയയും ബബിതയും കടൽവെള്ളത്തിലിറങ്ങിക്കളിക്കുന്നുണ്ട്. മനുശങ്കർ ജീൻസ് മുട്ടൊപ്പം തെറുത്തു കയറ്റിവച്ചിട്ട് കടലിലിറങ്ങി നിന്നുകൊണ്ട് അലീനയെ കൈകാട്ടി വിളിക്കുന്നു. അലീന ആകാംക്ഷനിറഞ്ഞ പുഞ്ചിരിയോടെ, എല്ലാം നോക്കി നിൽക്കുന്നു. കുട്ടികൾ കടലിലേക്ക് അൽപ്പം കൂടുതൽ നീങ്ങുമ്പോൾ ഗാർഡിനെപ്പോലെ അവൾ ഉറക്കെ വിളിച്ചു ശാസിക്കുന്നു. ഔതക്കുട്ടിച്ചായൻ മുണ്ട് മാടിക്കുത്തി കുട്ടികളോടൊപ്പമുണ്ട്

വൈജയന്തി മുഖംതിരിച്ച് സ്റ്റാൻലി എവിടെ എന്നു നോക്കി.

അയാൾ പാറക്കെട്ടുകൾക്കിടയിൽ, അസ്തമയാകാശം നോക്കി, ഒരു പാറമേൽ ചാരി നിൽക്കുകയായിരുന്നു. അയാളുടെ മുഖത്തിനെതിരേ ചീറിവരുന്ന കടൽക്കാറ്റിൽ മുടിയിഴകൾ പാറിക്കൊണ്ടിരുന്നു.

"ലാലിച്ചാ..."

കടൽക്കാറ്റ് പതറിച്ചുകളഞ്ഞ വിളിയൊച്ചയുടെ ഒരു ചീള് കാതിൽ വീണു സ്റ്റാൻലി തലതിരിച്ചു നോക്കി. പിന്നിൽ, ഇടതുവശത്ത് വൈജയന്തി. അവളുടെ മുടി കാറ്റിൽ തരംഗങ്ങളായി ഇളകുന്നു. അസ്തമയസൂര്യൻ അവളുടെ കണ്ണിൽ രണ്ടു സ്വർണക്കുമിളപോലെ തിളങ്ങുന്നു. അവളുടെ സാരിത്തലപ്പുകളെ കാറ്റ് വീണ്ടും വീണ്ടും വിടർത്തുന്നു. അയാൾ മെല്ലെ മുഖംതിരിച്ച് വീണ്ടും അസ്തമയാകാശം നോക്കി. വൃദ്ധസൂര്യന്റെ പ്രതാപവും ചൂടും വെളിച്ചവും മങ്ങിക്കഴിഞ്ഞിരിക്കുന്നു.

"ലാലിച്ചാ..."

വൈജയന്തി വീണ്ടും വിളിച്ചു. അവൾക്കു തന്നോടെന്തോ പറയാനുണ്ടെന്ന് അയാൾ ഊഹിച്ചുകഴിഞ്ഞിരുന്നു. അയാൾ വീണ്ടും അവളുടെ നോട്ടത്തെ അഭിമുഖീകരിച്ചു.

"നമ്മുടെ മോൾക്ക് ഇരുപത്തെട്ടു വയസ്സ് കഴിഞ്ഞു. മനുവിനു മുപ്പത്തൊന്ന്. അവളെയല്ലാതെ വേറൊരു പെണ്ണിനെ അവനു വേണ്ട. അവൾക്കും അവനെ മാത്രം മതി. അവർ നമ്മളോട് ഒന്നും ആവശ്യപ്പെടുന്നില്ല. ഒന്നും പറയുന്നുമില്ല. എന്നാലും നമ്മളവരുടെ മനസ്സു കാണണ്ടേ ലാലിച്ചാ. നമ്മളല്ലേയുള്ളു."

സ്റ്റാൻലിയുടെ മറുപടിക്കായി വൈജയന്തി അൽപ്പം കാത്തു. സ്റ്റാൻലി പക്ഷേ, വിദൂരതയിലേക്കു ദൃഷ്ടിപായിച്ചു മൗനമായി നിന്നു.

"നമ്മളനുഭവിച്ച വേദന എത്രയധികമാണെന്നു ലാലിച്ചന് അറിയാമല്ലോ." വൈജയന്തി യാചനാസ്വരത്തിൽ പറഞ്ഞുകൊണ്ടിരുന്നു: "അതുപോലൊരു വേദന നമ്മുടെ മോളും അനുഭവിക്കണോ?"

അവരുടെ തലയ്ക്കു മീതെക്കൂടി കടൽക്കാക്കകൾ കരഞ്ഞു പറന്നു പോയി.

"ദേ സ്റ്റാൻലി പപ്പേം അമ്മേം."

ബബിത കടൽത്തിരയിൽനിന്നുകൊണ്ട് പാറക്കെട്ടുകളുടെ നേർക്കു കൈചൂണ്ടി.

മനുശങ്കർ അങ്ങോട്ടുനോക്കി.

സ്റ്റാൻലിയും വൈജയന്തിയും അസ്തമയസൂര്യന്റെ മഞ്ഞ വെളിച്ചത്തിൽ അഭിഷിക്തരായി നിൽക്കുന്നത് കാണാമായിരുന്നു.

"അവർ സംസാരിക്കുകയാ..."

ബബിത പറഞ്ഞു.

മനുശങ്കർ പ്രതീക്ഷയോടെ അവിടേക്കുതന്നെ നോക്കിക്കൊണ്ടു നിന്നു. (തുടരും)





വിഷു ആശംസകൾ

# ഭർത്താവിന്റെയും മകന്റെയും അടിയും വഴക്കുപറച്ചിലും



## വനിതാവേദി

ജസ്റ്റിസ് ഡി. ശ്രീദേവി

പ്രിയപ്പെട്ട ചേച്ചീ,

ഞാൻ നാൽപത്തഞ്ചു വയസ്സുള്ള വിവാഹിതയാണ്. മക്കൾ ഒരു പെണ്ണും രണ്ടാണും. വിവാഹം കഴിഞ്ഞിട്ട് ഇരുപത്തേഴു വർഷമായി. വിവാഹത്തിന് എന്റെ വീട്ടിൽ നിന്ന് സ്വർണവും പണവുമൊക്കെ നൽകിയിരുന്നു. പക്ഷേ ഭർത്താവ് അതെല്ലാം നശിപ്പിച്ചു. എന്നെയും മക്കളെയും നോക്കാതെ നടക്കുന്നുതും പോര കളവുകേസിൽ പ്രതിയുമാണ്.

എന്റെ ബാപ്പയാണ് മരിക്കുന്നതുവരെ എന്നെയും എന്റെ മക്കളെയും നോക്കിയിരുന്നത്. ഭർത്താവ് ഞങ്ങളെ ക്രൂരമായി മർദിച്ചിരുന്നു. ബാപ്പ മരിച്ചുപോയതോടെ എന്നെയും മക്കളെയും സംരക്ഷിക്കാൻ ആരുമില്ലാത്ത അവസ്ഥയായി.

ആറുവർഷം ഞാൻ ഗൾഫിൽ ഒരു വീട്ടിൽ ജോലിക്കു നിന്നു. അവരുടെ തല്ലും അടിയും വഴക്കുമൊക്കെ കിട്ടി കഷ്ടപ്പെട്ട് ജോലി ചെയ്തു കിട്ടിയ പണം കൊണ്ടാണ് ഞാൻ ഒരു കൊച്ചു വീടുണ്ടാക്കിയതും എന്റെ മകളെ കെട്ടിച്ചു വിട്ടതും. മകനും പെണ്ണുകെട്ടി ഒരു കുട്ടിയുമായി ജീവിക്കുന്നു. അവനും ബാപ്പയുടെ പാത തന്നെയാണ് പിന്തുടരുന്നത്. എന്നെ അടിക്കാനും വഴക്കു പറയാനുമൊന്നും ഒരു മടിയുമില്ല. ഞാൻ ഹോം നഴ്സിന്റെ പണിക്കു പോയിട്ടാണ് ഇപ്പോൾ കുടുംബം നോക്കുന്നത്. കുടുംബത്തിന്റെ എല്ലാ ഉത്തരവാദിത്തവും എനിക്കാണ്. പ്രഷറും തൈറോയ്ഡുമൊക്കെയുള്ള എനിക്ക് മരുന്നിന് തന്നെ ഒരു മാസം 1500 രൂപ വേണം. ഇത് ഞാൻ തന്നെ ഉണ്ടാക്കുകയും വേണം. അഞ്ചുവർഷം മുൻപ് ഭർത്താവ് എന്നെ മൊഴിചൊല്ലി. കുടുംബപ്രശ്നങ്ങളായിരുന്നു കാരണം. അദ്ദേഹം ആറു മാസം പെങ്ങളുടെ വീട്ടിൽ പോയി താമസിച്ചു. ഒടുവിൽ ഒത്തുതീർപ്പാക്കി വീണ്ടും പഴയ ജീവിതം തന്നെയായി. ഭർത്താവും ഞാനും ഒരു വീട്ടിലാണ് ഇപ്പോൾ താമസിക്കുന്നതെങ്കിലും ഒരു യോജിപ്പുമില്ല. എനിക്ക് വയ്യ ചേച്ചീ ഇത് ഇങ്ങനെ തുടർന്നുകൊണ്ടു പോകാൻ. ഞാൻ മറ്റൊരു വിവാഹത്തെക്കുറിച്ച് ആലോചിക്കുന്നുണ്ട്. വിവാഹബന്ധം വേർപെടുത്തിയ കടലാസുകൊണ്ടുവരാനാണ് പയ്യന്റെ വീട്ടുകാർ പറയുന്നത്. വിവാഹബന്ധം വേർപെടുത്താൻ ഞാൻ എന്താണ് ചെയ്യേണ്ടത്? എന്തിനാണ് ഇങ്ങനെ ഒരു ദുരിതം പിടിച്ച ജീവിതം? ഇനി എനിക്കു വയ്യ. ചേച്ചി എത്രയും പെട്ടെന്ന് എനിക്ക് ഒരു വഴി പറഞ്ഞു തരണം.

സ്നേഹപൂർവം

ആയിഷ, മലപ്പുറം

പ്രിയപ്പെട്ട ആയിഷ,

ഒരു സ്ത്രീ സ്വന്തം അധ്വാനം കൊണ്ട് ഒറ്റയ്ക്ക് ഒരു വീടുണ്ടാക്കി എന്നു പറയുന്നതും അഭിമാനിക്കാവുന്ന കാര്യമാണ്. സ്ത്രീകളുടെ സ്വത്തും പണവും ആഭരണവുമെല്ലാം തട്ടിയെടുത്ത് അവയെല്ലാം വിറ്റു നശിപ്പിക്കുന്ന പുരുഷൻമാർ ഈ കാലത്ത് വർദ്ധിച്ചു വരികയാണ്. ഭാര്യയും ഭർത്താവും യോജിപ്പോടെ സന്തോഷത്തോടെ ജീവിക്കുമ്പോഴാണ് കുട്ടികളും നല്ല പൗരന്മാരായി ഉത്തരവാദിത്തത്തോടെ വളരുക. പിതാവിന്റെ ക്രൂരതകളും ദുർനടപ്പും കണ്ടു വളർന്ന മകൻ ആ പാത പിൻതുടരുന്നതിൽ അതിശയിക്കേണ്ടതില്ല. ഭർത്താവിന്റെയോ മകന്റെയോ തല്ലുകൊണ്ട് ജീവിക്കേണ്ട ഗതികേട് ആയിഷയ്ക്ക് ഉണ്ടാവാതിരിക്കണമെങ്കിൽ നിയമ സഹായം തേടണം. സ്ഥലത്തെ ജില്ലാ പ്രൊബേഷൻ ഓഫീസറെ കണ്ടു സംരക്ഷണ ഉത്തരവു വാങ്ങിയാൽ ഇപ്പോൾ താമസിക്കുന്ന വീട്ടിൽ സമാധാനത്തോടെ ജീവിക്കാം. സംരക്ഷണ ഉത്തരവു ലംഘിച്ചാൽ ഭർത്താവിനും മകനും ഒരു വർഷം തടവു ശിക്ഷ ലഭിക്കും. വിവാഹമോചനത്തിന് കുടുംബ കോടതിയെയാണ് സമീപിക്കേണ്ടത്. മറ്റൊരു വിവാഹത്തെക്കുറിച്ച് ഒന്നുകൂടി ഒന്ന് ആലോചിക്കുന്നത് നല്ലതായിരിക്കും. ജോലി ചെയ്ത് ആരെയും ആശ്രയിക്കാതെ അന്തസ്സായി ജീവിക്കാൻ നോക്കൂ.

ആത്മാർഥതയും അർപ്പണ മനോഭാവവുമുള്ള ഹോം നഴ്സുമാർക്ക് വളരെ വിലയുള്ള കാലമാണിത്. ആത്മാർഥമായി ജോലി ചെയ്താൽ നല്ല വരുമാനമുണ്ടാകുമെന്ന് മാത്രമല്ല, ജോലിക്കു നിൽക്കുന്ന വീട്ടുകാരുടെ താങ്ങും തണലും ഉണ്ടാകും.

സ്നേഹപൂർവം ചേച്ചി



**ഭാര്യയും ഭർത്താവും യോജിപ്പോടെ ജീവിക്കുമ്പോഴാണ് കുട്ടികളും നല്ല പൗരന്മാരായി ഉത്തരവാദിത്തത്തോടെ വളരുക.**

ചേച്ചിയുടെ സാന്ത്വനം നിങ്ങൾക്ക് ആശ്വാസമേകുന്നുണ്ടോ >>



## വിഷുപാട്ടുകൾ

ഒ.എൻ. വി

വിഷു ആശംസകൾ





മലയാളിയുടെ കാൽപ്പനിക ഭാവങ്ങളും പ്രണയ സങ്കൽപ്പങ്ങളുമൊക്കെ വിഷുവിനെയും ഓണത്തിനെയും തിരുവാതിരയെയുമൊക്കെ അതിന്റെ വസ്തു പ്രതീകങ്ങളാക്കുന്നു. മലയാളകവിക്ക് മലനാടിന്റെ പ്രകൃതിയും മലനാട്ടിലെ വിശേഷദിവസങ്ങളും ഉൽസവങ്ങളുമെല്ലാം സമൃദ്ധമായി കാവ്യബിംബങ്ങൾ സംഭാവന ചെയ്യുന്നു. ഇതൊക്കെ ഗ്രാമീണമെന്നോ ഗ്രാമ്യമെന്നോ വിശേഷിപ്പിക്കാവുന്ന, ഗൃഹാതുരത്വമുണർത്തുന്ന ബിംബങ്ങളാണ്. അത്തരം ബിംബങ്ങളിലൂടെ മാത്രമേ കവിതയിലായാലും പാട്ടിലായാലും കവിക്ക് തന്റെ ഉള്ളിലുള്ളത് വെളിപ്പെടുത്താനാവൂ. വിഷുവുമായി ബന്ധപ്പെട്ട് ഞാൻ എഴുതിയ ഭാവഗീതങ്ങളിൽ ചിലതാണ് ഇവ.

● എൻബിഎസ് പ്രസിദ്ധീകരിച്ച *വയൽപ്പൂക്കൾ* എന്ന കൃതിയിൽ നിന്ന് എടുത്ത പാട്ടുകളാണ് ഇവ.

## വിഷുപ്പക്ഷി പാടുമ്പോൾ

രചന: ഒ.എൻ.വി
സംഗീതം: എം. കെ അർജ്ജുനൻ

ഇന്നും വിഷുപ്പക്ഷി പാടുമ്പോൾ - കണി
ക്കൊന്നകൾ പൊന്നാട നെയ്യുമ്പോൾ
എങ്ങു നീയെന്നോർത്തു കേഴുകയാണെന്റെ
നെഞ്ചിലെപ്രാവം വിഷുപ്പക്ഷി!
പാവം-പാവം-വിഷുപ്പക്ഷി

കണിവയ്ക്കാനിത്തിരിപ്പൂവു ചോദിച്ചെന്റെ
അരികിൽ നീ വന്നു നിന്നു
മുൻവരിപ്പല്ലില്ലാച്ചന്തമെഴും നിന്റെ
പുഞ്ചിരിയെങ്ങനെ ഞാൻ മറക്കും?
(ഇന്നും വിഷുപ്പക്ഷി..)
കുറിയൊരു മഞ്ഞപ്പാവാടയോലും പൊന്നും
കുടമേ! നീയൊന്നു ചൊല്ലൂ!
കൊന്നപ്പൂവല്ലയോ നിൻ മേനി? - മറ്റൊരു
കൊന്നപ്പൂ വേണോ കണിയൊരുക്കാൻ
(ഇന്നും വിഷുപ്പക്ഷി..)
പലകുറി വിണ്ടുമെന്നോർമ്മതൻ ജാലക-
പ്പടിയിൽ രാക്കിളി പാടി!
വന്നില്ലൊരുകുലപ്പൂവു ചോദിച്ചു നീ
പിന്നൊരു നാളും! - നീയെങ്ങുപോയി?
(ഇന്നും വിഷുപ്പക്ഷി..)

## വിഷുപാട്ട്

മേടപ്പൂലർകാറ്റേ! വാ- മലർ-
മേടുകൾ ചുറ്റുന്ന കാറ്റേ! വാ!
മേലേക്കിഴക്കേ മാമലയിൽനിന്നും
ഏലത്തിൻ ഗന്ധവുമേറ്റി നീ വാ!
മാമ്പൂക്കളുൾമണമേറ്റി വാ വാ! തളിർ-
മാതളച്ചില്ലയിലാടി വാ വാ!

ഈ വയലോരത്തെയുണ്ണിപ്പൂക്കൾക്കു
നാവോറു പാടുവാൻ കാറ്റേ! വാ!
പള്ളിച്ചിലമ്പിൻ ചിരിയായ് വാ!
തുള്ളിയുറഞ്ഞ വാ!

പുള്ളോർക്കുടത്തിന്റെ പാട്ടുമായ് വാ - വീണ
ക്കുഞ്ഞിനെ കൊഞ്ചിച്ചു തുള്ളാൻ വാ!
ഏഴല്ലേഴായിരം കൊന്നപ്പൂത്തിരി
ശ്രീലകം നിളെക്കൊളുത്താൻ വാ!
വെള്ളിച്ചിലമ്പുമിട്ടോലോലം വാ!
ചെല്ലക്കുളിരേ! വാ!



## വിഷുപ്പക്ഷിയുടെ പാട്ട്

സംഗീതം: ബേണി

കൊന്നപ്പൂത്തപ്പെണ്ണിനെന്തേ - താലി-
പ്പെണ്ണിന്റെ മാതിരി നാണം?
കുയിൽ പാടീ - ഓ!
മേടം പുലരുന്നു - പൂമേളം!
ആരു തന്നു പുടവേ താലീം?
ആരോമൽപ്പുഞ്ചിരിയുണർന്നു - താനേ..!

തന്നാനം പാടി പൊന്നൂയലാടാൻ
താരിളം തെന്നലും വന്നു!
താഴെ തണൽ തേടി
പാടാത്ത മൈനയും വന്നു!
മഞ്ഞക്കിളിയെങ്ങുന്നോ
തിരുമധുരവുമായ് വന്നു!
തുയിലുണരുക തുടിതാളമോടേ!

വെൺചാമരങ്ങൾ ചാഞ്ചക്കം വീശി
ചാരുവാം ചൈത്രവും വന്നു
മേലേ - കുളുർരാവിൽ
ചേലിൽ നിലാവല ചിന്നി
പുള്ളിക്കുയിൽ പാടുന്ന-
കുറുകുഴലുകൾ മുളുന്നേ!
പുതുവിഷുവിന് കൈനീട്ടമെന്തേ?



വിഷു ആശംസകൾ

നോവൽ (അധ്യായം 02

കഥ ഇതുവരെ

അശോക് മാധവൻ പിഡബ്ല്യുഡിയിൽ എക്സിക്യൂട്ടീവ് എൻജിനിയറാണ്. അഡ്വക്കറ്റ് ആശാലതയാണ് ഭാര്യ. കേശവദാസപുരത്ത് നേതാജി റോഡിൽ മൈത്രി ഹൗസിങ് കോളനിയിലാണ് താമസം. ഇവർക്ക് മക്കളില്ല. ഓഫീസ് വിട്ടാൽ നേരെ ക്ലബ്ബിലെത്താനാണ് അശോക് മാധവന് തിടുക്കം. ഭാര്യയുടെ കൽപ്പനകളും ധിക്കാരം നിറഞ്ഞ സംസാരങ്ങളും അയാൾ ഇഷ്ടപ്പെടുന്നില്ല. പതിവുപോലെ ക്ലബ്ബിലേക്കു പോകാനുള്ള തയാറെടുപ്പിനിടയിൽ ആശാലതയുടെ ഫോൺ വരുന്നു. ട്രെയിനിൽ വരുന്ന സ്വന്തം അനുജത്തി ദീപികയെ സ്റ്റേഷനിൽ പോയി പിക് ചെയ്യണം. ഭാര്യയുടെ ഈ കൽപ്പനയും അയാൾക്ക് അനുസരിക്കേണ്ടിവരുന്നു. കുട്ടിക്കാലത്തുമാത്രം കണ്ടിട്ടുള്ള ദീപിക അശോക് മാധവന് അദ്ഭുതമാവുന്നു. അവളുടെ വെട്ടിത്തുറന്നുള്ള സംസാരവും പൂത്തിരി ചിതറുന്നപോലെയുള്ള ചിരിയും കണ്ട് അയാൾക്ക് അതിശയം തോന്നി. അശോക് മാധവൻ സ്വയം ചോദിച്ചു: ഇവൾക്ക് ലേശം വട്ടുണ്ടോ?

# ആകാശക്കുടക്കീഴിൽ

സി.വി. നിർമല

അശോക് മാധവൻ സ്റ്റെയർകേസ് കയറി മുകളിലെത്തിയപ്പോൾ ദീപിക ഒരു കയ്യിൽ ഒഴിഞ്ഞ കാപ്പിക്കപ്പും മറ്റേക്കയ്യിൽ സെൽഫോണും പിടിച്ച് ആരോടോ സംസാരിച്ചുകൊണ്ട് ടെറസിൽകൂടി നടക്കുന്നതു കണ്ടു. ടെറസിലേക്കുള്ള വാതിൽ തുറന്ന് ലൈറ്റും ഇട്ടിരുന്നു.

അശോക് മാധവൻ അവളുടെ പ്രൈവസിക്കു തടസ്സമാകേണ്ട എന്നു കരുതി വാതിലിനിപ്പുറം നിന്നു. അവൾ ഫോൺ നിർത്തിയശേഷം അയാൾ ടെറസിലേക്കു കടന്നു.

"സോറി. അമ്മയായിരുന്നു. ഞാനിവിടെ എത്തിയോന്ന് അറിയാൻ." ദീപിക പറഞ്ഞു.

"ഇതെനിക്ക് ഇഷ്ടമായി. പണ്ട് വന്നപ്പഴും ഇഷ്ടമായിരുന്നു. നല്ല ലാൻഡ്സ്കേപ്. എന്നും ഇതുപോലെ കാറ്റുണ്ടാവ്വോ – ടെറസിൽ?"

"മിക്കപ്പോഴും. എന്നും ഞാനിവിടെ വന്നു നോക്കാറില്ല."

"പിന്നെന്തിനാ ഇതുണ്ടാക്കിയത്. ഇവിടെ ഒരു കസേരയെടുത്തിട്ട് സന്ധ്യക്ക് ഇരിക്കാൻതോന്നാറില്ലേ. അല്ലെങ്കിൽ എല്ലാവരും ഉറങ്ങിക്കഴിഞ്ഞ് രാത്രിയിൽ നിലാവത്ത്. അല്ലെങ്കിൽ മഴയത്ത്?"

അശോക് മാധവൻ അവളെ തുറിച്ചുനോക്കി.

## ബൂത്ത്




"അതെന്താ ഞാൻ പറഞ്ഞതിൽ എന്തെങ്കിലും കുഴപ്പമുണ്ടോ? നമ്മൾ വെയിലുള്ളപ്പഴും കാറ്റുള്ളപ്പഴും മൂടൽമഞ്ഞുള്ളപ്പഴും നിലാവുള്ളപ്പഴും ടെറസിൽ ഇരിക്കാറില്ലേ. അതുപോലെ തന്നെയല്ലേ മഴയത്തും. മഴ കാണാൻ മാത്രമുള്ളതല്ലല്ലോ. ആണോ? എനിക്കിഷ്ടമാ അങ്ങനെ മഴ നനയാൻ. നിന്നുകൊണ്ട് മഴ നനഞ്ഞാലു ആളുകൾ അത്ര കാര്യമാക്കില്ല. എന്നാൽ ഒരു കസേരയിൽ ചാരിയിരുന്നുകൊണ്ട് മനസ്സമാധാനത്തോടെ ഒരാൾ മഴ നനയുന്നതു കണ്ടാൽ ഉടൻ ആളുകൾ വിചാരിക്കും അയാൾക്കു വട്ടാണെന്ന്. അതു ശരിയാണോ?"

അശോക് മാധവനു ചിരി വന്നു.

"അതു ശരിയല്ല. കസേരയിലിരുന്നുകൊണ്ട് വെയിൽ കൊള്ളാൻ സ്വാതന്ത്ര്യമുണ്ടെങ്കിൽ മഴ നനയാനും സ്വാതന്ത്ര്യമുണ്ട്.'

"എനിക്കു നിങ്ങൾ രണ്ടു പേരോടും ദേഷ്യം തോന്നുന്നുണ്ട് കേട്ടോ. ഇങ്ങനെയൊരു ടെറസ് ഗാർഡനും ഊഞ്ഞാൽ കട്ടിലും ഒക്കെ ഉണ്ടാക്കിയത് ഭംഗിക്കു വേണ്ടി മാത്രമല്ലല്ലോ. ഇവിടിങ്ങനെ വെറുതെ കുഞ്ഞുകുഞ്ഞു കാര്യങ്ങളെപ്പറ്റി സംസാരിച്ചോണ്ടിരിക്കാനും കൂടി വേണ്ടിയല്ലേ. പക്ഷേ ഇത് ആരെങ്കിലും പ്രയോജനപ്പെടുത്തുന്നുണ്ടോ?"

"അതിനൊക്കെ ആർക്ക് സമയം?"

"ക്ലബ്ബിൽ പോയിരുന്നു മദ്യപിക്കാൻ സമയമുണ്ടല്ലോ?"

"അത് അതിനുവേണ്ടി മാറ്റിവച്ചിരിക്കുന്ന സമയമാണ്. ഇതിനുവേണ്ടി വേറൊരു സമയം കണ്ടുപിടിക്കാൻ ഞങ്ങൾക്കു രണ്ടുപേർക്കും ഇതുവരെ സാധിച്ചിട്ടില്ല"

"കൊള്ളാം! ഇതുപോലൊരു വീടും ഇങ്ങനത്തെ സുന്ദരമായ ഒരന്തരീക്ഷവും ഉണ്ടാക്കിയെടുക്കാൻ വേണ്ടിയാണ് ഓരോരുത്തർ അവരുടെ ജീവിതത്തിന്റെ നല്ലകാലം മുഴുവൻ അധ്വാനിക്കുന്നത്."

"ഞങ്ങളും ആദ്യം അങ്ങനെ തന്നെയായിരുന്നു. കാറ്റ് കാറ്റാണെന്നും മഴ മഴയാണെന്നും നിലാവ് നിലാവാണെന്നും തിരിച്ചറിഞ്ഞിരുന്ന ഒരു കാലം ഉണ്ടായിരുന്നു. ഇപ്പോ കൊടുങ്കാറ്റ് വീശണം. അല്ലെങ്കിൽ ഇടിവെട്ടി പേമാരി പെയ്യണം."

"കഷ്ടം!" അവൾ സഹതപിച്ചു.

എന്നിട്ട് ടെറസിൽനിന്നു ലോബിയിലേക്ക് കടന്നു: "ഞാനിങ്ങനെ സ്വാതന്ത്ര്യത്തോടെ സംസാരിക്കുന്നത് ഇഷ്ടപ്പെടുന്നില്ലെങ്കിൽ പറയണേ. അമ്മ എപ്പഴും പറയും ഞാൻ ആവശ്യത്തിൽ കൂടുതൽ സംസാരിക്കുന്നുണ്ടെന്ന്. ചെലപ്പോ എനിക്കും അങ്ങനെ തോന്നും."

ലോബിയുടെ വലതു വശത്തെ മുറി അശോക് മാധവന്റേതായിരുന്നു. അവിടെ സാധനസാമഗ്രികൾക്കോ ഫർണിച്ചറിനോ അടുക്കും ചിട്ടയും തീരെയില്ലായിരുന്നു. മേശയിലും ടീപ്പോയിലും പത്രമാസികകൾ കുമിഞ്ഞുകൂടിക്കിടന്നു. കട്ടിലിന്റെ തലയ്ക്കൽ ഇരുവശത്തുമുള്ള ബോക്സുകൾക്കു മീതെ ഫയലുകൾ, സിഗരറ്റ് പായ്ക്കറ്റുകൾ, പുസ്തകങ്ങൾ എന്നിവയും.

"എലിമാളം ഇതിനേക്കാൾ ഭേദമായിരിക്കും" ദീപിക പറഞ്ഞു. "നല്ലൊരു റൂം എങ്ങനെ ഇതുപോലെ അലങ്കോലപ്പെടുത്തിയിടാൻ തോന്നും. ആരേം കുറ്റം പറയണ്ട. ചേട്ടനു തന്നെ ചെയ്യാവുന്നതേയുള്ളൂ."

"എനിക്കിതാണു സുഖം! സെർവന്റ് ഒന്നു രണ്ടു തവണ അടുക്കിവയ്ക്കാനൊരു ശ്രമം നടത്തി. ഓരോരോ കടലാസുകൾ അല്ലെങ്കിൽ ഡോക്യുമെന്റ്സ് തിരഞ്ഞുതിരഞ്ഞ് എനിക്കു ഭ്രാന്തു പിടിക്കുമെന്നായി. അതിനുശേഷം ഇങ്ങോട്ടാരും കയറുകകൂടി ചെയ്യാറില്ല. ഇപ്പഴെനിക്ക് ഏതു സാധനവും കണ്ടുപിടിക്കാൻ ഒരു ബുദ്ധിമുട്ടും ഇല്ല. എല്ലാം എന്റെ കൺമുൻപിലുണ്ട്. ബാങ്കിന്റെ പാസ്ബുക്ക്. അല്ലെങ്കിൽ ചെക്ക്ബുക്ക് എടുക്കാൻ പറ. വിതിൻ സെക്കൻഡ്സ് ഞാനെടുത്തു തരാം."

"ഇവിടെയാണോ ചേട്ടൻ കിടക്കാറുള്ളതും?"

ആ ചോദ്യത്തിൽ, ആഴവും പരപ്പുമുള്ള ഒരു അന്വേഷണമുണ്ടായിരുന്നു.

"അങ്ങനെയൊന്നുമില്ല. എനിക്ക് ഒറ്റയ്ക്ക് കിടക്കണമെന്നു തോന്നുമ്പം ഞാനിവിടെ വന്നു കിടക്കും."

"ഞാനാദ്യമൊക്കെ വിചാരിച്ചോണ്ടിരുന്നത് ചേച്ചീം ചേട്ടനും പ്രേമിച്ചു കല്യാണം കഴിച്ചവരാണെന്നാ. നിങ്ങൾടെ കല്യാണം നടക്കുമ്പോ ഞാൻ തീരെ ചെറുതല്ലായിരുന്നോ?"

"പലരും അങ്ങനെ വിചാരിച്ചിട്ടുണ്ട്. ഇപ്പോഴും അങ്ങനെ ധരിച്ചുവെച്ചിരിക്കുന്നവരുമുണ്ട്."

"ഞാനൊരു കാര്യം ചോദിച്ചോട്ടെ. പലപ്പോഴും ചോദിക്കണമെന്നു വിചാരിച്ചിട്ടുള്ളതാണ്. പക്ഷേ അതിനു തക്കവണ്ണം ഒടുപ്പമില്ല. തമ്മിൽ കാണാറില്ല. ആകെ അറിയാവുന്നത് ഫോൺ നമ്പർ മാത്രമാ. അതിൽ വിളിച്ചാൽ എങ്ങനെ പ്രതികരിക്കും എന്ന് അറിയാനും പാടില്ല."

"ചോദ്യം ഇനിയും ചോദിച്ചിട്ടില്ല"

"ഞങ്ങളോട് എന്തെങ്കിലും ശത്രുതയുണ്ടോ?"




അവൾ അയാളുടെ കണ്ണിലേക്കു നോക്കി.

"ആരു പറഞ്ഞു ശത്രുതയുണ്ടെന്ന്?"

"അങ്ങനെ തോന്നി. ഞങ്ങൾടെ വീട്ടിൽ വന്നിട്ട് ഇപ്പോ എത്ര വർഷമായി. ഭാര്യവീട് അന്യവീടൊന്നുമല്ലല്ലോ. ആകെ എത്ര തവണ വന്നിട്ടുണ്ട്. പതിമൂന്നു വർഷത്തിനിടയ്ക്ക് നാലോ അഞ്ചോ പ്രാവശ്യം. അതിലൊന്ന് സ്വന്തം കല്യാണത്തിനാണ്. പിന്നെ അച്ഛന്റെ മരണത്തിനും സഞ്ചയനത്തിനും. പിന്നെ അനന്തേട്ടന്റെയും വിജയേട്ടന്റെയും വിവാഹത്തിന്. ഇങ്ങനെയാണോ എല്ലാ ഭർത്താക്കൻമാരും ഭാര്യവീട്ടുകാരോട് എന്നോർത്തു ഞാൻ വല്ലാതെ വിഷമിച്ചിട്ടുണ്ട്. ചേട്ടൻ സ്വന്തം വീട്ടിൽ പോകാറുണ്ടല്ലോ. ആറൻമുളയിൽനിന്നു പന്തളത്തേക്ക് എത്ര ദൂരമുണ്ട്."

"ദൂരം എല്ലായ്പോഴും നമ്മൾ കിലോമീറ്റർ കണക്കിൽ അളന്നാൽ ശരിയാവില്ല. ഒരു മുറിയിൽനിന്നു തൊട്ടടുത്ത റൂമിലേക്കുള്ള ദൂരം ചിലപ്പോൾ ആയായിരത്തിൽപരം കിലോമീറ്ററായിരിക്കും. അങ്ങോട്ടെത്താൻ വിമാനമോ ട്രെയിനോ കപ്പലോ ബസുകളോ കാറോ ഒന്നുംതന്നെ ഉണ്ടാവില്ല. വലിയ പുരങ്ങളും പർവതങ്ങളും മരുഭൂമികളുമൊക്കെ താണ്ടി പോകേണ്ടിവരും. എന്നാൽ ആയിരക്കണക്കിനു കിലോമീറ്റർ അകലെയുള്ള ഒരാളുടെ ഹൃദയം മിടിക്കുന്നത് നമുക്ക് കേൾക്കാൻ സാധിക്കും. അവരുടെ സ്പർശനംപോലും നമുക്കു കിട്ടും. അത്രേയുള്ളൂ ദൂരം."

"അതെനിക്കിഷ്ടപ്പെട്ടു." ദീപിക ആരാധനാഭാവത്തിൽ അയാളെ നോക്കി. "ഞങ്ങളോട് ദൂരക്കൂടുതൽ തോന്നാനെന്താ കാരണം?"

"ഞാനാദ്യമേ പറഞ്ഞില്ലേ, മാർഗമധ്യേ മരുഭൂമികളും പർവതങ്ങളും."

"ചേട്ടൻ ഭയങ്കര റൊമാന്റിക്കായിരുന്നു അല്ലേ?"

"എനിക്കറിയില്ല. ഞാൻ മാറിനിന്ന് എന്നെത്തന്നെ വാച്ച് ചെയ്തിട്ടുണ്ട്. ഒരു മടയനെയാണ് ഞാൻ കണ്ടിട്ടുള്ളത്. വലിയ കഴമ്പൊന്നും ഇല്ലാത്ത ഒരുത്തൻ."

"അതു ശരിയായിരിക്കും." ദീപിക ചിരിച്ചു: "അമ്മ പറയാറുണ്ട് – ചേട്ടനു ഞങ്ങളോട് യാതൊരു സ്നേഹവും നന്ദിയും ഇല്ലെന്ന്. ചേച്ചിയും ചേട്ടനും തമ്മിലുള്ള വിവാഹം ഒരിക്കലും നടത്താൻ പാടില്ലായിരുന്നെന്നും അമ്മ പറയും."

"ഇപ്പം മനസ്സിലായല്ലോ ദൂരം എവിടെനിന്നാണു തുടങ്ങുന്നതെന്ന്? ആർക്കാണു ശത്രുതയെന്ന്?"

"എവിടെയോ എന്തോ ഒരു കുഴപ്പമുണ്ട്."

ദീപിക തലകുലുക്കിക്കൊണ്ട് പറഞ്ഞു. എന്നിട്ട് സ്വകാര്യമായി അശോക് മാധവനെ നോക്കി.

"പക്ഷേ എനിക്കു തീരെ സിമ്പിളായിട്ട് തോന്നുന്നു. ചേട്ടന്റടുത്ത് സംസാരിക്കാൻ എന്തെളുപ്പമാ. ചിലരോടു സംസാരിക്കുമ്പം നമുക്ക് മുൻപോട്ടു പോകാൻ പറ്റില്ല. പലപല തടസ്സങ്ങളാ. ചില വാക്കുകൾ വന്ന് നമ്മളെ ഇടിക്കും. ചിലത് മാന്തും. വേറെ ചിലത് മുൾപ്പടർപ്പുപോലെ വന്ന് പൊതിയും. പോറലേൽപ്പിക്കും. പക്ഷേ ഇതെനിക്ക് ഈസിയായിട്ടു തോന്നുന്നു."

"അതൊരുതരം കെമിസ്ട്രിയാണ്. ഒറ്റക്കാഴ്ചയിൽ നമ്മൾ ചിലരെ വെറുത്തുപോകും. പ്രത്യേകിച്ചു കാരണമൊന്നും വേണ്ട. വേറെ ചിലരെ ഇഷ്ടപ്പെടുകയും ചെയ്യും. അതിനും കാരണം വേണമെന്നില്ല."

"എന്നെ ഇഷ്ടപ്പെട്ടോ?"

അശോക് മാധവന്റെ ഹൃദയത്തിലെ വലിയ ഞരമ്പ് വീണ്ടും പിടഞ്ഞു. അയാൾ മുഖംതിരിച്ച് അവളെ സൂക്ഷിച്ചു നോക്കി.

"തുറന്നുപറ – ഒരു ജാഡ്യം വേണ്ട."

"ഇതു കൈകാര്യം ചെയ്യാൻ എളുപ്പമാണെന്നു തോന്നുന്നു." അശോക് മാധവൻ ചെറുചിരിയോടെ പറഞ്ഞു.

"അവിടെ തെറ്റി." ദീപിക പറഞ്ഞു. "ഞാൻ ഭയങ്കര പ്രശ്നക്കാരിയാ. കണ്ടാൽ പാവമാണെന്നു തോന്നും. പക്ഷേ ഭയങ്കരിയാ ഞാൻ. എനിക്ക് മൂന്നുപേരെയൊക്കെ ഒരേസമയം പ്രേമിക്കാൻ സാധിക്കും. എന്നിട്ട് നിഷ്പ്രയാസം ഞാനതിൽനിന്നെല്ലാം തലയൂരും. ഒരാളെ പറ്റിക്കണമെന്നുവച്ചാൽ ഈസിയാണ്. വളരെ പെട്ടെന്ന് എനിക്ക് സ്നേഹം തോന്നും. ഇനി ഈയാളിന്റെ കൂടെയുള്ള ജീവിതം മതി എനിക്ക് എന്നൊക്കെ തീരുമാനിക്കും. ഒരു മെഴുകുതിരി ഉരുകിത്തീരുമ്പോഴേക്കും ഞാൻ അതെല്ലാം ഓർത്ത് ലജ്ജിക്കും."

കുറച്ചു മുൻപു തോന്നിയ അതേ സംശയം ഇപ്പോഴും അശോക് മാധവന്റെ മനസ്സിൽ വന്നു.

"എനിക്ക് അൽപ്പം നൊസ്സുണ്ടോന്നല്ലേ ഇപ്പം ചിന്തിച്ചത്." ദീപിക ചോദിച്ചപ്പോൾ അയാൾ പകച്ചുപോയി: "പക്ഷേ അങ്ങനെയൊന്നുമില്ല

ശേഷം 38 ൽ >>

വിഷു ആശംസകൾ

# കൊല്ലവർഷം 1186
## മേടം 1, 2011 ഏപ്രിൽ 14 വ്യാഴാഴ്ച
## പകൽ 12 മണി 59 മിനിറ്റിന് മേടസംക്രമം

**സാമാന്യ ഫലങ്ങൾ:** മേടസംക്രമം വ്യാഴാഴ്ചയും മകം നക്ഷത്രത്തിലും ഏകാദശി തിഥിയിലുമാകയാൽ ഈ വർഷം പ്രതീക്ഷിച്ചതിലുപരി മഴ ലഭിക്കും. ചൈത്രാരംഭം തിങ്കളാഴ്ചയാകയാൽ കാലവർഷത്തിന് കാലതാമസം ഉണ്ടാകും. വിഷ്ടിക്കരണത്തിലാകയാൽ സസ്യസമൃദ്ധിയുണ്ടാകും. കന്നിശനിയാകയാൽ പശുക്കൾക്കു നാശം. പാല്, പാലുത്പ്പന്നങ്ങൾക്ക് ക്ഷാമം, ഭരണാധികാരികൾക്ക് ധനപുഷ്ടി, ഗണ്ഡനാമനിത്യയോഗത്തിലാകയാൽ രോഗക്ലേശ ദുഃഖങ്ങൾ തുടങ്ങിയവയും ഫലമാകുന്നു.

വിഷു ഫലം ››

# കേരളത്തിൽ പുതിയ ഭരണസാരഥികൾ

**വിശേഷഫലങ്ങൾ:** 2011ലെ വിഷുസംക്രമം മുതൽ ഒരുവർഷത്തെ മലയാളമാസ സംക്രമങ്ങളുടെ ആഴ്ചയുടെ അധിപതികളെ അടിസ്ഥാനപ്പെടുത്തിയും 2011 മാർച്ച് 4ന് ചൈത്രാരംഭം തുടങ്ങിയതിന്റെ ഘടകങ്ങൾ കണക്കാക്കിയും തിരുവാതിര ഞാറ്റുവേലയുടെ അവസ്ഥാവിശേഷങ്ങൾ ഗണിച്ചും ഇന്ത്യയിലും കേരളത്തിലും ഉണ്ടാകുന്ന ഫലങ്ങൾ എഴുതുന്നു. കേരളത്തിൽ പതിവിലും ഉപരിയായി മഴ ലഭിക്കും. എന്നാൽ ജലസ്രോതസ്സുകൾ നിറയാൻ പ്രാരംഭത്തിൽ കാലതാമസമുണ്ടാകും. താരതമ്യേന വടക്കൻ കേരളത്തിലും മധ്യകേരളത്തിലുമായിരിക്കും കൂടുതൽ മഴ ലഭിക്കുക. മിഥുനം, ചിങ്ങം, തുലാം മാസങ്ങളിൽ പതിവിലുപരി മഴ ഉണ്ടാകും. കാർഷിക മേഖലയിൽ പ്രോത്സാഹനവും ധാരാളം ഇളവുകളും സർക്കാർ തലത്തിൽനിന്ന് അനുവദിക്കുന്നതിനാൽ ഭക്ഷ്യധാന്യ സസ്യവിളകൾക്ക് വർധനയുണ്ടാകുന്നതിനു സാധ്യതയുണ്ട്. ഈ മേഖലയിൽ ഇറക്കുമതി കുറയ്ക്കാനും കഴിയും.

പുഷ്പ, സുഗന്ധവ്യഞ്ജന വിളകൾക്ക് കുറവു വരുന്നതിനാൽ കയറ്റുമതിയിൽ കുറവുണ്ടാകും. എള്ളിനും ക്ഷാമമുണ്ടാകും. ആരോഗ്യസംരക്ഷണം, രോഗപ്രതിരോധം, പകർച്ചവ്യാധി തടയുക തുടങ്ങിയവയ്ക്ക് കൂടുതൽ സംഖ്യ വകയിരുത്തേണ്ടതായി വരും. ലോകനിലവാരം പുലർത്തുന്ന ആശുപത്രികൾ ഉടലെടുക്കുന്നത് ഇന്ത്യക്ക് അഭിമാനാർഹമായ വിഷയമാണ്.

ഗോത്രങ്ങളിൽനിന്നും രക്തദുഷ്യജന്യങ്ങളായ മാരകരോഗങ്ങൾക്ക് വിശേഷ ഔഷധം കണ്ടെത്താൻ കഴിയും. വിദ്യാഭ്യാസ മേഖലയിൽ ഗുണനിലവാരം വർധിച്ചുവരുന്നതിനാൽ ഉപരിപഠനത്തിന് അന്യരാഷ്ട്രങ്ങളെ ആശ്രയിക്കുന്നവരുടെ എണ്ണം കുറയും.

വ്യവസായ മേഖലകളിൽ വളർച്ചയുണ്ടാകയാൽ വിവരസാങ്കേതികവിദ്യ, വ്യാപാരം, വിപണനം എന്നീ തലങ്ങളിൽ അവസരങ്ങൾ വർധിക്കും.

ബദൽ ഊർജ സംവിധാനം ത്വരിതപ്പെടുത്താനും പ്രവർത്തനതലത്തിൽ കൊണ്ടുവരാനും ദീർഘകാല നടപടികൾ കൊണ്ടുവരും. പ്രതികൂല കാലാവസ്ഥകൾ പലപ്പോഴും ടൂറിസം മേഖലയെ വിപരീതമായി ബാധിക്കും. ചിട്ടയോടുകൂടിയ ഭരണസംവിധാനം അവലംബിക്കുന്നതിനാൽ വിപരീത സാഹചര്യങ്ങളെ അതിജീവിച്ച് കരുത്താർജിക്കാൻ ഇന്ത്യക്കു സാധിക്കും.

സാമ്പത്തിക സുരക്ഷയ്ക്ക് പ്രാരംഭത്തിൽ മങ്ങൽ ഏൽക്കുമെങ്കിലും സുരക്ഷിതത്വ നടപടികൾ ഊർജിതമാക്കാൻ ഭരണസാരഥികൾ തയാറാകും. കേരളത്തിലെ ഭരണകർത്താക്കളും ഈ നടപടിക്രമങ്ങൾ പിൻതുടരാൻ നിർബന്ധിതരാകും.

അതിർത്തി സംരക്ഷണത്തിന് സൈന്യബലം കൂടുതൽ വർധിപ്പിക്കേണ്ടതായി വരും. കടൽ കരയിലേക്ക് കയറാൻ സാധ്യതയുള്ളതിനാൽ തീരദേശത്തുള്ളവർ മാറിത്താമസിക്കേണ്ടി വരും. ഒരു ജലസ്രോതസ്സിന്റെ അപകടാവസ്ഥ ശ്രദ്ധിക്കേണ്ടതുണ്ട്.

ഓഹരി വിപണിയിൽ മേയ് മുതൽ നേട്ടമുണ്ടാകുമെങ്കിലും ജൂലൈ മുതൽ

## 2011 ഏപ്രിൽ 17 മുതൽ 23 വരെ




എടപ്പാൾ സി.വി. ഗോവിന്ദൻ

**അശ്വതി** സാമ്പത്തിക പ്രതിസന്ധി ധീരമായി നേരിടും. കുടുംബകാര്യങ്ങളിൽ അതീവശ്രദ്ധ പുലർത്തും. സമ്മാനങ്ങൾ ലഭിക്കും.

**ഭരണി** സാഹസിക പ്രവൃത്തികളിൽ താത്പര്യം. മറ്റുള്ളവരുടെ പ്രശംസ പിടിച്ചുപറ്റും. അനാവശ്യ ചെലവുകൾ ഒഴിവാക്കും.

**കാർത്തിക** സാമ്പത്തിക പുരോഗതി, ഉദ്യോഗരംഗത്ത് നേട്ടങ്ങൾ, മനഃക്ലേശം ഉണ്ടാകും. വ്യാപാരികൾക്കും കർഷകർക്കും കഠിനാധ്വാനം.

**രോഹിണി** കർമരംഗത്ത് അലസത. അനുകൂലമല്ലാത്ത സ്ഥലംമാറ്റം നീട്ടിവയ്ക്കും. വിദ്യാർഥികൾക്ക് ഉപരിപഠനത്തിനുള്ള അവസരം. ദൂരയാത്രകൾ.

**മകയിരം** ധനലാഭം. പ്രയത്നഫലം അനുഭവിക്കും. അനാവശ്യ ചെലവുകൾ. കുടുംബ പ്രശ്നങ്ങൾക്കു പരിഹാരം. ഈശ്വരചിന്തകൾ ആത്മവിശ്വാസം വർധിപ്പിക്കും.

**തിരുവാതിര** കുടുംബൈശ്വര്യം വർധിക്കും. എതിർപ്പുകളെ ബുദ്ധിപൂർവം നേരിടും. ദൂരദിക്കുകളിലേക്ക് സ്ഥലംമാറ്റം പ്രതീക്ഷിക്കാം. ആനുകൂല്യങ്ങൾ ലഭിക്കും.

**പുണർതം** തൊഴിൽരംഗത്ത് ഉത്തരവാദിത്തമേറിയ ചുമതലകൾ ഏറ്റെടുക്കാൻ നിർബന്ധിതനാകും. ഗൃഹനിർമാണം പുരോഗമിക്കും. തീർഥാടനങ്ങൾ നടത്തും.

**പൂയം** സാമ്പത്തികനില മെച്ചപ്പെടും. കർമരംഗത്ത് സ്ഥാനക്കയറ്റം. ദാമ്പത്യ ജീവിതത്തിലെ പൊരുത്തക്കേടുകൾ പരിഹരിക്കും. കുടുംബജീവിതം സന്തോഷപൂർണം. ദേഹസുഖം കുറയും.

**ആയില്യം** കൃത്യനിഷ്ഠയോടുകൂടി കാര്യങ്ങൾ നടപ്പാക്കും. പുണ്യകർമങ്ങൾ ചെയ്യും. മനഃസമാധാനം ഉണ്ടാകും. വ്യാപാരരംഗത്ത് നേട്ടങ്ങൾ.

**മകം** ഐശ്വര്യപൂർണമായ കുടുംബജീവിതം. ആനുകൂല്യങ്ങൾ ലഭിക്കും. സാമ്പത്തികനില മെച്ചം. മേലധികാരികളുടെ പ്രശംസ നേടിയെടുക്കും.

**പൂരം** വിമർശന മനോഭാവം പ്രകടമാക്കും. കൃത്യനിഷ്ഠ പാലിക്കാൻ പ്രയാസപ്പെടും. പുത്രസുഖം അനുഭവിക്കും. മാതാപിതാക്കളുടെ ആഗ്രഹങ്ങൾക്കനുസരിച്ച് പ്രവർത്തിക്കും. കൃഷിയിൽ നേട്ടങ്ങൾ.

**ഉത്രം** സാമ്പത്തികമായി ഗുണകരം. വിദ്യാലാഭം ഉണ്ടാകും. വിദേശ യാത്രയ്ക്കുള്ള സാഹചര്യം.



# ജൂലൈ 15 മുതൽ ഓഗസ്റ്റ് 4 വരെ പലവിധ അനർഥങ്ങൾ, കൊടുങ്കാറ്റ്, പകർച്ചവ്യാധി, അഗ്നിഭീതി



**അതിർത്തി സംരക്ഷണത്തിന് സൈന്യബലം കൂടുതൽ വർധിപ്പിക്കേണ്ടതായി വരും. കടൽ കരയിലേക്ക് കയറാൻ സാധ്യതയുള്ളതിനാൽ തീരദേശത്തുള്ളവർ മാറിത്താമസിക്കേണ്ടി വരും. ഒരു ജലസ്രോതസ്സിന്റെ അപകടാവസ്ഥ ശ്രദ്ധിക്കേണ്ടതുണ്ട്.**

കാണിപ്പയ്യൂർ നാരായണൻ നമ്പൂതിരിപ്പാട്

നവംബർ വരെ ചാഞ്ചാട്ടമുണ്ടാകും. ഡിസംബർ മുതൽ കരുത്താർജിക്കും.

ജൂലൈ 15 മുതൽ ഓഗസ്റ്റ് 4 വരെ പലവിധ അനർഥങ്ങളും കൊടുങ്കാറ്റ്, പകർച്ചവ്യാധി, അഗ്നിഭീതി, വർഷക്കുറവ്, അത്യുഷ്ണം തുടങ്ങിയവ ഉണ്ടാകും.

പുതിയ ഭരണസാരഥികളെ കേരളത്തിന് പ്രതീക്ഷിക്കാമെങ്കിലും അവരുടെ വിജയ സാധ്യത സുഗമമാകുമെന്ന പ്രതീക്ഷ വേണ്ട. ലോകത്തിന് അഭിവൃദ്ധി എന്നു പലതുകൊണ്ടു പറയുന്നതിനാൽ ലോകത്തിൽ പൊതുവെയുള്ള മാന്ദ്യത്തിന് മേയ് മുതൽ അറുതി വരുമെന്നു പ്രതീക്ഷിക്കാം.

2012 ജനുവരി 12 മുതൽ ഫെബ്രുവരി 12 വരെ പദാർഥങ്ങൾക്ക് വിലക്കുറവും, 2011 ഏപ്രിൽ 14 മുതൽ മേയ് 16 വരെയും, സെപ്റ്റംബർ 17 മുതൽ നവംബർ 16 വരെയും 2012 മാർച്ച് 13 മുതൽ ഏപ്രിൽ 13 വരെയും വില അധികവും, ബാക്കിയുള്ള മാസങ്ങളിൽ സമനിലയിലുമായിരിക്കും.

**പൊതുനക്ഷത്രഫലം:** ആയില്യം, മകം, പൂരം എന്നി നക്ഷത്രക്കാർക്ക് അശ്രദ്ധകൊണ്ട് അബദ്ധങ്ങളും ധനദ്രവ്യ നാശങ്ങളും ക്ഷയാവസ്ഥയും അസുഖങ്ങളും. ഉത്രം മുതൽ അനിഴം വരെയുള്ള നക്ഷത്രങ്ങളിൽ ജനിച്ചവർക്ക് ഈശ്വര ആരാധനകളാൽ കാര്യസാധ്യവും സൗഖ്യവും ഐശ്വര്യവും സർവാർഥലാഭവും. തൃക്കേട്ട, മൂലം, പൂരാടം എന്നി നക്ഷത്രക്കാർക്ക് ദാമ്പത്യസുഖക്കുറവും തൊഴിൽനഷ്ടവും അപമാനവും രോഗങ്ങളും വാഹനാപകടവും പണനഷ്ടവും. ഉത്രാടം മുതൽ ഉത്തൃട്ടാതി വരെയുള്ള നക്ഷത്രങ്ങളിൽ ജനിച്ചവർക്ക് പ്രതാപവും വിശേഷ സ്ഥാനമാന ഭാഗ്യവും സൽകീർത്തിയും ധനസമൃദ്ധിയും. രേവതി, അശ്വതി, ഭരണി എന്നി നക്ഷത്രക്കാർക്ക് മനോവ്യഥയും പകർച്ചവ്യാധിയും ആലസ്യവും ഉന്മേഷക്കുറവും അന്യായുധ ഭീതിയും. കാർത്തിക മുതൽ പൂയം വരെയുള്ള നക്ഷത്രക്കാർക്ക് രാജബഹുമാനപ്രീതിയും പ്രതാപവും സൽകീർത്തിയും വ്യാപാര, വ്യവസായ പുരോഗതിയും ഏറെക്കുറെ അനുഭവത്തിൽ വന്നുചേരും.

കാർത്തിക, തിരുവാതിര, പൂയം, പൂരം, ചിത്തിര, വിശാഖം, മൂലം, തിരുവോണം, ചതയം, രേവതി എന്നി നക്ഷത്രങ്ങളിൽ ജനിച്ചവർക്ക് ആരോഗ്യം തൃപ്തികരമായിരിക്കും. ഭരണി, രോഹിണി, പുണർതം, മകം, ഉത്രം, ചോതി, തൃക്കേട്ട, പൂരാടം അവിട്ടം, ഉത്തൃട്ടാതി എന്നി നക്ഷത്രങ്ങളിൽ ജനിച്ചവർക്ക് അനാരോഗ്യവും അസുഖങ്ങളും, അശ്വതി, മകയിരം, ആയില്യം, അത്തം, അനിഴം, ഉത്രാടം, പൂരുരുട്ടാതി എന്നി നക്ഷത്രക്കാർക്ക് ആരോഗ്യവും അനാരോഗ്യവും തുല്യമായിരിക്കും.

ഭരണി, തിരുവാതിര, മകം, ചിത്തിര, തൃക്കേട്ട, തിരുവോണം, ഉത്തൃട്ടാതി എന്നി നക്ഷത്രക്കാർക്ക് വരവ് വർധിക്കും. രോഹിണി, പൂയം, ഉത്രം, വിശാഖം, പൂരാടം, ചതയം എന്നി നക്ഷത്രക്കാർക്ക് ചെലവ് വർധിക്കും.

ബാക്കി നക്ഷത്രക്കാർക്ക് വരവും ചെലവും തുല്യമായിരിക്കും.

## ◆ 1186 മേടം 04 മുതൽ 10 വരെ

കലാകാരന്മാരുടെ പ്രശസ്തി വർധിക്കും. ദേഹാസ്വസ്ഥതകൾക്ക് ശമനം ഉണ്ടാകും.

**അത്തം** ഉദ്യോഗരംഗത്ത് സഹകരണ മനോഭാവം ഉണ്ടാകും. ആഡംബര വസ്തുക്കളോട് ഭ്രമം. ലാഭകരമായ സംരംഭങ്ങൾക്ക് തുടക്കം കുറിക്കും.

**ചിത്തിര** അനാവശ്യ ചെലവുകൾ ഒഴിവാക്കും. കർമപുരോഗതി അനുഭവപ്പെടും. സ്ഥാനക്കയറ്റം ലഭിക്കും. മനഃക്ലേശം. വ്യാപാരം മെച്ചപ്പെടും.

**ചോതി** സാമ്പത്തിക പ്രശ്നങ്ങൾ തരണം ചെയ്യും. സുഹൃത് ബന്ധങ്ങൾ തുണയാകും. കാര്യസാമർഥ്യം പ്രകടിപ്പിക്കും. ദാമ്പത്യസുഖം ലഭിക്കും. ആരോഗ്യപ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തും.

**വിശാഖം** കഠിനാധ്വാനം ചെയ്യാനുള്ള മനസ്സ്. ബന്ധുക്കളെ സഹായിക്കും. അന്യദേശവാസം ഉണ്ടാകാനിടയുണ്ട്. ആഘോഷങ്ങളിലും വിനോദങ്ങളിലും പങ്കുകൊള്ളും.

**അനിഴം** വരുമാന വർധനവ് പ്രതീക്ഷിക്കാം. അവസരങ്ങളെ ഫലപ്രദമായി വിനിയോഗിക്കും. കുടുംബ വിഷയങ്ങളിൽ അതൃപ്തി. ബാധ്യതകൾ വിട്ടാനുള്ള സാഹചര്യം. വ്യാപാരാവശ്യത്തിനായി ദീർഘയാത്രകൾ ഉണ്ടാകും.

**തൃക്കേട്ട** പണമിടപാടുകളിൽ ശ്രദ്ധിക്കും. കർമരംഗത്ത് ഉയർച്ച മറ്റുള്ളവരെ സഹായിക്കും. സന്താനശ്രേയസ് അനുഭവിക്കും. വ്യാപാരികൾക്ക് കഠിനാധ്വാനം അത്യാവശ്യമാണ്.

**മൂലം** പ്രയാസമേറിയ കാര്യങ്ങൾ ചെയ്യും. നേട്ടങ്ങൾ കൈവരിക്കും. പ്രയത്നഫലം ലഭിക്കും. പരീക്ഷകളിൽ മികച്ച വിജയം. ശരീരസൗഖ്യം.

**പൂരാടം** മംഗളകർമങ്ങളുടെ നേതൃസ്ഥാനം വഹിക്കും. കർമരംഗത്ത് കൂടുതൽ ശ്രദ്ധിക്കും. വിദ്യാഭ്യാസപുരോഗതി. നേതൃസ്ഥാനങ്ങൾ.

**ഉത്രാടം** എതിർപ്പുകളെ അതിജീവിക്കും. കർമരംഗത്ത് അലസത. അനാവശ്യ ചിലവുകൾ ഒഴിവാക്കും. പൊതുപ്രവർത്തകർക്ക് വിമർശനം.

**തിരുവോണം** സന്തോഷകരമായ ജീവിതാനുഭവങ്ങൾ ഉണ്ടാകും. സാഹിത്യപ്രവർത്തകരുടെ പ്രശസ്തി വർധിക്കും. ദേഹാസ്വസ്ഥതകൾക്ക് ശമനം ഉണ്ടാകും.

**അവിട്ടം** ഉദ്യോഗരംഗത്ത് അനുകൂലമായ സ്ഥലംമാറ്റം. ധനലാഭം. യാത്രാക്ലേശം പ്രതീക്ഷിക്കാം. സഹോദര സ്ഥാനീയർക്ക് ഉയർച്ച ഉണ്ടാകും. കാർഷികാദായം ഉണ്ടാകും.

**ചതയം** അപ്രതീക്ഷിതചെലവുകൾ.തീർഥാടനങ്ങൾ നടത്തും. ആഗ്രഹസഫലീകരണം ഉണ്ടാകും. കലാകാരന്മാർക്ക് വാരം ഗുണകരം.

**പൂരുരുട്ടാതി** കുടുംബകാര്യങ്ങളിൽ ശ്രദ്ധ. വാരാന്ത്യത്തിൽ പ്രയാസങ്ങൾ. പ്രതിസന്ധിഘട്ടങ്ങളെ അഭിമുഖീകരിക്കും.

**ഉത്തൃട്ടാതി** സാമ്പത്തികമായി വാരം ഗുണകരം. ഗൃഹൈശ്വര്യം അനുഭവപ്പെടും. ഉദ്യോഗരംഗത്ത് എതിർപ്പുകൾ ഉണ്ടാകാനിടയുണ്ട്. അനാവശ്യ ചെലവുകൾ ഒഴിവാക്കും.

**രേവതി** ശത്രുക്കളുമായി സന്ധിയിലേർപ്പെടും. ധനസ്ഥിതി പ്രതികൂലമാകാനിടയില്ല. കുടുംബാന്തരീക്ഷം സന്തോഷഭരിതമായിരിക്കും. ആനുകൂല്യങ്ങൾ ലഭിക്കും.



വിഷു ആശംസകൾ

# നോവൽ അധ്യായം 20

**കഥ ഇതുവരെ**

പതിനാലാം വയസ്സിൽ ജോലി തേടി കൊച്ചിയിലെത്തിയ രാമനാഥന്റെയും ശിവാനന്ദന്റെയും വളർച്ച വിസ്മയം ജനിപ്പിക്കുന്നവിധത്തിലായിരുന്നു. കൊച്ചിയിൽ അവർക്കില്ലാത്ത ബിസിനസുകളില്ല. രണ്ടു പേർക്കും ഓരോ പെൺമക്കൾ. മാനസ രാമനാഥന്റെയും ഗീതയുടെയും മകൾ. സെന്റ് തെരേസാസ് കോളജിലെ ഡിഗ്രി ഫൈനലിയർ വിദ്യാർഥിനി. ശിവാനന്ദന്റെ മകൾ വീണ അതേ കോളജിൽ അതേ ക്ലാസ്സിൽ പഠിക്കുന്നു. നിളാ ഗ്രൂപ്പിന്റെ ലീഗൽ അഡ്വൈസർ കൂടിയാണ് അഡ്വക്കറ്റ് ശ്രീഹരി. അമ്മ ദേവിയമ്മ. അനുജത്തി ഗാഥ. മാനസയും ശ്രീഹരിയും പ്രണയബദ്ധരാണ്. കോളജിലെ ഗസ്റ്റ് ലക്ചറർ രവിശങ്കറിനെ വിവാഹം കഴിക്കണമെന്ന വീണയുടെ ആഗ്രഹത്തിന് ശിവാനന്ദൻ സമ്മതമേകുന്നു. ഹെഡ് കോൺസ്റ്റബിളായിരുന്ന അയ്യപ്പന്റെ മകനാണ് രവിശങ്കർ. പത്തു വർഷം മുൻപ് ശ്രീഹരിയുടെ അച്ഛനെ ലോക്കപ്പിൽ കെട്ടിത്തൂക്കിയവനാണ് അയ്യപ്പൻ. രവിശങ്കർ വീണയെ തഴഞ്ഞ് ശ്രീഹരിയുടെ പെങ്ങൾ ഗാഥയെ റജിസ്റ്റർ മാര്യേജ് ചെയ്തു. ശ്രീഹരിക്ക് വീണയുടെ കഴുത്തിൽ താലി ചാർത്തേണ്ടിവരുന്നു. കോഴിക്കോട്ടേക്ക് രക്ഷപ്പെടാൻ ശ്രമിക്കുന്നതിനിടയിൽ രവിശങ്കറെയും ഗാഥയെയും വീണയുടെ അമ്മാവന്മാർ ട്രെയിനിൽനിന്ന് പിടികൂടി. ശ്രീഹരിയും വീണയും തമ്മിൽ ഇടയുന്നു. സാരിത്തലപ്പ് കഴുത്തിൽ ചുറ്റി അയ്യപ്പൻ ഭാര്യയെ ശ്വാസംമുട്ടിച്ച് കൊലപ്പെടുത്തി. രാത്രിയിൽ ശ്രീഹരിയുടെ മുറിയിൽ കയറി മൊബൈൽ ഫോൺ പരിശോധിച്ച വീണയെ ശ്രീഹരി കയ്യോടെ പിടികൂടുന്നു. അയാൾ അവളെ തന്റെ ബലിഷ്ഠമായ കയ്ക്കുള്ളിൽ വരിഞ്ഞുമുറുക്കി.

## മുരളി നെല്ലനാട്

വീണ സർവ കരുത്തുമെടുത്ത് കുതറിപ്പിടഞ്ഞു. പക്ഷേ, ശ്രീഹരി അവളെ ചേർത്തുപിടിച്ചു. അവളുടെ പ്രതിരോധം കുറയുമെന്ന അയാളുടെ കണക്കുകൂട്ടൽ തെറ്റി.

"വിടാൻ...!"

അവൾ ആക്രമിക്കാൻ തുടങ്ങിയപ്പോൾ കിടക്കയുടെ മറുഭാഗത്തേക്ക് ശ്രീഹരി അവളെ മറിച്ചിട്ടു. അയാൾ വേഗം ചെന്ന് വാതിൽ അകത്തുനിന്ന് ലോക്കു ചെയ്ത് കീ കയ്യിലെടുത്തു.

വീണ അഗ്നിജ്വാലപോലെ കിടക്കയിൽനിന്ന് ഊർന്നിറങ്ങി. അവൾ അടിമുടി വിറയ്ക്കുന്നുണ്ടായിരുന്നു.

"നിങ്ങളെന്താ കാണിച്ചത്?"

ശ്രീഹരി അവളുടെ നേരെ ചെന്നു. നടുക്കത്തോടെ അവൾ പിന്നാക്കം നടന്ന് ചുമരിൽ തട്ടിനിന്നു.

"നിങ്ങൾക്കെന്താ ഭ്രാന്തുപിടിച്ചോ? എന്റെ മുൻപിന്ന് മാറ്..."

അവൾ ഒച്ചയെടുത്തു.

കയ്യെത്തും ദൂരത്ത് ശ്രീഹരി നിന്നു.

"എന്താ നിങ്ങളുടെ ഭാവം?"

അവൾ ധൈര്യം അവലംബിച്ചു.

"ഞാനത് അറിയിച്ചുതരാം."

"എന്നെ തൊട്ടുപോകരുത്..."

അവൾ എരിഞ്ഞു.

"തൊടാതെ പിന്നെങ്ങനാ?"

ശ്രീഹരി ചിരിച്ചു.

"മുൻപിന്ന് മാറെടോ!"

കോപവും ഭയവുംകൊണ്ട് അവൾ പൊട്ടിത്തെറിക്കുമെന്ന് തോന്നി.

"ഞാൻ നിന്റെ ഭർത്താവാണ്. വാക്കുകൾ സൂക്ഷിച്ചും ആലോചിച്ചും പ്രയോഗിക്കണം."

"നിങ്ങൾക്ക് ആരുമല്ല ഞാൻ. മാറിനിൽക്കാനാ പറഞ്ഞത്..."

"നീ എന്തിന് എന്നെത്തേടിവന്നു?"

അയാൾ പരിഹാസത്തോടെ ചോദിച്ചു.

വീണയുടെ ഉള്ള് പൊള്ളി.

"രാത്രി ഒരുമണിക്ക്, ഞാൻ കിടന്ന മുറിയിലേക്ക് നീയെന്തിനു വന്നു? വെറുതെ വരില്ലല്ലോ. കിടന്നിട്ട് ഉറക്കം വരാതെയാവും തൊട്ടടുത്തുള്ള ഭർത്താവിനെ തേടി നീ വന്നത്. അതിൽ ലജ്ജിക്കാനെന്തിരിക്കുന്നു? ഞാൻ നിന്റെ ഭർത്താവാണ്. നിന്റെ മോഹങ്ങൾ നിറവേറ്റിത്തരേണ്ടത് ഞാനാണ്."

അപമാനത്താൽ ഉരുകിപ്പോകുന്നത് വീണ അറിഞ്ഞു. അയാൾ മറ്റെന്തൊക്കെയോ ധരിച്ചിരിക്കുന്നു:

"നിന്റെ ദുരഭിമാനം ഉപേക്ഷിച്ചിട്ട് വാ..."

അയാൾ കിടക്കയിലേക്ക് മുഖം തിരിച്ച് ക്ഷണിച്ചു.

"എന്റെ പട്ടി വരും!"

അവൾ തിരിച്ചടിച്ചു.

"നിന്റെ പട്ടിയല്ല, നീ തന്നെ വരും."

ശ്രീഹരി ചിരിച്ചു.

"ആ മോഹം നിങ്ങളുടെ മനസ്സിലിരിക്കുകയേയുള്ളൂ. വീണയുടെ ശരീരത്തിൽ തൊടാൻ നിങ്ങൾക്ക് കഴിയില്ല. നിങ്ങളെ മോഹിച്ച് ഞാനീ മുറിയിൽ കയറിയതുമല്ല."

"കള്ളം!"

വീണയുടെ ആത്മാഭിമാനത്തിനു മുറിവേറ്റു.

"എന്റെ വീട്ടിൽ എനിക്കിഷ്ടമുള്ള സ്ഥലത്ത് ഞാൻ കടന്നുചെല്ലും."

"ജയിക്കാൻവേണ്ടി ബാലിശമായി സംസാരിക്കരുത്. നീയൊരു പെണ്ണാണ്. എന്നെത്തേടിയാണ് നീ വന്നത്. ഞാൻ ലൈറ്റ് ഓഫാക്കാം."

"നോ... ഞാൻ നിലവിളിക്കും."

ശ്രീഹരി മന്ദഹസിച്ചു.

"എന്നിട്ടെന്താ സംഭവിക്കുക എന്നുകൂടി പറഞ്ഞുതാ."

അയാൾ അവളുടെ തോളിനു നേരെ കൈനീട്ടിയതും വീണ വെട്ടിയൊഴിഞ്ഞു മാറി.

"എന്നെ തൊടരുത്..." അവൾ അലറി.

"എന്നു പറഞ്ഞാലെങ്ങനാ...?"

"നിങ്ങൾക്കെന്നെ കീഴ്പ്പെടുത്താൻ കഴിയില്ല ശ്രീഹരി. ഞാൻ ഈ മുറിയിൽ അകപ്പെട്ടുപോയെന്ന് കരുതി നിങ്ങൾ ജയിച്ചെന്നാണോ കരുതുന്നത്? ശിവാനന്ദന്റെ മകളാ ഞാൻ...!"

"ശിവാനന്ദന്റെ മകൾ പെണ്ണല്ലെന്നുണ്ടോ?"

അവളുടെ മിഴികളിൽനിന്ന് തീപ്പൊരിപാറി.

അയാൾ കസേരയിൽ ചെന്നിരുന്നു. വീണ വേഗം വാതിലിനുനേരെ നടന്നു. വാതിൽ തുറക്കാൻ അവൾ ശ്രമിച്ചു.

"ഞാനത് ലോക്ക് ചെയ്തത് നീ കണ്ടില്ലേ?"

അവൾ തിരിഞ്ഞ് അയാളെ നോക്കി.

"കീ എടുക്ക്..."

അയാൾ ചിരിയോടെ കീ ഉയർത്തിയിട്ട് മടിയിൽ തിരുകിവച്ചു.

"എനിക്ക് പുറത്ത് പോകണം."

അവൾ നിലത്ത് ആഞ്ഞു ചവിട്ടി.

"എന്റെ ചോദ്യത്തിന് നീ മറുപടി പറയ്... പാതിരാവിൽ നീ എന്തിന് എന്റെ അടുത്തു വന്നു?"

"നിങ്ങളെ എനിക്കു സംശയമുണ്ട്. മറ്റേതോ സ്ത്രീയുമായി നിങ്ങൾക്ക് ബന്ധമുണ്ട്."

ശ്രീഹരി ചിരിച്ചു.

"അതിന് നീയെന്തിന് ആശങ്കപ്പെടണം. നീയൊരു ഭാര്യയല്ലല്ലോ."

അവൾ മുഖം വെട്ടിച്ചു.

"നിനക്ക് വേണ്ടത് എന്താണെന്ന് എനിക്കറിയാം. എന്റെ ഫോൺ!"

വീണ ഞെട്ടലോടെ അയാളെ നോക്കി.

"നീ ഫോൺ എടുത്തുകൊണ്ടുപോകു



വിഷു സ്പെഷൽ

**കാവാലം**

# വിഷു: നല്ല ഭാവിക്കു വേണ്ടിയുള്ള ആഘോഷം



വിഷുവും ഓണവും കേരളത്തിലെ രണ്ട് പ്രധാന ആഘോഷമാണ്. ഓണം കഴിഞ്ഞ കാലത്തെ സുഭിക്ഷിതയുടെ ഓർമപുതുക്കലാണ് അത് പൂക്കാലത്തിന്റെ ആഘോഷം കൂടിയാണ്. എന്നാൽ ഭാവിയിലേക്കുള്ള കണികാണലാണ് വിഷു. വിളവെടുപ്പിന്റെ ആഘോഷം കൂടിയാണ്. ഇത് സമത്വത്തിന്റെയും സമതുലനത്തിന്റെയും ദിനങ്ങളാണ്. സൂര്യൻ ഭൂമിക്ക് നേരെ വരുന്ന നാളുകൂടിയാണിത്. ഉത്തരായനത്തിന്റെയും ദക്ഷിണായനത്തിന്റെയും യാത്രാമധ്യേ സൂര്യൻ ഭൂമധ്യരേഖയിൽ വരുന്നു എന്ന പ്രാധാന്യവുമുണ്ട്. അതുകൊണ്ടു തന്നെ പഴയ സമ്പ്രദായപ്രകാരം പുതുവർഷാരംഭം കൂടിയാണ് വിഷു. നമ്മുടെ ഋതുഭേദങ്ങൾ നിർണയിച്ചിരിക്കുന്നത് സൂര്യചന്ദ്രന്മാരുമായി ബന്ധപ്പെട്ടാണ്. മേടമാസത്തിൽ പൂക്കേണ്ട കണിക്കൊന്ന മകരത്തിൽ പൂക്കുന്നു. എന്തുകൊണ്ടാണിത്? അതു സമതുലിതത്തിന് വിഘ്നം സംഭവിച്ചിട്ടാണ്. രാത്രിയും പകലും തുല്യ സമയമാകുന്നതാണ് സമതുലനം എന്നതുകൊണ്ട് അർഥമാക്കുന്നത്. നല്ല ഭാവിക്കുവേണ്ടിയുള്ള ആഘോഷമാണ് വിഷു. നല്ല ഭാവിയെ സ്വപ്നം കണ്ടുകൊണ്ടാണ് കണികാണുന്നത്. വിഷു സമ്മാനമാവട്ടെ നല്ലൊരു പുതുവർഷ സമ്മാനം കൂടിയാണ്.




# മാനസവീണ

ന്നതും തിരിച്ചു കൊണ്ടുവയ്ക്കുന്നതും ഞാന റിഞ്ഞില്ലെന്നാണോ നീ കരുതിയത്. നീ സംശയിക്കുന്നതുപോലെ ആരുമായും എനിക്ക് ഒരുതരത്തിലുള്ള ബന്ധവുമില്ല. എന്റെ കാര്യത്തിൽ നിനക്കിത്രയും ഉത്കണ്ഠയുണ്ടെങ്കിൽ എന്തിന് ഒരു മതിൽ തീർത്ത് ജീവിക്കുന്നു?''

അപമാനവും നാണക്കേടും വീണയ്ക്ക് സഹിക്കാൻ കഴിയാതെയായി.

''നിങ്ങളെന്താ കരുതിയത്? നിങ്ങൾ കൈവിട്ടുപോകുമെന്ന ഭയമാണ് എനിക്കെന്നോ? ചന്ദ്രകാന്തം വിട്ട് നിങ്ങൾക്കൊരിടത്തും പോകാനാവില്ല. മറ്റൊരു പെണ്ണിന്റെ കൂടെ ജീവിക്കാനും നിങ്ങൾക്ക് കഴിയില്ല. എന്റെ ജീവിതം ചവിട്ടിയരച്ചിട്ട് മറ്റൊന്നു സ്വപ്നം കാണുകയും വേണ്ട. ഞാൻ ഈ മുറിയിൽ കയറിയത് ഫോൺ എടുക്കാൻ തന്നെയാണ്. നിങ്ങളുടെ കാമുകി ആരാണെന്ന് എനിക്കറിയണം. കണ്ടുപിടിക്കും ഞാനവളെ. നിങ്ങളുമായി ബന്ധപ്പെട്ട ഒന്നിനെയും വെറുതെ വിടില്ല ഞാൻ.''

''നീ നിഴൽയുദ്ധം നടത്തുകയാണ്.''

''ഞാനൊരു വിഡ്ഢിയാണെന്ന് കരുതിയോ? ഒരു രാത്രി നിങ്ങൾ അവളോട് സംസാരിക്കുന്നത് ഞാൻ കേട്ടതാണ്. അവൾ ശ്രീയേട്ടാന്ന് വിളിച്ചത് ഇപ്പോഴും എന്റെ കാതിലുണ്ട്. നിങ്ങളുടെ പ്രേമത്തെക്കുറിച്ച് അമ്മയും മകനും സംസാരിക്കുന്നതും ഞാൻ കേട്ടു. ഇനി നിഷേധിക്കാമോ നിങ്ങൾക്ക്?''

ശ്രീഹരിക്ക് ഒരു പതർച്ചയുണ്ടായി.

''ഞാനും നിങ്ങളും ഈ വീട്ടിൽ എങ്ങനെ ജീവിക്കുന്നു എന്നുവരെ അവൾക്കറിയാം! അത്രയ്ക്ക് ദൃഢമാണ് നിങ്ങൾ തമ്മിലുള്ള ബന്ധം. ഇനിയെത്ര ശ്രമിച്ചാലും നിങ്ങൾക്കവളെ ഒളിപ്പിച്ചുവയ്ക്കാനാവില്ല.''

അവൾ വെല്ലുവിളിച്ചു.

''ഒരു പെൺകുട്ടിയോട് അടുപ്പമുണ്ടായിരുന്നു എന്നത് ശരിതന്നെയാണ്. ഞാനത് നിഷേധിക്കുന്നില്ല. നിന്റെ ഇന്നലെകൾ ഞാനും ചികഞ്ഞിട്ടില്ല. അവളോടുള്ള സ്നേഹബന്ധം അവസാനിപ്പിച്ചിട്ടാണ് ഞാൻ വിവാഹത്തിന് തയാറായത്.''

''ഇന്ന് വൈകിട്ട് നിങ്ങളുടെ ഓഫിസിൽ അവൾ വന്നില്ലേ?''

ചാട്ടുളിപോലെ അവളുടെ ചോദ്യം വന്നു.

തന്റെ ഓരോ നീക്കങ്ങളും അവൾ മനസ്സിലാക്കുന്നുണ്ടെന്ന് ശ്രീഹരിക്ക് ബോധ്യമായി. അനുരാധയുടെ മകൾ കാവേരിയെയാണ് അവൾ സംശയിക്കുന്നത്. മാനസയിൽനിന്ന് സംശയത്തിന്റെ കാർമേഘങ്ങൾ ഒഴിഞ്ഞുപോയത് ഓർത്തപ്പോൾ ശ്രീഹരിക്ക് ആശ്വാസം തോന്നി.

''എന്റെ ഓഫിസിൽ കേസിന്റെ കാര്യവുമായി എത്രയോ പേർ വരുന്നു. നീ പറഞ്ഞ ഒരു പെൺകുട്ടിയും വന്നിരുന്നു. അവരുടെ വക്കാലത്ത് ഏറ്റെടുക്കാമോന്ന് ചോദിച്ച്. എനിക്ക് താൽപ്പര്യമില്ലെന്ന് പറഞ്ഞപ്പോൾ അവൾ തിരിച്ചുപോയി.''

''ഇരുപതുകാരിക്ക് എന്തു കേസാണാവോ ഉള്ളത്?''

വീണ പരിഹസിച്ചു.

''അതവളോട് ചെന്ന് ചോദിക്ക്. എനിക്കുറക്കം വരുന്നു.'' അയാൾ എഴുന്നേറ്റ് കട്ടിലിൽ ചെന്നു കിടന്നു.

''നിനക്കിവിടെ കിടക്കാം. ഞാൻ കടിച്ചുകീറാനൊന്നും വരില്ല''.

''നാണമില്ലേ തനിക്കിത് പറയാൻ...''

അവൾ ചീറി.

''ഞാനെന്തിന് നാണിക്കണം? നീ എന്റെ അരുകിലേക്ക് വന്നതല്ലേ. ഞാൻ നിന്റെ മുറിയിൽ അതിക്രമിച്ച് കയറിയതല്ലല്ലോ.''

'യു...! വാതിൽ തുറക്കാനാ പറഞ്ഞത്.''

''ഇല്ല. ഒരു രാത്രി നീ എന്റെയൊപ്പം ഉറങ്ങിയെന്ന് കരുതി നിനക്കൊന്നും നഷ്ടപ്പെടാനില്ല. നീ എന്നെ വേഷം കെട്ടിച്ച് കുരങ്ങ് കളിപ്പിക്കുകയല്ലേ. എപ്പോഴും നീയല്ലേ ജയിക്കുന്നത്. ഇന്ന് ഇവിടെ കഴിഞ്ഞാലു, വീണ്ടുവിചാരമുണ്ടാവാൻ ഇതൊരു അവസരമാണ്.''

''ഇതിന് നിങ്ങൾ അനുഭവിക്കും!''

''ഭർത്താവിന്റെയൊപ്പം ഭാര്യ ഉറങ്ങിയെന്ന കുറ്റത്തിന് ആരാ ശിക്ഷിക്കാൻ വരുന്നത്? നിന്റെ അച്ഛനോ? അതോ രണ്ടു പോത്തുകളായ നിന്റെ അമ്മാവൻമാരോ?''

അവൾ പല്ലു ഞെരിച്ചു. അയാൾ സഹതാപത്തോടെ അവളെ നോക്കി.



## വിഷു ആശംസകൾ

"വീണേ.. നീയി വിടെ വന്നിരിക്ക്. നിന്നെ ഞാൻ സ്പർശിക്കുകകൂടിയില്ല. ഞാൻ കാരണം നിന്റെ ജീവിതം നശിച്ചെന്ന് കരുതുന്നവളാണ് നീ. നിന്റെ മുന്നിൽ ഒരു ബലിമൃഗത്തെപ്പോലെ ഞാൻ നിന്നു തരുന്നത് നിന്റെ മനസ്സിൽ എന്നെക്കുറിച്ചുള്ള തെറ്റിദ്ധാരണ ഒന്നുകൊണ്ടുമാത്രമാണ്. എനിക്കു പറയാനുള്ളത് നീ ദയവായി കേൾക്കൂ. വാശിയും വൈരാഗ്യവും ഉപേക്ഷിച്ച് നമുക്ക് ഇനിയെങ്കിലും സമാധാനത്തോടെ ജീവിക്കാം." ശ്രീഹരി അപേക്ഷിക്കുകയായിരുന്നു.

അവളുടെ മുഖത്ത് പുച്ഛം പടർന്നു.

"നിങ്ങളുടെ കാപട്യം വീണയോട് വേണ്ട. എന്ത് ന്യായീകരണങ്ങളാണ് നിങ്ങൾക്കു പറയാനുള്ളത്? കൂടെ നടന്ന് ഞങ്ങളെ ചതിച്ചവൻ. ആട്ടിൻതോലിട്ട ചെന്നായ്.."

അയാൾ ദീർഘമായി നിശ്വസിച്ചു.

"ഓക്കെ. ഗുഡ്നൈറ്റ്...!"

ശ്രീഹരി തിരിഞ്ഞു കിടന്നു.

വാതിലിൽ അടിച്ച് ബഹളമുണ്ടാക്കുന്നത് വിഡ്ഢിത്തമാണെന്ന് വീണയ്ക്ക് മനസ്സിലായി. അയാളുടെ വലയിൽ വീണു കഴിഞ്ഞു. ഇനി നേരം വെളുക്കുന്നതുവരെ ഇതിനുള്ളിൽ കഴിയാനേ നിവൃത്തിയുള്ളൂ.

കുറെ നേരം അവിടെ നിന്നിട്ട് വീണ കസേരയിൽ ചെന്നിരുന്നു. മനസ്സ് ലാവപോലെ തിളച്ച് മറിഞ്ഞുകൊണ്ടിരുന്നു. വെളുപ്പിന് എപ്പോഴോ അവൾ മയങ്ങിപ്പോയി.

വാതിലിൽ തട്ടുന്ന ശബ്ദം കേട്ടാണ് കണ്ണുതുറന്നത്. അപ്പോൾ ശ്രീഹരിയും ഉണർന്നു.

"വീണമോളെ.."

പുറത്തുനിന്ന് ദേവിയമ്മയുടെ ശബ്ദം കേട്ടു. ശ്രീഹരി വേഗം ചെന്ന് കീയിട്ട് വാതിൽ തുറന്നു. ഒരു ട്രേയിൽ ആവി പറക്കുന്ന രണ്ടുകപ്പ് ചായയുമായി ദേവിയമ്മ നിൽപ്പുണ്ടായിരുന്നു.

"മണി ഏഴരയായി. നിനക്കിന്ന് കോടതിയിൽ പോകണ്ടേ?"

അയാൾ ഒരു കപ്പ് ചായ എടുത്തു.

"അമ്മ ചായയുമായി മുകളിൽ വരേണ്ടിയിരുന്നില്ല."

അയാൾ നീരസപ്പെട്ടു.

"അത് സാരമില്ല. ചായ എടുക്ക് മോളെ.."

പതർച്ചയോടെ നിന്ന വീണയോട് അവർ പറഞ്ഞു. അവൾ വന്ന് ചായക്കപ്പ് എടുത്തു. ദേവിയമ്മ തിടുക്കപ്പെട്ട് പോവുകയും ചെയ്തു.

അവർ മുറിയിൽനിന്നിറങ്ങി.

"സോറി വീണ..!"

ശ്രീഹരി ക്ഷമാപണം നടത്തി.

"നമ്മൾ ഒരു മുറിയിലാണ് കഴിയുന്നതെന്ന് അമ്മയ്ക്ക് മനസ്സിലായി."

അയാൾ പറഞ്ഞ് അവസാനിപ്പിക്കും മുൻപേ അവൾ ചായ നിലത്തൊഴിച്ചു. കപ്പ് ടീപ്പോയിൽ വച്ചിട്ട് മുറിയിലേക്ക് നടന്നുപോയി.

ദേവിയമ്മ അടുക്കളയിൽ ചെന്നപ്പോൾ മായമ്മ അവിടെ ഉണ്ടായിരുന്നു.

"ഞാൻ വിളിച്ചിട്ടാ രണ്ടുപേരും ഉണർന്നത്. വിട്ടിൽവച്ചും അവനുറങ്ങാൻ പന്ത്രണ്ട് മണി കഴിയും. ഒപ്പം അവളും ഇരുന്നിട്ടുണ്ടാവും!"

ഇഡ്ഢലിത്തട്ട് എടുത്തുവച്ചിട്ട് ദേവിയമ്മ വെള്ളം കുടഞ്ഞു.

മായമ്മയ്ക്ക് വിശ്വസിക്കാനായില്ല. രണ്ടുപേരും ഒരു മുറിയിൽ ഉറങ്ങിത്തുടങ്ങി

പാചകം >




# ഈ വിഷുവിന് പാലിൽനിന്നുള്ള മധുരപലഹാരങ്ങൾ

(മധുരം, ശീതം, സ്നിഗ്ധം തുടങ്ങി 10 ഗുണമുള്ള പശുവിൻ പാൽ ഓജസ് വർധിപ്പിക്കും)



**പാൽ പേട:** 1. പാൽ (വെള്ളം ചേർക്കാത്തത്)എട്ടു കപ്പ്, 2. ചെറുനാരങ്ങാ നീര് രണ്ടു വലിയ സ്പൂൺ, മൈദ ഒരു വലിയ സ്പൂൺ, 3. പഞ്ചസാര പൊടിച്ച്, ഇടഞ്ഞെടുത്തത് അര കപ്പ്

തയാറാക്കുന്നവിധം: നാലുകപ്പ് പാൽ അടുപ്പിൽവച്ചു വെട്ടിത്തിളയ്ക്കുമ്പോൾ രണ്ടുവലിയ സ്പൂൺ ചെറുനാരങ്ങാനീര് ഒഴിച്ചു പാൽ പിരിക്കണം. അരിച്ച് പിശിടുമാത്രം കനം കുറഞ്ഞ തോർത്തിൽ കെട്ടി വെള്ളമയം മുഴുവൻ മാറ്റണം. മാറ്റിവച്ചിരിക്കുന്ന ബാക്കി നാലുകപ്പു പാലിൽ ഒരു വലിയ സ്പൂൺ മൈദാ കലക്കി കുറുക്കണം. കട്ടിയുള്ള വെണ്ണയുടെ പരുവത്തിൽ പകുതി വറ്റിച്ചെടുക്കണം. മുഴുവൻ സമയവും ഇളക്കിക്കൊണ്ടിരിക്കണം. പിരിച്ച പാൽ പിശിടും കുറുക്കിപ്പറ്റിച്ച പാലും കൂടെ ഒന്നിച്ചാക്കി പഞ്ചസാര പൊടിച്ചതു ചേർത്ത് ഇളക്കി വയ്ക്കണം. നെയ്മയം തൂത്ത പലക അല്ലെങ്കിൽ മാർബിൾ കല്ലിൽ കട്ടുപരത്തി ഇഷ്ടമുള്ള ആകൃതിയിൽ മുറിച്ചെടുക്കണം.

**നാരിയൽ മിഠായി:** 1. രണ്ടു കപ്പു തിരുമ്മിയ തേങ്ങായിൽ നിന്നെടുത്ത പാൽ രണ്ടു കപ്പ്, 2. പാൽ രണ്ടു കപ്പ്, 3. പഞ്ചസാര ഒരു കപ്പ്, 4. പാകിയണ്ടി അൽപ്പം പാ ൽതൊട്ട് വെണ്ണപോലെ അരച്ചത്. രണ്ടു വലിയ സ്പൂൺ

തയാറാക്കുന്ന വിധം: ചേരുവകൾ നാലും ഒരുമിച്ച് അടുപ്പിൽവച്ചു ചെറുതീയിൽ കുറുക്കുക. ഒട്ടുന്ന പരുവമാകുമ്പോൾ മയം പുരട്ടിയ പാത്രത്തിൽ ഒഴിച്ച് ഏതെങ്കിലും രൂപത്തിൽ മുറിച്ചെടുക്കുക.





**രസഗുള:** 1. ഒട്ടും വെള്ളം ചേർക്കാത്ത പാൽ ആറു കപ്പ്, 2. ചെറുനാരങ്ങാനീര് കാൽ കപ്പ്, 3. റവ ഒരുവലിയ സ്പൂൺ, സോഡാപ്പൊടി ഒരു നുള്ള്, 4. കൽക്കണ്ടം ചെറിയ കഷണമാക്കിയത് മുപ്പതു ചെറിയ കഷണം, 5. പഞ്ചസാര രണ്ടു കപ്പ്, വെള്ളം അര കപ്പ്, 6. പനിനീർ ഒരു ചെറിയ സ്പൂൺ

തയാറാക്കുന്നവിധം: പാൽ അടുപ്പിൽവച്ചു തിളയ്ക്കുമ്പോൾ ചെറുനാരങ്ങാനീര് അതിൽ ഒഴിക്കുക. പാൽ പിരിഞ്ഞുവരും. അതു കണ്ണുകലമുള്ള തോർത്തിൽ അരിച്ച് പിശിടു മുഴുവൻ വെള്ളം പോകത്തക്കവിധത്തിൽ പിഴിഞ്ഞു മാറ്റിവയ്ക്കുക. പിശിടു മാത്രം എടുത്ത് റവകൂടി ചേർത്ത് തേച്ചു മാർദവപ്പെടുത്തുക. സോഡാപ്പൊടിയും കൂടി യോജിപ്പിക്കുക. ഓരോ നെല്ലിക്കാ വലുപ്പത്തിൽ അധികം ബലം ഉപയോഗിക്കാതെ സാവധാനം ഉരുട്ടിയെടുക്കുക. ഓരോന്നിന്റെയും നടുക്ക് രണ്ടോ മൂന്നോ കൽക്കണ്ടം വയ്ക്കുക. പഞ്ചസാരവെള്ളം ഒഴിച്ചു പാനിയാക്കി ഒരു നൂൽപരുവമാക്കുക. പകുതി പാനി മാറ്റിവയ്ക്കുക. ബാക്കി പാനി വെട്ടിത്തിളയ്ക്കുമ്പോൾ രസഗുള ഓരോന്നും സാവധാനം അതിലിടുക. ഇതിൽനിന്ന് രസഗുള ഓരോന്നും പൊടിഞ്ഞുപോകാതെ മാറ്റിവയ്ക്കുക. ബാക്കി പാനി അരിച്ചെടുത്ത് മാറ്റിവച്ചിരിക്കുന്ന മറ്റ പാനിയുടെ കൂടെ ചേർത്ത് അടുപ്പിൽവച്ചു രണ്ടുനൂൽപരുവമുള്ള മുറുകിയ പാനിയാക്കുക. പാനിക്കു ചെറുചൂടുള്ളപ്പോൾ പനിനീർ ചേർക്കണം. അവസാനം തയാറാക്കിവച്ചിരിക്കുന്ന രസഗുളയും ചേർത്തിളക്കി ഉപയോഗിക്കുക.

യോ?

"ശ്രീക്കുഞ്ഞിന്റെ ഓഫിസ് മുറിയിലേക്കാണോ അമ്മ പോയത്?"

"അല്ല." പിന്നീട് മായമ്മ ഒന്നും ചോദിച്ചില്ല.

ബ്രേക്ക്ഫാസ്റ്റിന് ശ്രീഹരി മാത്രമേ താഴെ വന്നുള്ളൂ. അയാൾ മുകളിലേക്ക് പോയി അരമണിക്കൂർ കഴിഞ്ഞപ്പോൾ അവൾ അടുക്കളയിൽ വന്നു. മായമ്മ കസേരയിൽ ഇരിപ്പുണ്ടായിരുന്നു. തിരക്കിട്ട പണിയെടുക്കുകയാണ് ദേവിയമ്മ.

ഒരു പ്ലേറ്റ് എടുത്ത് അവൾ രണ്ട് ഇഡ്‌ഡലി എടുത്തുവച്ചു. അതിലേക്ക് കുറെയധികം ചട്നി കോരിയൊഴിച്ചു. അത് കണ്ടപ്പോൾ മായമ്മയ്ക്ക് പന്തികേട് തോന്നി.

വീണയുടെ മുഖം വലിഞ്ഞുമുറുകിയിട്ടാണ്. മനസ്സ് ഒട്ടും ശാന്തമല്ലെന്ന് അവർക്കുതോന്നി.

തുളുമ്പിപ്പോകുന്ന പ്ലേറ്റുമായി അവൾ ഡൈനിങ് റൂമിലേക്ക് വന്നു. അവിടെ ഇരിക്കാതെ ഹാളിലേക്ക് നടന്നു. ഹാളിന്റെ നടുവിൽ ചെന്നിട്ട് പ്ലേറ്റ് താഴെ ഇട്ടു!

നിലത്തുവീണ് പ്ലേറ്റ് ചിതറി. ചട്നി ചായക്കൂട്ടു പോലെ ഗ്രാനൈറ്റിൽ പടർന്നു. ദേവിയമ്മയും മായമ്മയും ശബ്ദം കേട്ട് ഓടി വന്നു.

"എന്താ മോളെ...?"

ദേവിയമ്മ ചോദിച്ചു.

"ഫോൺ എടുക്കാൻ പോയതാ അമ്മേ. കയ്യീന്ന് പ്ലേറ്റ് താഴെപ്പോയി. ഇനി എന്തുചെയ്യും?"

വീണ പരിഭ്രമത്തോടെ പറഞ്ഞു.

"അമ്മ ഇപ്പോ വൃത്തിയാക്കാം."

ദേവിയമ്മ വേഗം അടുക്കളയിലേക്ക് പോയി. മായമ്മ വീണയെ പകച്ചുനോക്കി.

"മായമ്മ അകത്തേക്കു പോ...!"

അവർ പിൻവാങ്ങി.

വീണ സെറ്റിയിൽ ചെന്നിരുന്നു. സ്റ്റെയർകേസിനുനേരെ അവൾ കണ്ണുനട്ടു.

ഒരു ബക്കറ്റുമായി ദേവിയമ്മ വന്നു. പ്ലേറ്റിന്റെ ഉടഞ്ഞ കഷണങ്ങൾ അവർ അതിൽ പെറുക്കിയിട്ടു.

"കൈ മുറിയല്ലേ അമ്മേ..."

കരുതലോടെ അവൾ പറഞ്ഞു.

"ഇല്ല മോളെ..."

നനഞ്ഞ തുണി പിഴിഞ്ഞ് അവർ ചട്നി തുടച്ചെടുത്തു. ഗൗണും ഫയലുമായി ശ്രീഹരി ഇറങ്ങിവരുന്നത് വീണ കണ്ടു. സ്റ്റെയർകേസ് പകുതിയിറങ്ങിയപ്പോഴാണ് അയാൾ ആ കാഴ്ച കണ്ടത്...

ഹാളിന്റെ നടുവിൽ നിലത്ത് മുട്ടുകുത്തിയിരുന്ന് അമ്മ നിലം തുടയ്ക്കുന്നു! ശ്രീഹരിക്ക് കണ്ണുകളെ വിശ്വസിക്കാനായില്ല. വീണ പുച്ഛം നിറഞ്ഞ ചിരി ചുണ്ടിൽ ചേർത്ത് കാലിനുമേൽ കാൽ കയറ്റിവച്ചിരിക്കുന്നു.

അയാൾ ധൃതിയിൽ ഇറങ്ങിച്ചെന്നു.

"അമ്മേ!"

ശാസനയോടെ ശ്രീഹരി വിളിച്ചു.

ദേവിയമ്മ മുഖമുയർത്തി നോക്കി.

"ഒഴിഞ്ഞുപോ കുട്ടാ..."

"എന്താണ് അമ്മ ചെയ്യുന്നത്?"

"നിലം വൃത്തികേടായി. ഞാനൊന്ന് തുടച്ചോട്ടെ..." അവർ ഒന്നും സംഭവിക്കാത്തമട്ടിൽ ജോലി തുടർന്നു.

"അതിന് അമ്മയെന്തിന് ഈ ജോലി ചെയ്യണം?"

"നമ്മുടെ വീട് നമ്മളല്ലേ വൃത്തിയാക്കി സൂക്ഷിക്കേണ്ടത്."

"എഴുന്നേറ്റു പോകുന്നുണ്ടോ?"

അയാൾ ദേഷ്യപ്പെട്ടു.

"അമ്മ സ്വയം വന്നു ചെയ്തതാ ശ്രീയേട്ടാ...!" വീണ പ്രതികരിച്ചു.

അവളുടെ മുഖത്തെ ചിരി കണ്ടപ്പോൾ അയാൾ ജീവനോടെ ദഹിച്ചു. പണിതീർത്തിട്ടേ ദേവിയമ്മ എഴുന്നേറ്റു പോയുള്ളൂ. അയാൾ ക്ഷോഭിച്ച് പുറത്തേക്കു പോയപ്പോൾ വീണ എഴുന്നേറ്റു കൂടെച്ചെന്നു. അയാൾ കാറിൽ കയറിയപ്പോൾ അവൾ മുറ്റത്തിറങ്ങി.

"ഒന്നു നിന്നേ...!"

ശ്രീഹരി അവളെ കടുപ്പിച്ചു നോക്കി.

"അമ്മ ചന്ദ്രകാന്തത്തിന്റെ നിലം തുടയ്ക്കുന്നതു കണ്ടപ്പോൾ ഉള്ളുപൊള്ളിയല്ലേ? അമ്മയുടെ ആത്മാർഥതയും മകന്റെ ധർമസങ്കടവും കാണാൻ നല്ല രസമായിരുന്നു. എനിക്കു നല്ല സുഖം തോന്നി...! ദിവസത്തിന്റെ തുടക്കം കൊള്ളാം."

അവൾ കൈ കെട്ടിനിന്ന് ചിരിച്ചു.

"നിന്റെ അമ്മ ജീവിച്ചിരുന്നെങ്കിൽ അവരെക്കൊണ്ട് നീയിത് ചെയ്യിപ്പിക്കുമോടീ?" അയാൾ അമർഷം അടക്കിവച്ചില്ല.

"അങ്ങനെയൊക്കെ ചിന്തിക്കാൻ തുടങ്ങിയാൽ വീട്ടുപണിക്ക് ആളെ വയ്ക്കാൻ കഴിയില്ലല്ലോ. സെക്യൂരിറ്റിക്കാരനെ കാണുമ്പോൾ അച്ഛനെ ഓർത്തുപോവും! അടുക്കളക്കാരിയെ കാണുമ്പോൾ അമ്മയെ ഓർത്തുപോവും! മുടിഞ്ഞ സങ്കൽപ്പം തന്നെ...!"

അവൾ പൊട്ടിച്ചിരിച്ചു. പെട്ടെന്ന് ചിരി നിലയ്ക്കുകയും ചെയ്തു. കണ്ണിൽ കനലേറി.

"ചന്ദ്രകാന്തത്തിന്റെ നിലം തുടച്ചതുകൊണ്ടോ അടുക്കളപ്പണി ചെയ്തതുകൊണ്ടോ ഭസ്മമായിപ്പോകാൻ തക്കവിധം അന്തസ്സും ആഭിജാത്യ



വിഷു ആശംസകൾ

## കത്തുകൾ

### സി.വി. നിർമ്മല എന്നെ ഒത്തിരി കരയിച്ചു

പ്രിയ മനോരമേ,

ഓരോ ആഴ്ചയും നീ തരുന്നത് പുതിയ അനുഭവമാണ്. ഓരോ പേജും അത്ര മനോഹരം. നോവലിസ്റ്റ് സി.വി. നിർമല എന്നെ ഒത്തിരി കരയിച്ചു. അലീന ഞാനാണെന്നു തോന്നിപ്പോയി. പലകുറി വായിച്ചിട്ടും മതിവരാതെ വീണ്ടും വായിച്ചു. ഓരോ വായനയിലും കണ്ണ് നിറഞ്ഞുകൊണ്ടിരുന്നു. ഓരോ വിഭവവും ഒന്നിനൊന്നു മെച്ചം. മനോരമയ്ക്കു പകരംവയ്ക്കാൻ മനോരമ മാത്രം! നന്ദിയും കടപ്പാടും അറിയിക്കുന്നു.

–ശ്രീജാ രവി, പെരിന്തൽമണ്ണ.

### കിനാവും കണ്ണീരും ഒരു ഒറ്റമൂലി

അറിയാതെയാണെങ്കിലും ചതിക്കുഴിയിൽ വീണവരുടെ അനുഭവകഥയാണ് കിനാവും കണ്ണീരും. പെൺമക്കളുള്ള വീട്ടമ്മമാരുടെ ശ്രദ്ധാകേന്ദ്രമാണ് ആഴ്ചപ്പതിപ്പിലെ ഈ ഒറ്റമൂലി. നമുക്കുചുറ്റുമുള്ള അപകടക്കെണികളെ സ്വയം അറിയേണ്ടതാണ്. ഒരു കൂടപ്പിറപ്പിനെപ്പോലെ, ഒരു ഗുരുവിനെപ്പോലെ ആഴ്ചതോറും നമുക്കു മുൻപിലെത്തുന്ന നല്ല വീട്ടുകാരികളുടെ കൂട്ടുകാരിയെ മറക്കാമോ?

എം.ജി. മണിവീണ, മണക്കാട്.

### എം.ടിയുടെ പള്ളിക്കൂടം

മലമക്കാവിലെ സ്കൂളിലും കുമരനല്ലൂർ ഹൈസ്കൂളിലും പഠിച്ച എം.ടിയുടെ സുഖദുഃഖങ്ങൾ കൗതുകമുണർത്തി. വിശന്നു വലയുമ്പോൾ ചന്തപ്പടിക്കലുണ്ടായിരുന്ന മാരാരുടെ വലിയ ചെമ്പിൽ നിന്നു വെള്ളം കുടിച്ചു വയർ വീർപ്പിക്കുന്ന കഥ എവിടെയോ വായിച്ചതോർക്കുന്നു

മൂർക്കോത്തു ബാലചന്ദ്രൻ, കുമരനല്ലൂർ.

### വിഭവങ്ങൾ ഹൃദ്യം

മനോരമ ആഴ്ചപ്പതിപ്പിലെ വിഭവങ്ങൾ ഹൃദ്യമാണ്. വാരികയിലെ നോവലുകൾ നല്ല വായനാനുഭവം പ്രദാനം ചെയ്യുന്നു. വായന മരിച്ചുകൊണ്ടിരിക്കുന്നുവെന്നു പറയപ്പെടുന്ന ഇക്കാലത്ത് ഈ വാരിക കൂടുതൽ കൂടുതൽ ആളുകളെ വായനയുമായി അടുപ്പിക്കുന്നു.

അഡ്വ. ടി.എം. ഗോപാലകൃഷ്ണൻ, മഞ്ചേരി.

### ഗുണപാഠമാകുന്ന ലേഖനം

എന്റെ പള്ളിക്കൂടം എന്ന ലേഖന പരമ്പരയിൽ ഗുരുപൂജ്യരായ അധ്യാപകർക്കു മനസ്സുകൊണ്ടു പ്രണാമമർപ്പിച്ചുകൊണ്ടുള്ള എം.ടി. വാസുദേവൻനായരുടെ ലേഖനം വികാരതരളിതവും ഹൃദയസ്പർശിയുമായിരുന്നു.

അധ്യാപക – വിദ്യാർഥി ബന്ധം സുദൃഢമായ ശിക്ഷണത്തിന്റെയും സ്നേഹവായ്പിന്റെയും കഷ്ടപ്പാടിന്റ ഗൃഹാതുരത്വം ഉൾക്കൊള്ളുന്ന ഊഷ്മള വികാരങ്ങളെയും വളരെ തന്മയത്വമായി രേഖപ്പെടുത്തിയിരിക്കുന്നു. ഇന്നത്തെ തലമുറയ്ക്ക് ഗുണപാഠവും മാർഗദീപവുമാകേണ്ടിയിരിക്കുന്ന പ്രസ്തുത ലേഖനം വായനക്കാരുടെ മനസ്സിനെ ചിന്തിപ്പിക്കുകയും കണ്ണുകളെ ഈറനണിയിക്കുകയും ചെയ്തു.

കാറളം രാമചന്ദ്രൻ നമ്പ്യാർ, തൃശൂർ.

വുമൊന്നും നിങ്ങളുടെ അമ്മക്കില്ല. ഒരു ടാക്സി ഡ്രൈവറുടെ ഭാര്യയല്ലേ അവർ! മകന്റെ അതിബുദ്ധികൊണ്ട് ഇവിടെ കാലുകുത്താൻ കഴിഞ്ഞത് മഹാഭാഗ്യമാണെന്ന് അവർക്ക് നന്നായി അറിയാം."

പുറത്തിറങ്ങി അവളുടെ കരണത്തടിക്കാൻ ശ്രീഹരിയുടെ കൈ തരിച്ചു. അയാളെ നോക്കി പരിഹാസത്തോടെ അവൾ ചിരിച്ചു:

"ശ്രീഹരി ഇങ്ങനെ നോക്കരുത്... വീണ ഉരുകിപ്പോവും!"

അവൾ വെട്ടിത്തിരിഞ്ഞു നടന്നു.

●●●

ഭദ്രൻ മുറിയിലേക്ക് കയറിവന്നപ്പോൾ ശിവാനന്ദൻ സംസാരം അവസാനിപ്പിച്ച് ഫോൺവച്ചു. ശിവാനന്ദന്റെ ടേബിളിന് എതിരേ കിടന്ന കസേരയിൽ ഭദ്രൻ ഇരുന്നു.

മുഖത്തുനിന്ന് കൂളിങ് ഗ്ലാസ് പറിച്ച് ടേബിളിൽവച്ചു.

"നീയാ പെണ്ണിനെ പോയി കണ്ടോ? ഒരു മാസത്തിനുള്ളിൽ നിന്റെ വിവാഹം നടത്തണം. വയസ്സ് നാൽപ്പതായി.."

ശിവാനന്ദൻ പറഞ്ഞു.

"ശിവേട്ടൻ അതുവിട്. ശ്രീഹരിയുടെ ചില നീക്കങ്ങളിൽ എനിക്ക് സംശയമുണ്ട്. അവനെ കാണാൻ വക്കീൽ ഓഫിസിൽ ഒരു പെണ്ണു വന്നു. അനുരാധയുടെ മകൾ കാവേരി!"

ശിവാനന്ദന്റെ പുരികക്കൊടി തലകോർത്തു.

"അനുരാധയുടെ മകൾ എന്തിന് ശ്രീയെ കാണാൻ വരണം?"

"അതാണ് എന്റെയും ചോദ്യം. നമുക്കെതിരെ ഒരവസരത്തിനുവേണ്ടി അവൾ കാത്തിരിക്കുകയാണ്. ശിവേട്ടന്റെ പതനം കാണാതെ നാക്കിലയിട്ട് സദ്യയുണ്ണില്ലെന്നാണല്ലോ അവളുടെ ശപഥം!"

ശിവാനന്ദൻ ഫോണെടുത്ത് ശ്രീഹരിയെ വിളിച്ചു.

"ഞാനൊരു വിവരമറിഞ്ഞു. അനുരാധയുടെ മകൾ ശ്രീയെ കാണാൻ വന്നിരുന്നെന്ന്.."

ഭദ്രൻ ശിവാനന്ദന്റെ മുഖത്ത് ഉറ്റുനോക്കി ഇരുന്നു. സംസാരം കഴിഞ്ഞ് ശിവാനന്ദൻ ഫോൺ വച്ചു. ശ്രീഹരി പറഞ്ഞ വിവരങ്ങൾ അയാൾ ഭദ്രനോട് പറഞ്ഞു.

"എനിക്കിത് വിശ്വസിക്കാൻ പ്രയാസമുണ്ട്."

"ശ്രീയെ നമ്മൾ എന്തിന് അവിശ്വസിക്കണം?" ശിവാനന്ദൻ ചോദിച്ചു.

"ശ്രീഹരിയെ അനുരാധ നോട്ടമിട്ടിരിക്കുന്നു എന്നാണതിന്റെ അർഥം. അതിനവൾ കളത്തിൽവച്ച കരു മകളും. ശ്രീയെ അത്ര കണ്ട് വിശ്വസിക്കാമോ ശിവേട്ടാ? അവൻ കളിച്ച കളിയൊന്നും മറക്കാൻ പറ്റില്ല. മോള് ക്ഷമിച്ചതുകൊണ്ടു മാത്രമല്ലേ നമ്മൾ അടങ്ങിയത്. അല്ലായിരുന്നെങ്കിലോ?"

ശിവാനന്ദൻ മൗനം പാലിച്ചു.

"ശിവേട്ടന് ഇഷ്ടമായാലും ഇല്ലെങ്കിലും ഞാനൊന്ന് പറയാം. എനിക്കവനെ വിശ്വാസമില്ല. ചതിയിലൂടെയാണ് അവൻ നമ്മുടെ മോളുടെ കഴുത്തിൽ താലി കെട്ടിയത്. അവനും അവളും എങ്ങനെ ജീവിക്കുന്നു എന്നുപോലും എനിക്കു നിശ്ചയമില്ല. ചില നേരങ്ങളിൽ നമ്മുടെ കൊച്ച് അഭിനയിക്കുകയാണോ എന്നും എനിക്കു സംശയം തോന്നിയിട്ടുണ്ട്."

"ഇല്ല. അത് നിന്റെ സംശയം മാത്രമാണ്. വിശ്വാസമാണ് നമ്മുടെ കൈമുതൽ."

"അത് നിങ്ങളുടെ കമ്പനിയുടെ ആപ്തവാക്യം. എന്റെ കൊച്ചിന്റെ കാര്യത്തിൽ എല്ലാത്തിനോടും എനിക്കു സംശയമാണ്. അവളെ അവൻ ചതിക്കുകയാണെന്ന് അറിഞ്ഞാൽ പിന്നെ ശ്രീഹരിയുണ്ടാവില്ല!"

ഭദ്രൻ കൂളിങ് ഗ്ലാസുമെടുത്ത് മുറിവിട്ടു. ശിവാനന്ദൻ ചിന്താമഗ്നനായി ഇരുന്നു.

●●●

രണ്ടു കപ്പ് ചായയുമായി ഗാഥ ഹാളിലേക്ക് വന്നു. ശ്രീഹരിയും രവിയും അവിടെ ഉണ്ടായിരുന്നു.

അവൾക്ക് ഒരുപാട് മാറ്റങ്ങൾ വന്നത് ശ്രീഹരി അറിഞ്ഞു. നല്ല വസ്ത്രങ്ങളും മെച്ചപ്പെട്ട താമസവുമാണ് ആളുകളിൽ മാറ്റങ്ങൾ ഉണ്ടാക്കുന്നതെന്ന് അയാൾ ഓർത്തു. പഴയ തന്റെ അനിയത്തിയുടെ ഒരു ഭാവവും അവളിലില്ല. സമ്പന്നഗൃഹത്തിലെ യുവതിയെപ്പോലുണ്ട്.

രവിശങ്കറിന് മാറ്റമൊന്നുമില്ല. താടി വളർത്തിയിട്ടുണ്ട്. അമ്മയുടെ മരണം അവന്റെ സന്തോഷങ്ങളെയെല്ലാം തല്ലിക്കെടുത്തിയതുപോലെ തോന്നി. ശ്രീഹരി ചായ എടുക്കുമ്പോൾ ഗാഥ ചോദിച്ചു.

"അമ്മയ്ക്ക് സുഖമല്ലേ ശ്രീയേട്ടാ...?"

"അമ്മയുടെ ശാഠ്യം എന്നെയും വീണയെയും വീട്ടിലേക്ക് കൊണ്ടുപോകാനാണ്. വീണക്കവിടെ താമസിക്കാനാവില്ലെന്ന് പറഞ്ഞാലൊന്നും അമ്മയുടെ ചെവിയിൽ കേറില്ല."

"ശ്രീയേട്ടന്റെയും വീണയുടെയും വിവാഹത്തോടെ അമ്മയ്ക്ക് കുറെ മാറ്റങ്ങൾ വന്നിട്ടുണ്ട്. വീണയെ വാതോരാതെ പുകഴ്ത്തുകയാണ്."

അയാൾ ചായ ഒന്നു മൊത്തി.

"നിങ്ങൾ വീട്ടിലേക്കു വന്നാൽ അമ്മ അങ്ങോട്ടുവരുമെന്ന് തീർച്ച. അമ്മ ചന്ദ്രകാന്തത്തിൽ നിൽക്കുന്നതിൽ എനിക്ക് പ്രയാസമുണ്ട്. അമ്മയുടെ സ്വഭാവം നിനക്കറിയാമല്ലോ. ജോലിക്കാരി ചെയ്യേണ്ട പണിവരെ അമ്മ ചെയ്യുകയാണ്. രാവിലെ ഞാൻ കണ്ടത് ഹാൾ തുടയ്ക്കുന്ന അമ്മയെയാണ്. ആരും പറഞ്ഞിട്ടല്ല അമ്മ ചെയ്യുന്നത്. വീണയുടെ മുന്നിൽ എന്റെ തലകുനിഞ്ഞു!"

വേദനയോടെ അയാൾ പറഞ്ഞു.

"ഛേ!" ഗാഥ ശബ്ദിച്ചു.

"ഞാനവിടെ താമസിക്കേണ്ടിവന്ന സാഹചര്യം മറ്റാരെക്കാളും നിങ്ങൾക്കറിയാം. നിങ്ങൾ മുൻകൈയ്യെടുത്താലേ അമ്മയെ അവിടുന്നിറക്കിക്കൊണ്ടുവരാൻ കഴിയൂ. അമ്മ എനിക്കൊരു ഭാരമായിട്ട് പറയുകയല്ല മോളെ. ശ്രീയേട്ടന്റെ വിധി അങ്ങനെയായിപ്പോയി."

ഗാഥയുടെയും രവിശങ്കറിന്റെയും മിഴികൾ കോർത്തു.

"അമ്മ ഇങ്ങോട്ടുവരട്ടെ. വീണയുടെ വീട്ടിലുള്ള സൗകര്യങ്ങൾ ഇവിടെയുമുണ്ടല്ലോ! ഈ വീടിന് വാടക കൊടുത്തിട്ട് നമ്മുടെ വീട്ടിലേക്ക് പോകാൻ മാത്രം ശ്രീയേട്ടൻ പറയരുത്."

ശ്രീഹരി കുറെനേരം മിണ്ടാതിരുന്നു. അവർ വഴങ്ങില്ലെന്ന് അയാൾക്ക് ഉറപ്പായി.

"ഊഴംവച്ച് ഓരോരുത്തരായി എന്നെ

വേദനിപ്പിച്ചുകൊണ്ടിരിക്കുകയാണ്. ആദ്യം നീ. ഇപ്പോൾ അമ്മ..."

ഗാഥ മുഖംകുനിച്ചു നിന്നു.

"വീണയുടെ മനസ്സ് എന്താണെന്ന് ശ്രീയേട്ടന് അറിയില്ലേ? ഒരുപക്ഷേ, അവൾ വീട്ടിലേക്കു വന്നാലോ?" രവിശങ്കർ ചോദിച്ചു.

"എനിക്കത് അവളോട് പറയാനുള്ള യോഗ്യതയില്ല രവി. ഒരു തെറ്റും അവൾ ചെയ്തിട്ടില്ല. താലികെട്ടിയ പെണ്ണിനെ സ്വന്തം വീട്ടിലേക്ക് കൊണ്ടുപോകാൻ കഴിയാത്ത ഭർത്താവാണ് ഞാൻ. പിന്നീട് ഒരിക്കൽ ഞാനവളെ വീട്ടിലേക്ക് ക്ഷണിച്ചതാണ്. വിവാഹദിവസം അവിടേക്ക് പോകാൻ കഴിയാത്തതുകൊണ്ട് ഇനി ആ മോഹമില്ലെന്നായിരുന്നു മറുപടി. അവൾ പറയുന്നതിൽ കാര്യമുണ്ടെന്ന് എനിക്കറിയാം. ഇനി അമ്മയുടെ ശിക്ഷ അങ്ങനെയാണെന്നുവച്ചാൽ നടക്കട്ടെ. പിടിച്ചിറക്കി വിടാൻ കഴിയില്ലല്ലോ. അമ്മയായിപ്പോയില്ലേ!"

നിരാശ ഉള്ളിലടക്കി ശ്രീഹരി എഴുന്നേറ്റു.

"ശ്രീയേട്ടാ..."

ഗാഥ സങ്കടത്തോടെ വിളിച്ചു.

"സാരമില്ല മോളെ. നിങ്ങൾ ഒരേ മനസ്സായി ജീവിച്ചു കണ്ടാൽ മതി. നിങ്ങൾ തമ്മിൽ കലഹിച്ച് ഇനിയൊരു വേദനകൂടി ശ്രീയേട്ടന് തരരുത്.."

ശ്രീഹരി അവിടെനിന്നിറങ്ങി.

രാത്രി ബെഡ്റൂമിൽവച്ച് രവിശങ്കർ പറഞ്ഞു: "ശ്രീയേട്ടന്റെ വാക്കുകൾ എന്റെ ഹൃദയത്തിലാണ് കൊണ്ടത്. പാവം. എല്ലാവർക്കും ശ്രീയേട്ടനോട് സ്നേഹമുണ്ട്. ആ സ്നേഹം മുഴുവനും വേദനയായി ശ്രീയേട്ടന് കിട്ടുന്നു എന്നു മാത്രം. നമ്മളും ഇപ്പോൾ അമ്മയും സ്നേഹക്കൂടുതൽകൊണ്ട് വേദനിപ്പിക്കുകയല്ലേ..."

"രവി നോക്കിക്കോ... അമ്മയുടെ അവിടത്തെ താമസത്തിന് അധികകാലമില്ല. വീണയുടെ മുഖം കറുക്കുമ്പോൾ അമ്മ നേരെ ഇങ്ങു പോരും. കുറച്ച് പഠിക്കാനുണ്ട് അമ്മ."

തലയണക്കവർ മാറ്റിയിടുമ്പോൾ ഗാഥ പറഞ്ഞു.

ജനൽപ്പാളി അടയ്ക്കാനായി രവിശങ്കർ ചെന്നപ്പോൾ ഗേറ്റിനടുത്തായി ഒരു വാഹനം ഹതിയെ വന്നുനിൽക്കുന്നത് കണ്ടു.

അതിന്റെ ലൈറ്റുകൾ അണഞ്ഞു. ഗേറ്റിനുമുന്നിലെ ഇരുളിൽ അത് ലയിച്ചു.

അവൻ കുറെ നേരം അവിടെ നിന്നു.

ഒരാൾ ഗേറ്റിനുമുകളിലൂടെ അകത്തേക്കുചാടുന്നത് മങ്ങിയ വെട്ടത്തിൽ രവിശങ്കർ കണ്ടു!

അവന്റെ ഉള്ള് കിടുങ്ങി... (തുടരും)






25-ാം പേജിൽ നിന്ന് തുടർച്ച

കേട്ടോ. വേണ്ടതും വേണ്ടാത്തതും എനിക്കു ശരിക്കറിയാം. സ്വർണക്കടയിലെ ത്രാസുപോലെയാ എന്റെ മെന്റൽ ബാലൻസ്."

"ഓകെ അതുകാണാനിരിക്കുന്നതല്ലേയുള്ളൂ."

"ഞാനൊരു രഹസ്യം പറയട്ടെ. എനിക്ക് ഈ വീട്ടിൽ താമസിച്ചോണ്ട് പഠിക്കാനായിരുന്നു താൽപ്പര്യം. അമ്മ സമ്മതിക്കാഞ്ഞിട്ടാ. ഞാനും ചേട്ടനും തമ്മിൽ ഒരടുപ്പമുണ്ടാകാനുള്ള സാധ്യത അമ്മ ദീർഘദൃഷ്ടിയിൽ കണ്ടുകാണും. അങ്ങനെ പലേടത്തും സംഭവിക്കാറുണ്ടല്ലോ. അതോ ചേച്ചി അമ്മയ്ക്കു മുന്നറിയിപ്പു കൊടുത്തതാണോന്നും അറിയില്ല. അടുപ്പം ഉണ്ടാകണമെങ്കിൽ ഒന്നിച്ചു താമസിക്കണോ? ഒന്നിച്ചു താമസിച്ചാൽ അടുപ്പം ഉണ്ടാകുമോ. ഇവർക്കൊന്നും മനുഷ്യന്റെ മനസ്സു കാണാനുള്ള കഴിവില്ല. വെറുതെ കുറെ മുൻകരുതലെടുക്കും."

ദീപികയുടെ വെട്ടിത്തുറന്ന സംസാരരീതി അയാളെ പിന്നെയും അതിശയിപ്പിച്ചു. മനസ്സിലുള്ളത് അപ്പാടെ വിടർത്തിയിടുകയാണ്. കാണുന്നവരൊക്കെ കണ്ടോട്ടെ. മറച്ചുവയ്ക്കേണ്ടതായി ഒന്നുമില്ല.

"ഇതായിരിക്കും അമ്മ പറയുന്നത്. ഞാൻ അധികപ്രസംഗിയാണെന്ന്. ഒരു കണക്കിൽ ശരിയല്ലേ. ഞാൻ ചേട്ടനെ ആദ്യമായിട്ടാ പരിചയപ്പെടുന്നത്. മുൻപു കണ്ടിട്ടുണ്ടായിരിക്കും. പക്ഷേ പരിചയമില്ല. ഇപ്പം കണ്ടയുടനെ ഞാൻ വളരെയടുത്ത ഒരു ഫ്രണ്ടിനോടു പറയുന്നപോലെ മറ്റാരും പറയാനിടയില്ലാത്ത കുറേ കാര്യങ്ങൾ പറഞ്ഞുകഴിഞ്ഞു."

"ശരിയാണ് കൂടുതൽ സംസാരിച്ചു. താഴേക്കു പോകാം."

അശോക് മാധവൻ പറഞ്ഞു.

"ഇനി ഞാൻ മിണ്ടുന്നില്ല."

പക്ഷേ സ്റ്റെയർകേസ് പാതിയിറങ്ങിക്കഴിഞ്ഞപ്പോഴേക്കും അവൾ സംസാരിച്ചുതുടങ്ങി.

"ഞാൻ എന്തു കോഴ്സിനാണ് ചേർന്നിരിക്കുന്നത്. എവിടെയാണു പഠിക്കാൻ പോകുന്നത് എന്നൊന്നും ചേട്ടൻ ചോദിച്ചില്ലല്ലോ?"

"എനിക്കതിലൊന്നും താൽപ്പര്യമില്ലാഞ്ഞിട്ടാ ചോദിക്കാതിരുന്നത്. പക്ഷേ ഇപ്പോ താൽപ്പര്യമുണ്ട്. പറഞ്ഞോളൂ."

"എംസിഎ. ഇവിടെ പൂജപ്പുരയോ മറ്റോ ഒരു എൻജിനീയറിങ് കോളജുണ്ടല്ലോ. എൽബിഎസ്."

"ഉണ്ടായിരിക്കും."

"ചേട്ടനും ചേച്ചിംകൂടി ഞാൻ താമസിക്കുന്ന ഹോസ്റ്റലിൽ വല്ലപ്പോഴും വരണം. എനിക്കിവിടെ വളരെ ശക്തരും പ്രസിദ്ധരുമായ ലോക്കൽ ഗാർഡിയൻസുണ്ടെന്ന് അവിടുള്ളവർ അറിയണം. അതുകൊണ്ട് പല ഗുണങ്ങളുണ്ട്. ഒന്ന് എനിക്ക് സാമാന്യം നല്ല മതിപ്പുവില കിട്ടും അവിടെ. രണ്ട്, നിങ്ങളുടെ അന്തസ് പാലിക്കാൻ ഞാനുംകൂടി കടപ്പെട്ടവളാകും. മൂന്ന്, എക്സിക്യൂട്ടീവ് എൻജിനീയർ അശോക് മാധവന്റെയും അഡ്വക്കറ്റ് ആശാലതയുടെയും അനിയത്തിയോട് ഏറ്റുമുട്ടാൻ ചിലരെങ്കിലും മടിക്കും. ചീളു കേസുകളൊക്കെ താനേ ഒഴിവായിപ്പൊയ്ക്കോളും. ചേച്ചിക്കാണോ ചേട്ടനാണോ ഇവിടെ കൂടുതൽ ഡിമാൻഡ്? അതായത് ആരാണ് കൂടുതൽ ഏൺ ചെയ്യുന്നത്?"

"ചേച്ചിയായിരിക്കും!"

"ചേട്ടന് നല്ലപോലെ കൈക്കൂലി കിട്ടില്ലേ. പിഡബ്ല്യുഡിയിലല്ലേ ബ്രൈബിങ് ഏറ്റവും കൂടു



വിഷു ആശംസകൾ

തൽ?''

"കണക്കുപറഞ്ഞ് വാങ്ങാറില്ല. വാങ്ങിയില്ലെങ്കിൽ മുകളിലുള്ളവരും കൂടെയുള്ളവരും നമ്മളെ സംശയത്തോടെ നോക്കുകയും ഇവൻ ഒരു മുള്ളാണല്ലോ, എടുത്തു കളയണമല്ലോ എന്ന് അലോസരപ്പെടുകയും ചെയ്യാതിരിക്കാൻ വേണ്ടി ചിലപ്പോൾ നിന്നു കൊടുക്കേണ്ടിവരും."

"ഉൽസാഹിച്ചാൽ ചേട്ടന് ചേച്ചിയെ ഓവർടേക് ചെയ്യാമായിരുന്നു അല്ലേ?''

"അതിലൊന്നും എനിക്ക് യാതൊരു കമ്പവും തോന്നിയിട്ടില്ല. എനിക്ക് എന്റേതായ ഒരു സ്പീഡുണ്ട്."

'അതാ നല്ലത്.''

അവർ രണ്ടുപേരും താഴെ എത്തിയപ്പോഴേക്കും ഗേറ്റിൽ കാറിന്റെ ഇരമ്പൽ കേട്ടു.

"ചേച്ചിയാണോ അത്?''

ദീപിക ആകാംക്ഷയോടെ നോക്കി.

"അതെ.'' അശോക് മാധവൻ ഉൽസാഹത്തിലും പ്രതീക്ഷയിലും പറഞ്ഞു.

കാർപോർച്ചിൽ വണ്ടി നിൽക്കുമ്പോഴേക്കും ദീപിക സിറ്റൗട്ടിലേക്ക് ഓടിച്ചെന്നു. ആശാലത കാറിൽനിന്ന് ഇറങ്ങുന്നതേയുള്ളൂ. ബാക്ക് സീറ്റിൽനിന്ന് അവൾ ഗൗൺ എടുത്ത് ആദ്യം കൈത്തണ്ടയിലിട്ടു. പിന്നെ രണ്ട് പ്ലാസ്റ്റിക് ക്യാരിബാഗുകൾ എടുത്തു. ഡോറുകൾ അടച്ചു. റിമോട്ട് സ്വിച്ച് കീ ഉപയോഗിച്ച് കാർ പൂട്ടി.

സിറ്റൗട്ടിലേക്കു കയറിവന്ന ആശാലതയെ ഹായ് ചേച്ചീ... എന്നു വിളിച്ച് സന്തോഷത്തോടെ ദീപിക ചെറുതായൊന്ന് ആലിംഗനം ചെയ്തു. പിന്നെ അവളുടെ കയ്യിലിരുന്ന പായ്ക്കറ്റുകൾ വാങ്ങി.

"നിന്റെ ചേട്ടനെവിടെ?''

"ഇപ്പം ഇവിടുണ്ടായിരുന്നല്ലോ'' അവൾ ഹാളിലങ്ങിങ്ങു നോക്കി. "ഓടിരക്ഷപ്പെട്ടു കാണും. ഞാൻ കത്തിവച്ച് വധിച്ച്, പീസുപീസാക്കി ഒരു ചാക്കിൽ കെട്ടിക്കൊണ്ടിരിക്കുമ്പഴാ ചേച്ചിടെ വരവ്. ലേശം ജീവൻ ബാക്കിയുണ്ടായിരുന്നെന്നു തോന്നുന്നു.''

ആശാലത നേരെ ഊണുമുറിയിലേക്കു പോയി.

"നീ വല്ലതും കഴിച്ചോ?''

"ആര് തരാനാ. എന്തു തരാനാ. ഞാനൊരു കോഫിയുണ്ടാക്കി. ആ കിച്ചനൊക്കെ കിടക്കുന്നതു കാണണം. രണ്ടു വർഷമായിട്ട് ഇവിടെ ആൾ താമസം ഇല്ലെന്നു തോന്നും.''

"പോടീ അവിടുന്ന്!''

ആശാലത ദേഷ്യപ്പെട്ടു. അവൾ ദീപികയുടെ കയ്യിലിരുന്ന കാരിബാഗുകൾ വാങ്ങി കിച്ചനിൽ കൊണ്ടുപോയി വച്ചു.

"ചേട്ടൻ നിന്നോട് വല്ലതും സംസാരിച്ചോ. അതോ ക്ലബ്ബിൽ പോകാൻ പറ്റാത്ത ദേഷ്യത്തിൽ മുഖം വീർപ്പിച്ചിരുന്നോ?''

"അങ്ങനൊന്നുമില്ല ചേച്ചീ. ചേട്ടനെന്തു നൈസാ. നമുക്ക് സംസാരിക്കാൻ ഒരു തടസ്സോം ഇല്ല. ഞാൻ കണ്ടിട്ടുള്ള ആണുങ്ങളിൽ ഭൂരിപക്ഷവും പൊങ്ങൻമാരാ. ഇല്ലാത്തതും കൂടി ഉണ്ടെന്നു ഭാവിക്കും. കപ്പിത്താൻമാരുടത്രേം ജാഡ കാണിക്കും.''

"കപ്പിത്താൻമാർ ജാഡക്കാരാണോ?''

"അവർ കപ്പലോടിക്കുക മാത്രമല്ല കടലിനെ മെരുക്കുന്ന ജോലി കൂടി ചെയ്യുന്നുണ്ടെന്നു തോന്നും ഭാവം കണ്ടാൽ.''

"നീ എവിടെവച്ചാ കപ്പിത്താൻമാരെ കണ്ടിട്ടുള്ളത്?''

"ഇംഗ്ലീഷ് സിനിമകളിൽ...''

പിന്നിൽ നിന്നൊരു വിളിയൊച്ച കേട്ടു.

"ഹലോ..''

രണ്ടുപേരും തിരിഞ്ഞു നോക്കി.

"ഞാൻ പോയിട്ടുവരാം. എന്തെങ്കിലും വാങ്ങിക്കണോ? ക്ലബ്ബിൽ നല്ല ഫുഡ് കിട്ടും.''

പോകാൻ തയാറായി കാറിന്റെ സ്വിച്ച്കീയും വിരലിലിട്ടു കറക്കി നിൽക്കുകയാണ് അശോക് മാധവൻ.

"ഇന്നൊരു ദിവസമെങ്കിലും ഇത് ഒഴിവാക്കിക്കൂടേ. വീട്ടിലൊരു ഗസ്റ്റ് വന്നിട്ടുണ്ടെന്ന മര്യാദ ഓർത്തിട്ടെങ്കിലും....'' ആശാലത അരിശം മൂടിച്ച് ചോദിച്ചു.

"എനിക്കൊരു അപ്പോയ്ൻമെന്റുണ്ട്. ഗസ്റ്റ് വരുന്ന കാര്യം മുൻകൂട്ടി പറഞ്ഞിരുന്നെങ്കിൽ അഡ്ജസ്റ്റ് ചെയ്യാമായിരുന്നു. എന്തെങ്കിലും വാങ്ങണോ? ബിരിയാണി, ചപ്പാത്തി, ചിക്കൻ...''

"ഒന്നും വേണ്ട...'' ആശാലത പിറുപിറുത്തു.

"ഗുഡ്നൈറ്റ്'' ദീപികയുടെ നേർക്ക് കൈ ഉയർത്തിക്കാണിച്ചുകൊണ്ട് അശോക് മാധവൻ പറഞ്ഞു.

അയാൾ പുറത്തിറങ്ങി കാറിൽ കയറി ഓടിച്ചുപോയി

ക്ലബ്ബിൽ, റെസ്റ്റോറന്റിന്റെ മൂലയ്ക്കുള്ള ടേബിളിൽ അഗസ്റ്റിൻ കാത്തിരിപ്പുണ്ടായിരുന്നു.

"താനെന്താടോ ഇത്രേം വൈകിയത്. കാണാമെന്നുപറഞ്ഞിരുന്ന ആൾ വന്നിട്ടുപോയി.''

"വീട്ടിലൊരു ഗസ്റ്റ് വന്നു.''

"ആരാ?''

"ഭാര്യേടെ അനുജത്തി. ആശ വീട്ടിലില്ലായിരുന്നു. തനിച്ചാക്കിട്ടു പോരാൻ പറ്റ്വോ?''

"കല്യാണം കഴിച്ചതാണോ?''

"ഏയ് അല്ല അതിനുള്ള പ്രായമായി വരുന്നതേയുള്ളൂ. പഠിക്കുന്ന കുട്ടിയാടോ.''

"ആശാലതയ്ക്കു മുപ്പത്തഞ്ചിൽ കൂടുതലില്ലേ?''

"ഉം...?''

"അല്ല ഏജ് ഡിഫ്റൻസ്?''

"ആശയാണ് ഏറ്റവും മൂത്തവൾ. ദീപിക ഏറ്റവും ഇളയവൾ. ഇതിനിടയ്ക്ക് രണ്ടുപേർ കൂടിയുണ്ട്.''

"താനുമായിട്ട് അടുപ്പോം ഇല്ലല്ലോ ഭാര്യവീട്ടുകാർക്ക്. പിന്നെങ്ങനെ ആ കുട്ടി വന്നു?''

"എന്നോടല്ലേയുള്ളൂ വിരോധം. അവളുടെ ചേച്ചിയുടെ വീടല്ലേ.''

"ആളെങ്ങനെയുണ്ട് സ്മാർട്ടാണോ?''

അഗസ്റ്റിന്റെ ആകാംക്ഷകണ്ട് അശോക് മാധവനു ചിരി വന്നു.

"പട്ടം പറത്തിയതുപോലൊരു പെണ്ണ്. ഹെവിവോൾട്ടേജുള്ള കെവി ലൈനിലോ ടവറിലോ വൻവൃക്ഷത്തിലോ കുരുങ്ങാൻ സാധ്യതയുണ്ട്.''

"ഇനി തന്റെ കയ്യിലായിരിക്കുമോ ചരട്?''

"ഏയ് ഒരു സാധ്യതയുമില്ല.''

"തന്നോട് അവൾക്ക് എന്തെങ്കിലും വിരോധമുണ്ടോ?''

"മറിച്ചാണ് അവളുടെ ധാരണ. ഷി ലുക്സ് ലൈക് ആൻ ഇന്നസെന്റ് ഗേൾ. ബുദ്ധിയുള്ളവളാണ്. അക്കാദമിക് ബുദ്ധിയല്ല. ഷി ഹാസ് ഹെർ ഓൺ പെഴ്സ്പെക്റ്റീവ്സ്. ബട്ട് എക്സെന്ട്രിക്. കുറച്ചു വട്ടുണ്ടെന്നു നമുക്കു തോന്നും.''

"എടോ ക്രിയേറ്റിവിറ്റി ഉള്ളവർക്കെല്ലാം കുറച്ചു വട്ടുണ്ടാകും. സാധാരണ മനുഷ്യർ എന്തു ചെയ്യുന്നു? ദെ ആർ ട്രൈയിങ് ടു മേക്ക് ദേർ ഡെയ്‌ലി ബ്രെഡ് ഓൺലി. ആഹാരവും വസ്ത്രവും പാർപ്പിടവുംകൊണ്ട് തൃപ്തിപ്പെടുന്നവർ. പെരുന്നാളുകളും ഉൽസവങ്ങളും ആഘോഷിക്കുന്നവർ. അവരല്ല, പെരുന്നാളുകളും ഉൽസവങ്ങളും ഉണ്ടാക്കുന്നവരാണ് ക്രിയേറ്റിവായിട്ടുള്ളവർ. തനിക്കുപറ്റിയ കമ്പനി കിട്ടുമെന്നു തോന്നുന്നു... തനിക്കുമുണ്ടല്ലോ അൽപ്പം വട്ട്. കഥയായിട്ടും കവിതയായിട്ടും.''

"ഞാനതൊക്കെ വിട്ടിട്ട് കാലമെത്രയായി!''

"തനിക്ക് ഒരു സപ്പോർട്ട് ഇല്ലാത്തതാ പ്രോബ്ലം. താൻ വീണുപോയ തടിപോലെ ചുമ്മാ ജീർണിച്ചോണ്ടിരിക്കയാ. താനെന്തിനാ ജീവിക്കുന്നത്. എനിക്കറിഞ്ഞുകൂടാ. നല്ലൊരു കമ്പനി കിട്ടിയാൽ, ഒരു ഇൻസ്പിരേഷൻ ഉണ്ടായാൽ താൻ ചെലപ്പം രക്ഷപ്പെടും.''

"എടോ അവളെന്റെ വീട്ടിൽ താമസിക്കാൻ വന്നതല്ല. നാളെ ഹോസ്റ്റലിലേക്കു പോകും.''

"എന്നാപ്പിന്നെ കള!'' അഗസ്റ്റിൻ വിരൽഞൊടിച്ച് ബെയററെ വിളിച്ചു: "സോമാ ഇവിടെ.''

ബെയറർ ടേബിളിലേക്കു വന്നു.

"തനിക്കെന്താ വേണ്ടത്? സംതിങ് സ്പെഷൽ?''

അഗസ്റ്റിൻ അശോക് മാധവനെ നോക്കി.

"കോക്ടെയ്ൽ.''

അയാൾ പറഞ്ഞു.

"എന്റെ ഡ്രിങ്ക് ഒന്നു റിപ്പീറ്റ് ചെയ്തേക്ക്.''

അഗസ്റ്റിനും പറഞ്ഞു.

ഓർഡറെടുത്ത് ബെയറർ പോയി.

•••

പായ്ക്ക് ചെയ്തു വാങ്ങിക്കൊണ്ടുവന്ന ഫ്രൈഡ്റൈസ് ഓവനിൽ വച്ച് ചൂടാക്കുകയായിരുന്നു

## കൊച്ചുകഥ



### വീട്ടമ്മ

പച്ചയായിട്ടെല്ലാം കുത്തിനിറച്ചു തരും. വിശന്നിട്ടും വയ്യ... വേകാതെ എങ്ങനെ തിന്നാൻ പറ്റും? വേകട്ടെ.... വേകാൻവേണ്ടി അടുപ്പിലിരുന്ന് താനും വെന്തു. വെന്തുകഴിഞ്ഞപ്പോഴോ? എല്ലാവരും കോരിയിട്ടു തിന്നു. ഒരു പറ്റുപോലും ബാക്കിയില്ല.

കലം ആരോടെന്നില്ലാതെ പറഞ്ഞു: "ഇന്നും താനും വീട്ടമ്മയും പട്ടിണിതന്നെ. ''

എന്നിട്ടും ആ അമ്മ ഒരു തുള്ളി കണ്ണുനീർ കുടിക്കാനായി എനിക്കു തന്നു.

വി.കെ. സുപ്രൻ, സുഷമാ നിവാസ്, ചേർത്തല.

ആശാലത.

"ഇവിടുത്തെ അടുക്കളയിൽ പാചകമൊന്നുമില്ലേ?"

ദീപിക ചോദിച്ചു.

"ആർക്കാ സമയം. അല്ലെങ്കിത്തന്നെ ആർക്കു വേണ്ടിയാ. അശോക് വരുമ്പം രാത്രി പതിനൊന്നരയാകും. തിന്നും കുടിച്ചും വീർത്താ വരുന്നത്. ഞാനപ്പഴേക്കും ഉറക്കം പിടിക്കും."

"ആരാ വാതിൽ തുറന്നുകൊടുക്കുന്നത്?"

"ഞാൻ അകത്തുനിന്നു ലോക്ക് ചെയ്യുകയേ ഉള്ളൂ. ടവർ ബോൾട്ട് ഇടാറില്ല. അശോകിന്റെ കയ്യിൽ സ്പെയർ കീയുണ്ട്."

"ബ്രേക്ക് ഫാസ്റ്റ് ഉണ്ടാക്കാറില്ലേ?"

"വല്ലപ്പോഴും."

"എന്തൊരു ജീവിതമാ ചേച്ചി ഇത്?"

"എന്താ കുഴപ്പം? സിജെഎം കോർട്ടിൽ ലീഡിങ് അഡ്വക്കേറ്റ് ഞാനാണ്. ധാരാളം ജൂനിയേഴ്സുണ്ട്. നല്ലപോലെ ഫൈൻ ചെയ്യുന്നുണ്ട്. നാളെ നീ ഫ്രീയല്ലേ. പൂജപ്പുരയിലും ജഗതിയിലും മണക്കാട്ടും ഞാൻ വാങ്ങിയിട്ടിട്ടുള്ള പ്രോപ്പർട്ടീസ് കൊണ്ടുപോയി കാണിക്കാം. വാങ്ങിയതിന്റെ പത്തും ഇരുപതും ഇരട്ടിയാ ഇപ്പഴത്തെ വില."

"ഇതൊക്കെയാണോ സന്തോഷം?"

"വേറെയെന്താണ്. ഇഷ്ടപ്പെട്ട വീടുണ്ടാക്കുന്നത് സന്തോഷമായിരുന്നു. അതുകഴിഞ്ഞു. നീ വിചാരിക്കുന്നപോലെ ഒരു സന്തോഷവും വളരെക്കാലം നീണ്ടുനിൽക്കില്ല. നമ്മൾ ആശിച്ചതു കിട്ടുന്നതോടെ ആ സന്തോഷം തീർന്നു. വീണ്ടും വീണ്ടും നേട്ടം ഉണ്ടായിക്കൊണ്ടിരിക്കണം. ഓട്ടക്കാരി ഒരു ഒന്നാം സ്ഥാനംകൊണ്ടു തൃപ്തിപ്പെടുമോ? അവൾ വീണ്ടും വീണ്ടും മത്സരിക്കും. ചിലപ്പോൾ അടുത്തതവണ മെഡലൊന്നും കിട്ടിയില്ലെന്നിരിക്കും. എങ്കിലും പിന്നെയും ഓടും. ഒരു കേസ് ജയിച്ചതുകൊണ്ട് എനിക്കു തൃപ്തിയുണ്ടോ? അതുപോലെയാണ് പ്രോപ്പർട്ടികളും. ഒരെണ്ണംകൊണ്ടു തൃപ്തിപ്പെട്ടാൽ അതോടെ സന്തോഷം തീർന്നു."

"ഞാനുദ്ദേശിച്ചത് നിങ്ങൾ രണ്ടുപേർക്കുമിടയിലുള്ള ജീവിതമാണ്," ദീപിക പറഞ്ഞു.

"അതിലിനി അലങ്കാരപ്പണികളൊന്നും ചെയ്യാനില്ല. ക്ലബിൽ പോയി അശോക് കുടിക്കുന്നതൊന്നും എനിക്കിഷ്ടമായിട്ടല്ല. പിന്നെ ഞാൻ കരുതി, എന്തെങ്കിലും രസം വേണ്ടേ."

"എന്തെല്ലാം രസങ്ങളുണ്ട് ചേച്ചി വേറെ. നിങ്ങൾക്കൊന്നിച്ച് ഷോപ്പിങ്ങിനു പോകാം, വൈകുന്നേരം ഒന്നിച്ചുപോയി ഭക്ഷണം കഴിക്കാം, സിനിമ കാണാം."

"കുറേക്കാലം അങ്ങനെയായിരുന്നു. പിന്നെ അതും ബോറടിച്ചു."

"നിങ്ങൾക്കൊരു കുട്ടിയെ അഡോപ്റ്റു ചെയ്തുകൂടേ?"

"എവിടുന്ന്?"

"ഏതെങ്കിലും ഓർഫനേജിന്നോ മറ്റോ?"

"പിന്നെ! ആരാന്റെ കുഞ്ഞിനെ വളർത്തി ഇതെല്ലാം വിട്ടുകൊടുത്ത് സുഖിപ്പിക്കാൻവേണ്ടിയല്ലേ ഞാനീ കഷ്ടപ്പെട്ടു സമ്പാദിക്കുന്നത്?"

"അല്ലെങ്കിലോ; ചേച്ചിയിതു കൊണ്ടുപോകുമോ?"

ആ ചോദ്യത്തിനു മുന്നിൽ ആശാലത ഒന്നു പകച്ചു. പിന്നെ പതിയെ പിറുപിറുത്തു: "നമ്മുടെ കുടുംബത്തിലുള്ളവർക്ക് ഉപകാരപ്പെടട്ടെ."

ദീപിക നിഷേധാർഥത്തിൽ തലയാട്ടി.

"നീയൊരു കാര്യംചെയ്യ്. പ്ലേറ്റെടുത്തുവയ്ക്ക്. നമുക്കു കഴിച്ചേക്കാം."

"ചേട്ടൻ?"

"ചേട്ടൻ തോന്നുമ്പം വരും. വന്നാലും ഒന്നും കഴിക്കില്ല. നീ ആ ഭാഗം വിട്ടുകളഞ്ഞേക്ക്."

"കഷ്ടം!" ദീപിക താടിക്കു 'കൈപ്പത്തി'യൂന്നി സഹതാപത്തോടെ ആശാലതയെ നോക്കിക്കൊണ്ടു നിന്നു.

•••

ഡോർ തുറന്നിറങ്ങിയശേഷം അശോക് മാധവൻ ചാരിയിട്ടിരുന്ന ഗേറ്റ് തുറന്നു.

കാറോടിച്ച് അകത്തുകയറ്റി.

വീണ്ടും ചെന്ന് ഗേറ്റടച്ചു. കാറോടിച്ചു പോർച്ചിൽ കൊണ്ടുചെന്നിട്ടു കീച്ചെയ്നിൽനിന്നു താക്കോൽ തിരഞ്ഞുപിടിച്ച് കീഹോളിലിട്ട് മുൻവാതിൽ തുറക്കാൻ ശ്രമിച്ചു.

ലോക്ക് തുറന്നെങ്കിലും വാതിൽ തുറക്കാൻ കഴിയുന്നില്ല.

ഇതെന്തു മറിമായം?

അയാൾക്കു ദേഷ്യംവന്നു. വാതിൽ അകത്തുനിന്നു ബോൾട്ട് ഇട്ടിരിക്കുന്നു. അയാൾ കോളിങ്ബെൽ അടിച്ചു.

രണ്ടു മിനിറ്റിനുള്ളിൽ വാതിൽ തുറക്കപ്പെട്ടു. ദീപിക!

തുറന്ന വാതിൽ ചാരി, മാറത്ത് കൈകെട്ടി തീക്ഷ്ണമായ നോട്ടത്തോടെ... അശോക് മാധവനു ചെറിയൊരു ചമ്മൽ തോന്നി.

"നീ ഉറങ്ങിയില്ലായിരുന്നോ?"

മറുപടിയില്ല. കൺമുനകൾ നിറയെ ചോദ്യങ്ങളാണ്.

"വാതിലെന്തിനാ കുറ്റിയിട്ടത്? അങ്ങനൊരു പതിവില്ലായിരുന്നല്ലോ."

അതിനും ഉത്തരമുണ്ടായില്ല.

"നിനക്കു ശരിക്കും കൃഷ്ണനുണ്ണി മാഷിന്റെ ഛായ തന്നെ. ആ കണ്ണും നെറ്റിയും മൂക്കും... ബോഡി ലാംഗ്വേജും..."

അശോക് ചെറുന്നനെ ചിരിച്ചു.

ദീപിക ഒന്നും മിണ്ടാതെ വാതിൽ അടച്ച് ബോൾട്ടുകൾ ഒന്നൊന്നായി ഇട്ടു. (തുടരും)



വിഷു സ്പെഷൽ

# പാൽപ്പായസവുമായി സ്വപ്നത്തിൽ വന്ന ശ്രീകൃഷ്ണൻ

എം.എം. നിഷാദ്

**പുനലൂരിലാണ് സംവിധായകൻ എം.എ. നിഷാദ് ജനിച്ചത്. ജനിച്ചപ്പോൾ നിഷാദിന്റെ ശരീരത്തിന് നീലനിറം ആയിരുന്നു. നീലനിറമുള്ള കുഞ്ഞിനെ കാണാൻ പുനലൂരിലെ വീട്ടിലേക്ക് നാട്ടുകാരുടെ പ്രവാഹം ആയിരുന്നത്രേ. രണ്ടു ദിവസം കഴിഞ്ഞപ്പോൾ നീലനിറം മാറി.**

ജനിച്ചപ്പോൾ, ശരീരത്തിന് കൃഷ്ണവർണം ഉണ്ടായിരുന്നതുകൊണ്ടാണോ എന്നറിയില്ല, എനിക്ക് ഭഗവാൻ ശ്രീകൃഷ്ണനോട് വലിയ ഇഷ്ടമാണ്. കഴിഞ്ഞ വിഷുക്കാലത്ത് ഒരു സ്വപ്നം കണ്ടു. അമ്പലപ്പുഴ പാർഥസാരഥി ക്ഷേത്രത്തിനു മുന്നിൽ നിരന്നിരിക്കുന്ന കുറെ ആളുകൾ. അവർക്കു പാൽപ്പായസം വിളമ്പുകയാണ് ഞാൻ. ഒടുവിൽ, വെള്ളമുണ്ട് ഉടുത്ത് കഴുത്തിലൂടെ നീലഷാൾ വളച്ചിട്ടിരിക്കുന്ന തേജസ്വിയായ ഒരു വൃദ്ധന്റെ മുമ്പിൽ എത്തുന്നു. വൃദ്ധനു പാൽപ്പായസം വിളമ്പാൻ തുടങ്ങിയതും അദ്ദേഹം ഒരു ചിരിയോടെ ഒരു വലിയ മൺകുടം നിറയെ പാൽപ്പായസം എനിക്കു സമ്മാനിക്കുന്നു. ഇതാണ് സ്വപ്നം.

പിറ്റേന്ന്, ആലപ്പുഴ വഴി പുനലൂരിനു പോവുകയാണ്. ഭാര്യ: ഫസീനയും മകൻ 'ഉണ്ണി' എന്നു വിളിക്കുന്ന ഇമ്രാനും ഒപ്പമുണ്ട്. വെളുപ്പിനു കണ്ട സ്വപ്നത്തിന്റെ ഹാങ്ഓവർ മാറാത്തതുകൊണ്ടാവാം അമ്പലപ്പുഴ പാൽപ്പായസം കുടിക്കാൻ കൊതി തോന്നി. പോവുംവഴി – കാർ അമ്പലപ്പുഴ പാർഥസാരഥി ക്ഷേത്രത്തിനു മുൻപിൽ നിർത്തി. പാൽപ്പായസം വാങ്ങാൻ ഡ്രൈവർ അമ്പലത്തിന് അകത്തേക്കു കയറിപ്പോയി. ഡ്രൈവർ തിരികെ വന്നത് വെറുംകയ്യോടെ. പാൽപ്പായസം കിട്ടിയില്ല. തലേന്നു ബുക്ക് ചെയ്താലേ കിട്ടൂ. വല്ലാത്ത നിരാശ തോന്നി. "എന്തായാലും പോയി ബുക്ക് ചെയ്തേക്ക്. നാളെ ഇതുവഴി തിരിച്ചുവരുമ്പം വാങ്ങാം." ഞാൻ അമ്പലപ്പുഴ പള്ളിയിലേക്ക് നിസ്കാരത്തിനുപോയി. നിസ്കാരം കഴിഞ്ഞു മടങ്ങിവന്നപ്പോൾ കണ്ട കാഴ്ച ഞെട്ടിക്കുന്നതായിരുന്നു.



വെളുപ്പിന് ഞാൻ സ്വപ്നത്തിൽ കണ്ട അതേ വൃദ്ധൻ തന്റെ ഡ്രൈവറുമായി സംസാരിച്ചുനിൽക്കുന്നു. അതേ രൂപം. അടുത്തനിമിഷം, ഒന്നുകൂടി ഞെട്ടി; വൃദ്ധന്റെ കയ്യിൽ പായസം നിറച്ച ഒരു മൺകുടം. അതും വെളുപ്പിന് സ്വപ്നത്തിൽ കണ്ടതു തന്നെ.

ഡ്രൈവർ വന്നു പറഞ്ഞു: "ഈ അപ്പൂപ്പൻ ഇവിടെ ഭജനമിരിക്കാൻ വന്നതാ. ഇന്നു തിരിച്ചു പോവാൻവേണ്ടിയാ പായസം വാങ്ങിയത്. പക്ഷേ കുറച്ചുദിവസംകൂടി കഴിഞ്ഞു പോയാൽമതി എന്നു പെട്ടെന്ന് ഒരു തോന്നൽ ഉണ്ടായെന്ന്. അതുകൊണ്ട് ഈ പായസം നമ്മൾ എടുത്തോളാൻ പറഞ്ഞു." ഒരു പരിചയവും ഇല്ലാത്ത ഒരാൾ. പക്ഷേ, തന്നെ നോക്കി സ്നേഹത്തോടെ ചിരിച്ചുകൊണ്ടുനിൽക്കുന്നു. "അമ്പലപ്പുഴ പാൽപ്പായസം ഒരുപാട് ഇഷ്ടമല്ലേ.. വയറുനിറയെ കുടിച്ചോളൂ..."

വിഷു ആശംസകൾ

## നോവൽ (അധ്യായം 20

കഥ ഇതുവരെ

ഇരുപത്തിയാറ് വയസ്സാണ് അയ്ക്കപ്പറമ്പിൽ ആന്റോ ആന്റണിക്ക്. ആന്റണിയുടെ പിതാവ് ആന്റണി ജോസഫ് രണ്ടുവർഷം മുൻപ് ആത്മഹത്യ ചെയ്തതാണ്. കൊച്ചിയിൽ താൻ പണിതുകൊണ്ടിരുന്ന ഫ്ളാറ്റ് പെട്ടന്നു കായലിലേക്ക് ചെരിഞ്ഞ് പണി മുടങ്ങിയപ്പോൾ... കടത്തിൽ മുങ്ങിയ ആന്റണി ജോസഫ് അതേ ഫ്ളാറ്റിനുള്ളിൽ തൂങ്ങിമരിച്ചു. അമ്മ മേരി ടീച്ചറും സഹോദരി ശിൽപ്പയുമാണ് ആന്റോയുടെ ബന്ധുക്കൾ. പാലായിലെ വ്യവസായികളായ മുണ്ടകപ്പാടം അപ്പ, പൊൻകുരിശ് രാജൻ കോശി, മന്ത്രി പോൾ പഴക്കാടൻ, കർണാടകക്കാരനായ മയിൽവാഹനം എന്നിവർ ചേർന്ന് ആന്റോയുടെ ഫ്ളാറ്റ് കൈക്കലാക്കാനുള്ള നിഗൂഢ ശ്രമത്തിലാണ്. ആന്റോയുടെ ഫ്ളാറ്റിരിക്കുന്ന സ്ഥലത്ത് യക്ഷി ഉണ്ടെന്നാണ് പ്രചാരണം. ആന്റോയുടെ അപ്പച്ചൻ തൂങ്ങിമരിച്ചു കിടന്നപ്പോൾ താഴെ നാലു കരിവളകൾ ഉണ്ടായിരുന്നു. പിന്നീട് ആ സ്ഥലം വാങ്ങാൻ വന്ന രണ്ടുപേർകൂടി ദുരൂഹസാഹചര്യത്തിൽ മരിച്ചു. അവർ മരിച്ചുകിടന്നിടത്തുനിന്നു കരിവളകൾ കിട്ടി. ഭ്രാന്തിയെപ്പോലെതോന്നിക്കുന്ന ഒരു സ്ത്രീ ആന്റോയെ ആക്രമിച്ച് പരുക്കേൽപ്പിക്കുന്നു. ആന്റോയുടെ കാറിൽനിന്ന് കാമുകി ശ്രേയയുടെ ശവശരീരം പൊലീസ് കണ്ടെടുക്കുന്നു. നിരപരാധിയായ ആന്റോ പൊലീസ് കസ്റ്റഡിയിലായി. ഫ്ളാറ്റും അതിരിക്കുന്ന സ്ഥലവും തന്റെ പേർക്ക് എഴുതിത്തന്നുകൊണ്ടുള്ള രേഖ മയിൽവാഹനം മേരി ടീച്ചറെ ഏൽപ്പിക്കുന്നു. ജയിലിൽ കഴിയുന്ന ആന്റോയെക്കൊണ്ട് അതിൽ ഒപ്പിടുവിക്കണമെന്നാണ് ഭീഷണി. ആന്റോയുടെ സുഹൃത്തായ മണിക്കുട്ടനെ അപ്പയുടെ ഗുണ്ടകൾ കൊന്ന് കെട്ടിത്തൂക്കി. പ്രിൻസിയെ തട്ടിക്കൊണ്ടുപോയ ഗുണ്ടകളെ എസിപി: സെൽവി മണിമാരൻ തടയുന്നു. സെൽവി കാലുവീശി അടിച്ചപ്പോൾ ബാറ്ററി സാജു തെറിച്ചുവീണു.

## കെ.വി. അനിൽ

സെൽവി മണിമാരൻ വന്ന ലോറിക്കു പിന്നിലേക്ക് ഒരു ടൊയോട്ട ക്വാളിസ് വാൻ വന്നു നിന്നു. അതിൽനിന്ന് പാലാ സിഐ: ലാസർവൈദ്യനും കൊച്ചി ഷാഡോ പൊലീസിലെ അബ്ദുൾറസാക്കും ലോറൻസും ഇറങ്ങി. ക്വാളിസിനു പിന്നിലേക്ക് ഒരു ടാറ്റാസഫാരികൂടി. അതിൽനിന്ന് വിയ്യൂർ വാഹിദും പരുന്തു ഹർഷനും മുനമ്പം കർണനും. ലക്കിടി മണിയുടെ പുരികങ്ങൾ ഒന്ന് ഇടുങ്ങി. മണി തലതിരിച്ച് ഒട്ടകം ഷാഹുലിനെ നോക്കി.

"പണ്ടത്തെ റെയിൽവേ ശിവന്റെ ആളുകളാ അവന്മാര്. ഇപ്പോൾ കമ്മിഷണർ ബലരാമന്റെ സൈന്യം. റയിൽവേ ശിവനാ ബലരാമന്റെ സേനാപതി."

"വാ..."

ഒട്ടകം ഷാഹുൽ സുമോയുടെ ഡോർ തുറന്ന് ഇറങ്ങി.

സ്റ്റിയറിങ് വീലിനു മീതേക്ക് കമഴ്ന്നുകിടക്കുന്ന നിലയിലായിരുന്നു ബാറ്ററി സാജുവിന്റെ ശരീരം. സാജുവിന്റെ വായിൽനിന്നൊഴുകിയ ഉമിനീരും ചോരയും കലർന്ന മിശ്രിതം വണ്ടിയുടെ സ്റ്റിയറിങ്ങിനു മീതെകൂടി മുൻസീറ്റിലേക്ക് ഒഴുകി വീഴുന്നുണ്ടായിരുന്നു.

ഷാഹുലേ..."

ചോരയൊഴുകുന്ന മുഖം തിരിച്ച് സാജു ഒട്ടകം ഷാഹുലിനെ നോക്കി.

"തീർത്തേക്ക് പട്ടിച്ചിയെ. കൂടെവന്ന ഒരെണ്ണത്തിനെപോലും വെറുതെ വിടണ്ട..."

സുമോയുടെ മറുവശത്തെ ഡോർ തുറന്ന് ലക്കിടി മണിയും ഇറങ്ങി. രണ്ടാമത്തെ സുമോയിൽനിന്ന് ബാറ്ററി സാജുവിന്റെ തമിഴ് സൈന്യം ഇറങ്ങിയിരുന്നു.

സെൽവി മണി പതിയെ മുന്നോട്ടുവന്നു.

"മാഡം പ്ലീസ്... വേണ്ടാ..."

ലക്കിടി മണി മുൻപോട്ടു ചെന്നു.

"കൂടെവന്ന നാലുപൊലീസുകാരുടേം നാലു ഗുണ്ടകളുടേം ബലത്തിൽ ഇവിടൊരു കളിക്കു നിൽക്കണ്ട. ഇതു മറയൂരാ. ചന്ദനത്തിനു ചോരയുടെ മണമുള്ള മറയൂര്."

ലക്കിടി മണി മുണ്ട് ഒന്നുകൂടി മടക്കിക്കുത്തി.

"ആനയെ ഇട്ടുവാറ്റാൻ തക്ക വലുപ്പമുള്ള ശർക്കര ആലകളാ ഇവിടുത്തേത്. എസിപി ചരക്കിനേം, കൂടെവന്ന നായിന്റെ മക്കളേം ഒന്നിച്ചു ശർക്കരപാവിലിട്ട് ഞങ്ങളു നീറ്റും. പിന്നെ, ഒരു ചാക്ക് ശർക്കര ഉണ്ടയാക്കി കമ്മിഷണർ ബലരാമനു കൊടുത്തുവിടും. നിന്റെ പതിനാറടിയന്തരത്തിന് തന്നെ പായസം വയ്ക്കാൻ."

ഒട്ടകം ഷാഹുലിന്റെ മിഴികൾ ഒന്നു ജ്വലിച്ചു. ഉരുകിയ ഓടിന്റെ നിറമായിരുന്നു അവന്റെ കൃഷ്ണമണികൾക്ക്.

"അതല്ല നിനക്ക് ചന്ദനമുട്ടിയിൽത്തന്നെ കിടന്നു കത്തിത്തീരണമെന്നുണ്ടെങ്കിൽ നിനക്കു വേണ്ടി മറയൂരിലെ ഒരു ചന്ദനമരം മുറിക്കാനും ഞങ്ങളു റെഡിയാ..."

"ഓഹോ..."

സെൽവി മണി ഒന്നു ചുണ്ടുകോട്ടി.

"പണ്ട് നിന്റെ വാപ്പേടെ വാപ്പ... ഇറച്ചിവെട്ടുകാരൻ പരീത് നട്ടുവച്ചതാണോടാ പുല്ലേ.. മറയൂരിന്റെ നെഞ്ചത്ത് ഈ ചന്ദനമരങ്ങൾ?"

"വാപ്പയ്ക്ക് പറയുന്നോടീ നായേ..."

ഒട്ടകം ഷാഹുൽ മുന്നോട്ടു കുതിച്ചു വന്നു. സെൽവിമണി ഇടതുവശത്തേക്ക് ഒന്നു തെന്നിമാറി. പിന്നെ, വെട്ടിത്തിരിഞ്ഞ് പുറം കാലുകൊണ്ട് ഷാഹുലിന്റെ പുറത്തൊന്നു കൊടുത്തു. കാത്തുനിന്ന ലാസർ വൈദ്യന്റെയും കൂട്ടുകാരുടെയും ഇടയിലേക്കാണ് ഒട്ടകം ഷാഹുൽ ചെന്നുവീണത്.

"ലാസറേ..." സെൽവി വിളിച്ചു.

"നിരത്തിയേക്ക്. ഒരു മയോം വേണ്ട. പണ്ട് ജെസിബി മൂന്നാറിൽ കയറിയില്ലേ. അതുപോലെ..." സെൽവി വെട്ടിത്തിരിഞ്ഞ് ലക്കിടി മണിയെ നോക്കി.

"എന്തൊക്കെയാ മണി നീ പറഞ്ഞത്? ശർക്കരപ്പാവിൽ ഇട്ട് നീറ്റുമെന്നോ... ചന്ദനമുട്ടിയിൽ വച്ച് എരിക്കുമെന്നോ..."

സെൽവിമണി ചിരിച്ചു.

"എന്നതാ അളിയാ ഇത്. എൺപതുകളിലെ ജോസ്പ്രകാശിന്റെ സിനിമയോ. പുലിക്കുട്ടിയേം... മുതലക്കുഞ്ഞിനേം ഒന്നും കൊണ്ടുവന്നിട്ടില്ലേ?"

സെൽവി കൈ വിരലുകൾ കോർത്ത് ഒരു ഞൊട്ടവിട്ടു.

"പിന്നെ, ചന്ദനമുട്ടി. മോനേ... മണി നരസിംഹം സിനിമയിൽ മോഹൻലാൽ പറയുന്ന ഒരു ഡയലോഗുണ്ട്. അതുതന്നെ പറയാം... എന്റെ കാലിലെ ഒന്നോ രണ്ടോ നഖം ഞാൻ നിനക്കു മുറിച്ചുതരാം.

ചന്ദനമുട്ടിയിൽ വച്ച് കത്തിച്ച്... നിന്റെ ആശ തീർക്കാൻ."

പറഞ്ഞതും സെൽവി കൈവീശി ലക്കിടി മണിയുടെ കരണത്ത് ഒന്നു പൊട്ടിച്ചു.

"പടക്കം... വിഷു സ്പെഷ്യൽ..."

അടി കരുതിനിന്നിട്ടും മണി സുമോയുടെ ബോണറ്റിനു മീതേക്ക് വീണുപോയി.

"പെൺപട്ടിക്കഴുവേറി."

മണി അലറും പോലെ വിളിച്ചു.

"ആണുങ്ങൾടെ ദേഹത്തു കൈ വയ്ക്കുന്നോടീ."

"പെണ്ണെന്നു കേൾക്കുമ്പോൾ നിനക്കൊക്കെ പുച്ഛമാ അല്ലേടാ..."

ഇത്തവണ കാലുയർത്തി മണിയുടെ നെഞ്ചത്തായിരുന്നു ചവിട്ട്.

"എത്ര മസിലും മീശയുമുള്ള ആണും പത്തു മാസം ചുരുണ്ടുകൂടി കിടന്നിട്ടുള്ളത് ഏതെങ്കിലും ഒരു പെണ്ണിന്റെ വയറ്റിൽ തന്നാ. പാവപ്പെട്ട പെൺകുട്ടികളെ പീഡിപ്പിച്ചു രസിക്കുമ്പോൾ ഇടയ്ക്ക് ഇത് ഒന്ന് ഓർക്കുന്നതു നല്ലതാ."

സെൽവിമണിയുടെ പല്ലുകൾ ഞെരിയുന്ന ഒച്ച മണികേട്ടു. അടുത്ത നിമിഷം, നരിച്ചീറുകളെ പോലെ ഗുണ്ടകൾ പറന്നുവന്നു.

തുരുതുരാ. അടിപൊട്ടി.

തമിഴ് ഗുണ്ടകൾ വണ്ടിക്കുള്ളിൽ നിന്ന് മടവാൾ വലിച്ചെടുത്തതും സെൽവി ജീൻസിനു പിന്നിൽനിന്ന് റിവോൾവർ എടുത്തു.

"ആദ്യം വെട്ടുന്നവന് ഒന്നാംസമ്മാനം.... ഒരുതോക്ക് പെറുക്കി റാസ്കൽസ്..."

സെൽവിയുടെ കണ്ണുകൾ എരിഞ്ഞു.

"നീയൊക്കെ ഗുണ്ടാവാ... ഉനക്കൊന്നും തായ്... തങ്കച്ചി കെടയാതാ. ദുട്ടുക്ക് എന്ന വേല വേണേലും സെയ്‌വേൻ. ചെറിനായെ സുട്ടുതള്ളണ മാതിരി സുട്ടുതള്ളിടുവേൻ..."

പറഞ്ഞതും വെടി പൊട്ടിയതും ഒന്നിച്ചായിരുന്നു.

## കൊച്ചുകഥ

## സങ്കടം

സ്നേഹിക്കാൻ അറിയാത്ത ആ പെണ്ണിന്റെ മുടിയിൽ ഇരിക്കുന്നതിനെക്കാൾ നല്ലത് സ്നേഹിക്കാൻ അറിയാമായിരുന്ന അവന്റെ കല്ലറയിൽ ഇരിക്കുന്നതായിരുന്നു. അതായിരുന്നു ആ പനിനീർപൂവിന്റെ സങ്കടം.

നിഷാന്ത്ഷാ, കുറ്റിക്കാട്ട്, തോന്നൂർക്കര.




മടവാളുമായി മുൻപിൽ നിന്നവന്റെ ഇടതുചെവിക്ക് അടുത്തുകൂടിയാണ് വെടിയുണ്ട പാഞ്ഞുപോയത്. ചെവിയിലെ രോമം കരിഞ്ഞ ഗന്ധം വായുവിൽ പരന്നു. പിന്നിലെ കരിമ്പോലകൾക്ക് തീ പിടിക്കുന്നത് സെൽവിയുടെ കണ്ണിലെ കൃഷ്ണമണികൾക്കുള്ളിൽ അവർ കണ്ടു.

"ഓടിക്കോടാ..."

ഗുണ്ടകൾ തിരിഞ്ഞ് ഓടിക്കളഞ്ഞു.

ബാധകയറിയതുപോലെ കരിമ്പിൻകാട് ഉലയുന്നതുമാത്രമാണ് കണ്ടത്. സെൽവിയെ പിന്നിൽനിന്നു തള്ളിവീഴ്ത്തിയിട്ട് ലക്കിടി മണിയും കരിമ്പിൻകാട്ടിലേക്ക് ചാടി.

നിമിഷങ്ങൾക്കകം രംഗം ശാന്തമായി.

സിഐ ലാസർവൈദ്യനും പൊലീസുകാരും ചേർന്ന് ഒട്ടകം ഷാഹുലിനെ ക്വാളിസിന്റെ ബോണറ്റിനു മീതേക്ക് കമഴ്ത്തക്കിടത്തിയിട്ട് കയ്യുകൾ പിന്നിലേക്ക് പിടിച്ചുകെട്ടുന്നതു കണ്ടു. സെൽവി മുന്നോട്ടുവന്ന് സുമോയുടെ ഡോർ വലിച്ചുതുറന്നു. ലക്കിടി മണിയും കരിമ്പിൻകാട്ടിലേക്ക് ഊർന്നിറങ്ങി പോയിരുന്നു. ഭയന്നാണ്ട് പ്രിൻസി സീറ്റിലേക്ക് പറ്റിച്ചേർന്ന് ഇരിപ്പുണ്ടായിരുന്നു.

"വാ..." സെൽവി പ്രിൻസിയുടെ കയ്ത്തണ്ടയിൽ പിടിച്ചു.

"എന്റപ്പച്ചൻ..."

പ്രിൻസി വിതുമ്പി.

"നിന്റപ്പച്ചനെയാ ആദ്യം രക്ഷിച്ചത്. അപ്പച്ചനാ പറഞ്ഞത് നീ മൂന്നാറിലെ ഇളയമ്മേടെ വീട്ടിലുണ്ടെന്ന്. നിന്നെത്തേടി അവിടേക്ക് തിരിച്ചതായിരുന്നു ഞങ്ങൾ. അപ്പഴാ നിന്റെ ഇളയമ്മേടെ ഫോൺ വന്നത്; നിന്നെ ആരോ കുട്ടിക്കൊണ്ടു പോയെന്ന്... എന്തായാലും ടൈമിങ് കറക്ടായിരുന്നു. വാ.., വേഗം."

പ്രിൻസി സുമോയിൽനിന്ന് ഇറങ്ങി.

പ്രിൻസിയെയും കൊണ്ട് സെൽവി ക്വാളിസിനുനേരെ വന്നു. ക്വാളിസിനുള്ളിൽ കുര്യച്ചൻകുനിക്കൂടി ഇരിപ്പുണ്ടായിരുന്നു.

"അപ്പച്ചാ..." പ്രിൻസി ഓടിച്ചെന്ന് കുര്യച്ചന്റെ മടിയിലേക്ക് വീണു.

"എന്നതാടീ കൊച്ചേ... ഇതൊക്കെ?"

കുര്യച്ചൻ കരഞ്ഞുകൊണ്ട് സെൽവിയെ ചുറ്റിപ്പിടിച്ചു.

"അപ്പച്ചനൊന്നും പിടികിട്ടുന്നില്ല. ആരാ...

# കണക്കുകൾ... തീർക്കാനുള്ളതാണ്!

# ശിക്കാരി

അവരൊക്കെ... എന്തിനാ അവരു നമ്മളെ ഉപദ്രവിക്കാൻ നോക്കുന്നത്."

"കാര്യങ്ങളൊക്കെ നമുക്ക് എറണാകുളത്തു ചെന്നിട്ട് വിശദമായി പറയാം കുര്യച്ചാ..."

സെൽവി ക്വാളിസിന്റെ ഡോർ വലിച്ചടച്ചു. പിന്നെ, തിരിഞ്ഞ് ലാസർ വൈദ്യനെ നോക്കി.

"ലാസറേ ലോറി ഇവിടെ കിടക്കട്ടെ. നമ്മൾ ഈ നിമിഷം തന്നെ എറണാകുളത്തിനു പുറപ്പെടുന്നു."

കുര്യച്ചനെ കെട്ടിയിട്ടിരുന്ന ശർക്കര ആലയുടെ മുൻപിൽനിന്ന് എടുത്തതായിരുന്നു ലോറി.

"വാടാ നിന്നെ കൊച്ചി കാണിക്കാം."

ഒട്ടകം ഷാഹുലിന്റെ പിടലിക്കു പിടിച്ച് സെൽവി ക്വാളിസിനുനേരെ തള്ളി.

"കൊച്ചി കണ്ടാൽ പിന്നെ നിനക്ക് അച്ചി വേണമെന്നു തോന്നത്തില്ല."

ഒട്ടകം ഷാഹുലിനെ സെൽവി ക്വാളിസിലേക്ക് കയറ്റി. തുരുതുരാ ഡോറുകൾ അടഞ്ഞു. ക്വാളിസ് മുന്നോട്ടുനീങ്ങി. പിന്നാലെ, ടാറ്റാസഫാരിയും...

വണ്ടികൾ വളവിൽ മറഞ്ഞതും കരിമ്പിൻകാട്ടിൽനിന്ന് ബാറ്ററി സാജു റോഡിലേക്കുവന്നു.

ചോരയുടെ നീണ്ട ചാലുകൾ നീരാളിയുടെ കൈകൾ പോലെ സാജുവിന്റെ നിറുകയിൽനിന്ന് മുഖത്തുകൂടിയും തലയുടെ ഇരുവശങ്ങളിലൂടെയും ഒലിച്ചിറങ്ങി കഴുത്തിലേക്ക് പടർന്നുകൊണ്ടിരുന്നു.

പോക്കറ്റിൽനിന്ന് സാജു മൊബൈൽ ഫോണെടുത്തു. ചോര പുരണ്ട വിരലുകൾ കൊണ്ട് നമ്പർ ഡയൽചെയ്യാൻ സാജുവിന് അൽപ്പനിമിഷം വേണ്ടിവന്നു.

സാജു ഫോൺ കാതോടു ചേർത്തു.

"വിന്നിസാറേ..."

മുണ്ടകപ്പാടം അപ്പയുടെ മകൻ വിന്നിയെ ആണ് സാജു വിളിച്ചത്.

"ഒരു ചെറിയ കയ്യബദ്ധം പറ്റി. എറണാകുളത്തുനിന്ന് എസിപി: സെൽവിമണിമാരൻ വന്നിരുന്നു. ആ പെണ്ണിനെ അവരു കൊണ്ടുപോയി. നമ്മുടെ ഷാഹുലിനേം കൊണ്ടുപോയി."

മറുവശത്തുനിന്ന് കണ്ണുപൊട്ടുന്ന തെറി ആയി

ശേഷം 49 ൽ >>



വിഷു ആശംസകൾ

# ഈ വിഷു പുതിയ ഫ്ളാറ്റിൽ

കൂടുതൽ ചിത്രങ്ങൾ »

കുട്ടിക്കാലത്തെ വിഷുവിനെക്കുറിച്ചു നല്ല ഓർമകളേയുള്ളു. അച്ഛനുണ്ടായിരുന്നു. അന്ന് എപ്പോഴും സന്തോഷമായിരുന്നു. ഞങ്ങൾ മൂന്നു പെൺകുട്ടികളാണ്. ഞാനാണ് ഏറ്റവും ഇളയവൾ. പക്ഷേ വിഷു വരുമ്പോൾ മാത്രം ഞാൻ മൂത്തവളാകും. വിഷുവിന് കണിവയ്ക്കലും മറ്റും എന്റെ ചുമതലയിലാണ്. അതൊന്നും ആർക്കും ഞാൻ വിട്ടുകൊടുക്കുമായിരുന്നില്ല.

പൂ പറിക്കലാണ് എന്റെ ഓർമയിലെ ഏറ്റവും സന്തോഷകരമായ കാര്യം. വീടിന്റെ മുൻപിലും അമ്പലപ്പറമ്പിലും ഒക്കെ കൊന്ന പൂത്തുലഞ്ഞു നിൽക്കും. വിഷുവിന്റെ തലേന്ന് പറിക്കാം എന്നു കരുതി ഞാൻ കാത്തിരിക്കും. പക്ഷേ വൈകുന്നേരം പിറ്റേന്നു കണി വയ്ക്കാൻ പൂവു നോക്കുമ്പോൾ ഒരു ഇതൾപോലും ഉണ്ടാവുകയില്ല. കൊമ്പൊടിച്ച് പൂങ്കുലയൊക്കെ ചതച്ചരച്ച് ആളുകൾ പറിച്ചെടുത്തുകൊണ്ടുപോയിട്ടുണ്ടാകും. പിന്നെ സങ്കടപ്പെട്ട് പല സ്ഥലത്തും അലഞ്ഞുതിരിഞ്ഞുവേണം, ഞങ്ങൾക്കു കണി വയ്ക്കാൻ പൂ സംഘടിപ്പിക്കാൻ.

കണി വയ്ക്കാനുള്ള സാധനങ്ങൾ സംഘടിപ്പിക്കുന്ന ചുമതലയും എനിക്കായിരുന്നു. ഇതിന്റെ ലിസ്റ്റ് ഒക്കെയുണ്ടാക്കി ഞാൻ തന്നെ ഇതൊക്കെ വാങ്ങിവയ്ക്കും. മൂത്ത ചേച്ചിക്ക് ഇതിലൊന്നും ഒരു താൽപ്പര്യവുമില്ല. പക്ഷേ രണ്ടാമത്തെ ചേച്ചി – ലക്ഷ്മി ചേച്ചി – കൂടെ വരും. കണിയൊരുക്കാനും ഞാൻ ഒരൊറ്റയാളെ അടുപ്പിക്കുകയില്ല. ഒരു കസേരയിൽ കോടി മുണ്ടൊക്കെയിട്ട് കൃഷ്ണനെ പട്ടു ചാർത്തി അലങ്കരിച്ച് ഞാൻ തന്നെ കണിയൊരുക്കും. പൊതുവെ എനിക്കു വലിയ ബഹളമൊന്നും ഇഷ്ടമല്ല. വീട്ടിൽ വലിയ ആൾക്കൂട്ടമൊക്കെയുണ്ടായാൽ ഞാൻ അസ്വസ്ഥയാകും. പക്ഷേ വിഷുവാകുമ്പോൾ എനിക്ക് എല്ലാവരും വീട്ടില് വരുന്നത് ഇഷ്ടമാണ്. കാരണം വിഷുക്കൈനീട്ടം കിട്ടുമല്ലോ. കുട്ടിക്കാലത്ത് കിട്ടുന്ന പണമൊക്കെ ഞാൻ മൺ കുടുക്കയിൽ ഇട്ടു വയ്ക്കുമായിരുന്നു. മിഠായി വാങ്ങുന്നതിലൊന്നും താൽപ്പര്യമില്ല. ആ പണം കൂട്ടി വച്ച് എനിക്കു പുത്തനുടുപ്പു വാങ്ങുകയാണ് പതിവ്.

ഇപ്രാവശ്യത്തെ വിഷുവിന് ഒരുപാടു സവിശേഷതകളുണ്ട്.

**ജനുവരി ഒന്നിന് ഞാൻ തിരുച്ചന്തൂർ ക്ഷേത്രത്തിൽ ദർശനം നടത്തി. അതുകൊണ്ട് ഈ വർഷം മുഴുവൻ നല്ലതായിരുന്നു. 'തേവർക്കൊടി' എന്ന തമിഴ് സിനിമയുടെ ഷൂട്ടിങ് അവിടെയായിരുന്നു. അത് ഉടനെ റിലീസ് ചെയ്യും. ഈ വർഷം ഇനി റിലീസ് ചെയ്യാനുള്ള സിനിമ 'ജനപ്രിയൻ' ആണ്.**





**പരിപാടി കഴിഞ്ഞ് പത്തുമിനിറ്റ് കഴിഞ്ഞ് എന്നെ വിളിച്ചു. അത് ഒരു മേയ് മാസത്തിലാണ്. അന്ന് എന്റെ വീട്ടിൽ കേബിൾ ഇല്ലായിരുന്നതു കൊണ്ട് ഞാൻ ആ പരിപാടി കണ്ടിരുന്നില്ല. അമ്മ അതു കാണാൻ അടുത്ത വീട്ടിൽ പോയി. ഞാനും ചേച്ചിമാരും മാത്രം വീട്ടിലുണ്ടായിരുന്നുള്ളൂ. അപ്പോഴാണു ഫോൺ വന്നത്. ഫോൺ എടുത്തിട്ടു ചേച്ചി എന്നെ വിളിച്ചു പറഞ്ഞു: 'ലോഹിതദാസ് വിളിക്കുന്നു, പുതിയ ചിത്രത്തിൽ നായികയാക്കാൻ.'**

ഞാൻ വാങ്ങിയ ഫ്ളാറ്റിലാണ് എന്റെ വിഷു. ഞാൻ സ്വന്തമായി സമ്പാദിച്ച ഫ്ളാറ്റ്. പിന്നെ അതിനു തൊട്ടടുത്ത ദിവസം മൂത്ത ചേച്ചിയുടെ വിവാഹമാണ്. മണർകാട്ട് ഞങ്ങളുടെ വീടിന് അടുത്തു തന്നെയാണ് ചേട്ടന്റെ വീട്. അദ്ദേഹം മസ്കറ്റിലാണ്. ചേച്ചി മലേഷ്യയിലായിരുന്നു. ഇപ്പോൾ ആ ജോലി വേണ്ടെന്നു വച്ചു, ഇനി വിവാഹം കഴിഞ്ഞ് ചേട്ടന്റെ കൂടെ മസ്കറ്റിൽ പോകും. ഞങ്ങൾ ഒരേ നാട്ടുകാരാണെങ്കിലും വളരെ അപ്രതീക്ഷിതമായി വന്ന വിവാഹാലോചനയാണ്. ഞാൻ അതിന്റെ ഒരുക്കങ്ങളുടെ തിരക്കിലാണ് ഇപ്പോൾ. കല്യാണം ക്ഷണിക്കാൻ നടക്കുകയാണ്. മണർകാട് ദേവീക്ഷേത്രത്തിൽ വച്ചാണു താലികെട്ട്. പക്ഷേ സദ്യ മണർകാട് പള്ളിയുടെ ഓഡിറ്റോറിയത്തിലാണ്. പള്ളിയും അമ്പലവും അടുത്തടുത്താണ്. കല്യാണം പതിനാറിന്. വിഷു പതിനഞ്ചിന്. പതിനഞ്ചാം തീയതി എന്റെ സ്വന്തം ഫ്ളാറ്റിൽ കണി കണ്ടിട്ട് ഞാൻ മണർകാട്ടേക്കു പോകും. എന്റെ തറവാട്ടു വീട്ടിൽ എല്ലാ ബന്ധുക്കളും എത്തും. വർഷങ്ങൾക്കുശേഷമാണ് എല്ലാ ബന്ധുക്കളും ഇങ്ങനെ ഒത്തുചേരുന്നത്.

കഴിഞ്ഞ വർഷത്തെക്കുറിച്ചു ഞാൻ ഇടയ്ക്കിടെ ആലോചിക്കാറുണ്ട്. ജനുവരി ഒന്നിന് ഞാൻ തിരുച്ചന്തൂർ ക്ഷേത്രത്തിൽ ദർശനം നടത്തി. അതുകൊണ്ട് ഈ വർഷം മുഴുവൻ നല്ലതായിരുന്നു. 'തേവർക്കൊടി' എന്ന തമിഴ് സിനിമയുടെ ഷൂട്ടിങ് അവിടെയായിരുന്നു. അത് ഉടനെ റിലീസ് ചെയ്യും. ഈ വർഷം ഇനി റിലീസ് ചെയ്യാനുള്ള സിനിമ 'ജനപ്രിയൻ' ആണ്. അതിന്റെ ഡബ്ബിങ് നടക്കുന്നു. എന്റെ കന്നഡ സിനിമ 'മുതലസല' 90 ദിവസം പിന്നിട്ടു. അതിന്റെ ആഘോഷങ്ങൾ ഉടനെ ആരംഭിക്കും. ഒരിക്കലും പ്രതീക്ഷിക്കാത്ത ഒരു കഥാപാത്രമായിരുന്നു ആ സിനിമയിൽ എനിക്കു കിട്ടിയത്. മറ്റു ഭാഷകളിൽ പൊതുവെ കഥാപാത്രത്തിനു വലിയ പ്രാധാന്യമൊന്നും കൊടുക്കാറില്ല. കൊടുത്താലും കിട്ടണമെന്നില്ല. പക്ഷേ ഈ സിനിമയിൽ എനിക്കു നല്ല കഥാപാത്രത്തെത്തന്നെ കിട്ടി. തെലുങ്കു സിനിമ 'മഞ്ചുകൊടു' എട്ടാം തീയതി റിലീസ് ചെയ്യും. അതിന്റെ പ്രമോഷൻ പരിപാടികൾ കഴിഞ്ഞു ഞാൻ തിരിച്ചെത്തിയതേയുള്ളൂ. തമിഴ്, തെലുങ്ക്, കന്നഡ – മൂന്നു ഭാഷകളിലും അവസരം ലഭിച്ച വർഷമായിരുന്നു കഴിഞ്ഞുപോയത്. കോളജ് ഡേയ്സും സകുടുംബം ശ്യാമളയും ഒക്കെ കഴിഞ്ഞ വർഷം അഭിനയിച്ച മലയാള സിനിമകളാണ്. പക്ഷേ ഈ വർഷം പുതിയ മലയാള സിനിമകൾ ഇനിയാണ് ആരംഭിക്കുക. എട്ടാം തീയതി ജോഷി സാറിന്റെ സിനിമയോടെ മലയാളത്തിലെ തിരക്കുകൾ തുടങ്ങും.

പ്ലസ് ടു പരീക്ഷ കഴിഞ്ഞു വീട്ടിൽ വെറുതെയിരിക്കുമ്പോൾ ഞാൻ കോട്ടയം എസിവിയിൽ ഒരു പരിപാടി അവതരിപ്പിച്ചിരുന്നു. അതുകണ്ട്, സൂര്യയിൽ താലി എന്ന പരിപാടി അവതരിപ്പിച്ചിരുന്ന കുട്ടിക്ക് അസൗകര്യം വന്നപ്പോൾ രണ്ട് എപ്പിസോഡ് അവതരിപ്പിക്കാമോ എന്ന് എന്നോട് അന്വേഷിച്ചു. വിഗാലാൻഡിൽ വച്ചാണു ഷൂട്ടിങ് എന്നു കേട്ടതുകൊണ്ടു മാത്രം ഞാൻ സമ്മതിക്കുകയായിരുന്നു. അതിന്റെ രണ്ടാമത്തെ എപ്പിസോഡ് തീരാറായപ്പോൾ സംവിധായകൻ ലോഹിതദാസ് എന്നെ വിളിക്കുകയായിരുന്നു. പരിപാടി കഴിഞ്ഞ് പത്തുമിനിറ്റ് കഴിഞ്ഞ് എന്നെ വിളിച്ചു. അത് ഒരു മേയ് മാസത്തിലാണ്. അന്ന് എന്റെ വീട്ടിൽ കേബിൾ ഇല്ലായിരുന്നതു കൊണ്ട് ഞാൻ ആ പരിപാടി കണ്ടിരുന്നില്ല. അമ്മ അതു കാണാൻ അടുത്ത വീട്ടിൽ പോയി. ഞാനും ചേച്ചിമാരും മാത്രം വീട്ടിലുണ്ടായിരുന്നുള്ളൂ. അപ്പോഴാണു ഫോൺ വന്നത്. ഫോൺ എടുത്തിട്ടു ചേച്ചി എന്നെ വിളിച്ചു പറഞ്ഞു: 'ലോഹിതദാസ് വിളിക്കുന്നു, പുതിയ ചിത്രത്തിൽ നായികയാക്കാൻ.' ഞാൻ വിചാരിച്ചു ആരോ കളിയാക്കാൻ വിളിച്ചതായിരിക്കുമെന്ന്. കാരണം പരിപാടി കഴിഞ്ഞ് പത്തുമിനിറ്റല്ലേ ആയിട്ടുള്ളൂ. അദ്ദേഹം എന്നോടു പറഞ്ഞു, പിറ്റേന്നു തന്നെ ഷോർണൂർ വരെ ചെല്ലണം എന്ന്. സത്യത്തിൽ അതു ലോഹിസാറാണെന്ന് ആദ്യമൊന്നും വിശ്വാസം വന്നില്ല. പിന്നീടാണ് ഉറപ്പായത്. അപ്പോഴും സിനിമയിൽ പോകുന്നതിനെക്കുറിച്ച് സംശയങ്ങളുണ്ടായിരുന്നു. എന്റെ സ്കൂളായ മണർകാടു സെന്റ് മേരീസിലെ എന്റെ ടീച്ചർമാരാണ് എന്നെ നിർബന്ധിച്ചത്. നീ പോകണം, ഒരു കലയല്ലേ, ദൈവാനുഗ്രഹമല്ലേ, കളയരുത് എന്ന്.

ഇന്നിപ്പോൾ ദക്ഷിണേന്ത്യൻ ഭാഷകളിലെല്ലാം അഭിനയിച്ചു. അഭിനയം എന്ന അനുഗ്രഹം എന്റെയൊപ്പം ഉണ്ടാകണേ എന്നു പ്രാർഥിക്കുന്നു. ഓരോ വിഷുവും അഭിനയത്തിന്റെ അനുഗ്രഹമായി വന്നു പോകട്ടെയെന്നും പ്രാർഥിക്കുന്നു.



വിഷു ആശംസകൾ

നോവൽ അദ്ധ്യായം 52

**കഥ ഇതുവരെ**

നീലഗിരിയിലെ എസ്റ്റേറ്റുടമയും ഹോട്ടൽ വ്യവസായിയുമായ സുരേന്ദ്രനാഥക്കുറുപ്പിന്റെ മകളാണ് സിമി. ശോഭാ മരിയ എന്ന മദാലസയുടെ ആകർഷണവലയത്തിൽപെട്ട് കുടിച്ചും സ്വത്തുക്കൾ വിറ്റും അച്ഛൻ നാശത്തിലേക്ക് പൊയ്ക്കൊണ്ടിരിക്കുകയാണെന്ന് സിമി തിരിച്ചറിയുന്നു. കുട്ടനാട്ടിലെ ചെമ്പുംപുറം ഗ്രാമത്തിൽ തല്ലിപ്പൊളിയായി ജീവിച്ചുവരികയായിരുന്നു അഭ്യസ്തവിദ്യനും തൊഴിൽരഹിതനുമായ സോണിച്ചൻ. ഒരു ദിവസം കോളജിലെ കൂട്ടുകാരിയായിരുന്ന സിമിയുടെ ഫോൺകോൾ അവനെ തേടിയെത്തി. തന്നെ തട്ടിക്കൊണ്ടുപോയി അച്ഛനിൽനിന്ന് മോചനദ്രവ്യമായി മൂന്നു കോടി രൂപ വാങ്ങണമെന്നതാണ് സിമിയുടെ ആവശ്യം. സോണിച്ചൻ മാർത്താണ്ഡൻ എന്ന പേരിൽ സിമിയുടെ അച്ഛനെ വിളിച്ച് അഞ്ചു കോടി ആവശ്യപ്പെടുന്നു. പറഞ്ഞ സ്ഥലത്തുവച്ച് രൂപയടങ്ങിയ ബാഗ് കിട്ടിയെങ്കിലും തുറന്നപ്പോൾ അതിനുള്ളിൽ നോട്ടുകെട്ടിന്റെ വലുപ്പത്തിലുള്ള വെറും വെള്ളക്കടലാസായിരുന്നു. സിമിയെ തട്ടിക്കൊണ്ടു പോകാനുള്ള ഗുണ്ടകളുടെ ശ്രമം വിഫലമായി. മാത്രമല്ല, സിമിയുടെ കുത്തേറ്റ് ഒരാൾ പിടഞ്ഞു വീഴുകയും ചെയ്തു. കൊലയാളികളുടെ പിടിയിൽനിന്ന് രക്ഷപ്പെട്ട് സിമിയും സോണിച്ചനും സ്വന്തം നാടായ ചെമ്പുംപുറത്തെത്തി. എന്നാൽ നാളെ നേരം വെളുക്കമ്പം ഈ പെണ്ണിനെ ഇവിടെ കാണരുതെന്ന് സെലീനാമ്മ സോണിച്ചന് അന്ത്യശാസനം നൽകുന്നു.

# മുന്തിരിപ്പാടം

**ജോയ്സി**

കോമഡി സസ്പെൻസ് ത്രില്ലർ

സോണിച്ചൻ തന്റെ കുടുംബാംഗങ്ങളെ ആകമാനം ഒന്നുനോക്കി. അവർ, ശത്രുപാളയത്തിലെ പടയാളികളെപ്പോലെ തന്നെ നേരിടാൻ ഉറച്ച് നിൽക്കുകയാണെന്നു തോന്നി.

ടെസിയുടെ മുഖത്ത് 'നിന്റെ കള്ളത്തരമെല്ലാം ഇന്നു ഞാൻ പൊളിച്ചുതരുന്നുണ്ടെടാ' എന്ന ഭാവം! അവൾ അമ്മയോളം തന്നെ കുശാഗ്രബുദ്ധിയാണ്.

അവരോടു തർക്കിക്കുന്നതിനു പകരം സോണിച്ചൻ പ്രീണനനയമാണു സ്വീകരിച്ചത്.

"ടെസിമോളെ നീയിത്തിരി നന്നായിട്ടുണ്ടല്ലോ. നീയിപ്പം ബോൺവിറ്റ കഴിക്കുന്നുണ്ടോ?"

"നീ കുറച്ചുനാളായിട്ട് ഇവിടില്ലായിരുന്നല്ലോ. അതിന്റെയൊരു മനസ്സമാധാനം ഒണ്ടാരുന്നു; അതാ."

ടെസി ഒട്ടും കൂസാതെ പറഞ്ഞു.

"കഷ്ടം! നാളെത്തൊട്ട് നീ മെലിഞ്ഞു തൊടങ്ങുമല്ലോ. സോഫിമോളെ നിയെന്താടീ ഒന്നും മിണ്ടാത്തെ. നിങ്ങളൊക്കെ എന്നെ കണ്ടിട്ട് രണ്ടു മാസത്തോളമായില്ലേ? എന്നിട്ട് ഓർക്കാപ്പുറത്ത് കാണുമ്പഴൊള്ള സന്തോഷമൊന്നും നിങ്ങടെ മൊഖത്തില്ലല്ലോ. സോജാ നീയെന്താടാ ഇങ്ങനെ കുരിശേൽ തറച്ചപോലെ നിൽക്കുന്നെ. നിങ്ങൾക്കെന്നോട് വിശേഷങ്ങളൊന്നും ചോദിക്കാനും പറയാനുമില്ലേ. ഒന്നുമല്ലെങ്കിലും ഞാനൊരു അന്യനാട്ടീന്ന് വരുവല്ലേടാ?"

'സോണിച്ചായാ പിന്നെന്തൊക്കെയുണ്ട് വിശേഷം? കോയമ്പത്തൂരിൽ മഴ പെയ്താരുന്നോ? അവിടെ ചിക്കൻ കിലോയ്ക്ക് എത്രയാ വില?'"

സോജൻ രണ്ടാം ക്ലാസിലെ കുട്ടി പാഠപുസ്തകം വായിക്കുന്നപോലെ ഉച്ചരിക്കുന്നതുകേട്ട് സോഫി വായ് പൊത്തി കുലുങ്ങിച്ചിരിച്ചു.

സോണിച്ചൻ നാടകീയമായി സിമിയുടെ നേർക്കുതിരിഞ്ഞ് തന്റെ സഹോദരങ്ങളെ പരിചയപ്പെടുത്തി.

"കാവേരി. അത് എന്നുടെ തമ്പി താൻ. മുള വളർച്ചെ കൊഞ്ചം കമ്മിയാക്കും. അതു ടെസി. ഇതു സോഫി. എന്നുടെ തങ്കച്ചിമാർ."

സിമി ഓരോരുത്തരെയും മാറിമാറി നോക്കി തലയാട്ടി.



"സോണിച്ചാ ഞാൻ പറഞ്ഞതു നീ കേട്ടായിരുന്നോ? ഇന്നൊരു ദിവസം അവളിവിടെ താമസിച്ചോട്ടെ." സെലിനാമ്മ പറഞ്ഞു. "അന്യനാട്ടീന്നു വന്ന ഒരു പെണ്ണിനെ സന്ധ്യാനേരത്ത് ഇറക്കിവിടുന്നതു ശരിയല്ലല്ലോ. പക്ഷേ, നാളെ രാവിലെ അവളെ ഇവിടുന്നു പറഞ്ഞയച്ചേക്കണം. അയൽപക്കംകാര് വല്ലതും ചോദിച്ചാ ഞാനും ടെസ്സീം വേണം മറുപടി പറയാൻ. നിനക്ക് ഓരോ പൊട്ടത്തരോം പറഞ്ഞോണ്ട് നടന്നാ മതി."

"അമ്മേ ഇവൾക്ക് കുട്ടനാട് കാണണ്ടേ."

"ഇവിടെ ആട്ടിൻകൂട്ടിൽ ഒരു മുട്ടനാട് നിൽപ്പൊണ്ട്. തൽക്കാലം അതിനെ കാണിച്ചുകൊട്. അല്ല പിന്നെ..." സെലിനാമ്മയ്ക്കു ദേഷ്യംവന്നു.

"അമ്മേ വലിയ സ്വപ്നങ്ങളുമായിട്ടാ ഇവൾ എന്റെകൂടെ ഇറങ്ങിത്തിരിച്ചത്."

"എന്നതാ... ഒന്നൂടെ പറഞ്ഞേ."

"നമ്മുടെ നാട് കാണാനുള്ള അടങ്ങാത്ത മോഹവുമായിട്ടാ ഇവൾ വന്നതെന്ന്."

"ഇവിടെ ചെമ്പുംപുറത്തുകാർ ഇതിനു സ്വപ്നംന്നും മോഹംന്നും അല്ല പറയാറ്..സൂക്കേട്! തള്ളേം തന്തേം ചൊല്ലുവിളിക്ക് വളർത്തിയിരുന്നെങ്കിൽ ചെറുപ്പത്തിലേതന്നെ മാറ്റപ്പെട്ടേനെ."

"അമ്മേ.. അന്യ നാട്ടീന്നുവന്ന ഒരു പെൺകുട്ടിയെ അപമാനിക്കരുത്. ഇവൾ നമ്മുടെ അതിഥിയാണെന്നോർക്കണം."

"അതുകൊണ്ടാ പറഞ്ഞത്, ഇന്നൊരു ദിവസം ഇവിടെ താമസിച്ചോളാൻ. വേണെങ്കിൽ കോഴിക്കറീം കൂട്ടി അത്താഴം കൊടുത്തേക്കാം. പക്ഷേ, നാളെ പരപരാന്നു വെളുക്കുമ്പം അവളെ ഏതെങ്കിലും വണ്ടിയേൽ കേറ്റി വന്നിടത്തോട്ടുതന്നെ വിട്ടേക്കണം. ഇല്ലേങ്കി എന്റെ വിധം മാറുമേ..."

"സോജാ രാവിലെ ഏതാടാ ട്രെയിൻ?"

സോണിച്ചൻ അനുജനെ നോക്കി.

"എങ്ങോട്ടോട്ടുള്ളതാ... ഊളമ്പാറയ്ക്കാണോ, കുതിരവട്ടത്തിനാണോന്നു തെളിച്ചുപറ..?"

"നിന്നെ അവിടൊന്നും കൊണ്ടുപോയി വിട്ടിട്ടുപോകാനുള്ള സമയം അമ്മ തരില്ല. അതിനുമുൻപേ ഇവളേംകൊണ്ട് പോണംന്നാ, അല്ലേ അമ്മേ..?"

സോണിച്ചൻ അമ്മയെ നോക്കി.

"വല്ല കാര്യോം ഒണ്ടോ കുഞ്ചായന്? കിട്ടിയില്ലേ ശരിക്ക്."

സോഫി സോജനോട് പതിയെ ചോദിച്ചു.

"എടീ കൊച്ചേ, നീ പൊറത്തോട്ടൊന്നും എറങ്ങിയേക്കരുത്. അയലോക്കംകാരു കണ്ടാ ഞങ്ങക്കാ നാണക്കേട്. നിനക്ക് കുട്ടനാടും മുട്ടനാടുമൊക്കെ കാണണെങ്കി സ്വന്തക്കാരെ ആരെയെങ്കിലും കൂട്ടിക്കൊണ്ടുവന്നു കണ്ടോളണം. ചുമ്മാ മനുഷ്യരെക്കൊണ്ടു പറയിപ്പിക്കാതെ. എനിക്കും രണ്ട് പെമ്മക്കളൊള്ളതാ."

സെലീനാമ്മ സിമിയെ നോക്കിക്കൊണ്ടു പറഞ്ഞു.

"അമ്മ പറഞ്ഞതെല്ലാം അവൾക്കു മനസ്സിലായി!" സോണിച്ചൻ കളിയാക്കി ചിരിച്ചു.

"എടാ പറയേണ്ട കാര്യങ്ങൾ ഏതു ഭാഷേൽ പറഞ്ഞാലും മനസ്സിലാകും. അല്ലെങ്കി കണ്ണും കാതുമില്ലാത്തവളായിരിക്കണം."

സെലീനാമ്മയ്ക്ക് അക്കാര്യത്തിൽ സംശയമില്ല.

ടെസി സോണിച്ചന്റെ മുന്നിലേക്ക് നീങ്ങി.

"ഇവളാരാണെന്നാ നീ പറഞ്ഞത്? സുപ്രണ്ടിന്റെ മകളോ അതോ മാനേജരുടെയോ?"

അവൾ നെറ്റിചുളിച്ച് അവനെ സൂക്ഷിച്ചുനോക്കി.

"അവളാരുടെ മകളുമായ്ക്കോട്ടെ. നിനക്കു നഷ്ടമൊന്നുമില്ലല്ലോ..."

"നിനക്കു നഷ്ടമുണ്ടാകുമോന്ന് അറിയാനാ. ഇവളെ പ്രസാദിപ്പിച്ചില്ലെങ്കി നിന്റെ ജോലി പോകുമെന്നോ പ്രമോഷൻ നഷ്ടപ്പെടുമെന്നോ ഒക്കെ നീ അമ്മയോടു പറഞ്ഞില്ലേ?"

"അതുപോയി. ഇനി നോക്കണ്ട."

"എടാ കുട്ടനാടു കാണാൻ വന്നവളാണെങ്കിൽ ഇങ്ങനെ മുറിയിൽത്തന്നെ ഇരിക്കുവോ?"

"ടെസീ ആവശ്യമില്ലാതെ നീയെന്നെ ക്വസ്റ്റ്യൻ ചെയ്യരുത്. എന്റെ ഭാവി ജീവിതംതന്നെ മാറ്റിമറിക്കാൻ പോന്ന ഒരാളിന്റെ മകളെ വിശിഷ്ടാതിഥിയായിട്ട് വിളിച്ചോണ്ട് വീട്ടിൽ വന്നപ്പം നിങ്ങളെല്ലാരും കൂടി അവളെ അപമാനിച്ചു. നാളെ രാവിലെ ഇവളെ കോയമ്പത്തൂരേക്കു ഒരു ബസിൽ കയറ്റി തിരിച്ചയച്ചാൽ എല്ലാ പ്രശ്നവും തീർന്നല്ലോ. അതിനിടയ്ക്ക് നിലവാരമില്ലാത്ത ചോദ്യങ്ങളുമായി വന്നാൽ എന്റെ സ്വഭാവം മാറും പറഞ്ഞേക്കാം."

"നിന്നോടു കാര്യം പറയുമ്പം നിനക്കെന്തിനാ ദേഷ്യം?"

ടെസി സ്വരം അൽപ്പം മയപ്പെടുത്തി.

"അമ്മേ ഇവളോട് വായടയ്ക്കാൻ പറ. ഈ പെണ്ണിനെ തിരിച്ചയച്ചേക്കാമെന്നു ഞാൻ സമ്മതിച്ചില്ലേ?"

"ടെസിമോളേ... നീയവനോടു തർക്കിക്കണ്ട."

സെലീനാമ്മ പറഞ്ഞു.

"കാവേരീ... നീ ഒന്നുകൊണ്ടും വിഷമിക്കണ്ട. ഇതുവെറും അപ്പർ കുട്ടനാടാ. നിന്നെ ഞാൻ ലോവർ കുട്ടനാട് കാണിച്ചുതരാം... പോരേ...?"

സിമി തലയാട്ടി.

'അവൾക്ക് തമിഴ് മാത്രമേ അറിയത്തൊള്ളെന്നു പറഞ്ഞിട്ട് നീയിപ്പം മലയാളത്തിലല്ലേ അവളോടു സംസാരിച്ചത്." സെലീനാമ്മ ചോദിച്ചു.

"അമ്മയല്ലേ പറഞ്ഞത്; പറയേണ്ട കാര്യം ഏതു ഭാഷേൽ പറഞ്ഞാലും മനസ്സിലാകുമെന്ന്. ഞാനതൊന്നു പരീക്ഷിച്ചു നോക്കിയതാ."

സോണിച്ചൻ അടുത്ത മുറിയിലേക്കു പോയി.

തൽക്കാലം ചോദ്യോത്തരങ്ങൾക്കു വിരാമമായി.

രാത്രി അത്താഴത്തിന് ഇരിക്കുന്നതിനു മുൻപ് സോണിച്ചന് അൽപ്പസമയം സിമിയെ തനിച്ചുകിട്ടി.

"നാളെ ഇവിടുന്ന് പോകേണ്ടി വരോ?"

സിമി അടക്കിപ്പിടിച്ചു ചോദിച്ചു.

"ഇല്ലെ."

"എന്നെ ബസിൽക്കയറ്റി അയച്ചോളാമെന്നു പറഞ്ഞതോ?"

"അതു നാൻ പൊയ് സൊന്നത്."

"എന്റടുത്തെന്തിനാ പൊട്ടത്തമിഴ്?"

'അറിയാതെ പറഞ്ഞുപോകുന്നതാ."

"അമ്മേടടുത്ത് സമ്മതിച്ചില്ലേ സോണിച്ചൻ?"

"തൽക്കാലം പിടിച്ചു നിൽക്കണ്ടേ. എല്ലാരുംകൂടി ഒന്നിച്ചാക്രമിക്കാൻ നിൽക്കുവല്ലായിരുന്നോ. നിന്നെ പറഞ്ഞയച്ചേക്കാമെന്ന് സമ്മതിച്ചാപ്പിന്നെ പ്രശ്നമില്ലല്ലോ."

"അപ്പോ നാളെ വീണ്ടും പ്രശ്നമാകത്തില്ലേ?"

"ആകും."

"അന്നേരം എന്തുചെയ്യും?"

"നാളത്തെക്കാര്യം നാളെയല്ലേ. ഇന്നേ അതാലോചിച്ച് തല പുണ്ണാക്കി വയ്ക്കണോ?"

"രാത്രി സമാധാനത്തോടെ കിടന്നുറങ്ങണ്ടേ.'

"ഇത്രനാളും നീ സമാധാനത്തോടെയാണോ ഉറങ്ങിയത്?"

സിമി ഒന്നും മിണ്ടിയില്ല.

"എടീ വരുന്നിടത്തുവച്ചു കാണാം. അത്രതന്നെ. നീ പക്ഷേ, അവരെ സ്വാധീനിക്കാൻ ശ്രമിക്കണം. ആകർഷകമായ പെരുമാറ്റം കൊണ്ട്, മധുര ശബ്ദം കൊണ്ട്, വശ്യമായ നോട്ടംകൊണ്ട്, മനോഹരമായ പുഞ്ചിരികൊണ്ട്. എടീ പെണ്ണു

ശേഷം 51 ൽ >>



വിഷു ആശംസകൾ

# മൂന്നു ദിവസത്തെ പട്ടിണിയുമായി... മണി മുൻപിൽ

രഞ്ജൻ പ്രമോദ്
('ഫോട്ടോഗ്രാഫർ' എന്ന സിനിമയുടെ സംവിധായകനും പ്രശസ്ത തിരക്കഥാകൃത്തും)



ഫോട്ടോഗ്രാഫർ എന്ന സിനിമ എഴുതുമ്പോൾ മണി അവതരിപ്പിച്ച ആദിവാസി ബാലന്റെ രൂപം കൃത്യമായി എന്റെ മനസ്സിൽ ഉണ്ടായിരുന്നില്ല. ഒരു അവ്യക്ത ചിത്രം.

ഡയറ്റിലെ റെജി എന്ന അധ്യാപകനാണ് മണിയെയും മറ്റു കുറച്ചു കുട്ടികളെയും എനിക്കു കാണിച്ചുതന്നത്.

'ഫോട്ടോയ്ക്കു നിൽക്കാമോ' എന്നു ചോദിച്ചപ്പോൾ പറ്റില്ലെന്നു തലവെട്ടിച്ചു തിരിഞ്ഞോടാൻ തുടങ്ങിയ മണിയുടെ ചിത്രമാണ് എന്റെ ഓർമകളിൽ എപ്പോഴും. ഒന്നാമത്.അഭിനയിക്കാം എന്നു മണി സമ്മതിച്ചതിനുശേഷം മണിയെയും കൂട്ടി ഞങ്ങൾ പുൽപള്ളിയിലേക്കു വരികയാണ്.

നാലുമണി കഴിഞ്ഞിട്ടുണ്ട്...

ഒരു കടയിൽ കയറി മണിക്കു കുറെ പുത്തനുടുപ്പുകൾ വാങ്ങി. പടത്തിൽ ഉപയോഗിക്കാൻ ആവശ്യമുള്ളതും അതിലേറെയും. മണിക്ക് ഒന്നിനും ഒരു കുറവു വരരുതെന്ന് ഞങ്ങൾക്കു നിർബന്ധം ആയിരുന്നു. ഒരുപാടു പുത്തനുടുപ്പുകൾ ഒന്നിച്ചു കണ്ടപ്പോൾ മണിയുടെ കണ്ണുകൾ അദ്ഭുതംകൊണ്ട് മിഴിഞ്ഞുപോയി. തുണിക്കടയിൽനിന്ന് ഇറങ്ങിയപ്പോൾ ഞങ്ങൾ മണിയെ നോക്കി;

''ഒരു ചായ കുടിക്കാം, അല്ലേ?''

മണി തലകുലുക്കി. മണിയെയും കൂട്ടി അടുത്തു കണ്ട ബേക്കറിയിലേക്കു കയറി.

ചായ വന്നു. ചില്ലലമാരയിൽനിന്ന് ഒരു സമോസ എടുത്തു ഞാൻ മണിക്കു നീട്ടി. മണി അത് ആർത്തിയോടെ വാങ്ങിത്തിന്നു. പിന്നെ, എന്നെ നോക്കി;

''ഒന്നൂടെ തരുമോ?''

''പിന്നെന്താ മണി ആവശ്യത്തിനുള്ളത് കഴിച്ചോ.''

ഞാൻ വീണ്ടും സമോസ എടുത്തു നീട്ടി. എന്നിട്ടു മണിയോടു വെറുതെ ഒരു കുശലം ചോദിച്ചു:

''മണി ഉച്ചയ്ക്ക് എന്തു കഴിച്ചു..?''

''ഒന്നും കഴിച്ചില്ല...'' സമോസ ആർത്തിയോടെ കഴിക്കുന്നതിനിടെ മണിയുടെ മറുപടി.

''രാവിലെയോ....?''

''രാവിലെയും ഇല്ല..''

മണിയുടെ മറുപടി കൂടുതൽ തിരക്കിയപ്പോഴാണ് വേദനിപ്പിക്കുന്ന ആ സത്യം അറിഞ്ഞത്; മുഴുപ്പട്ടിണിയുടെ മൂന്നാം ദിവസത്തിലായിരുന്നു മണി. കഴിഞ്ഞ രണ്ടു ദിവസവും മണിയുടെ വയർ നിറച്ചത് പച്ചവെള്ളം മാത്രം.

●●●

ഞാനും മറ്റു നടീനടന്മാരും താമസിക്കുന്ന അതേ ഹോട്ടലിൽത്തന്നെ ആയിരുന്നു മണിക്കും മുറി. ജീവിതത്തിൽ ആദ്യമായി മണി ഒരു ഹോട്ടൽമുറി കാണുകയായിരുന്നു. വൃത്തിയുള്ള മുറി.

കട്ടിലും മെത്തയും. മുറിയിൽ ടിവി. ടെലിവിഷൻ ആയിരുന്നു മണിയുടെ ഏറ്റവും വലിയ അദ്ഭുതവസ്തു; ദൗർബല്യവും.

പകലും രാത്രിയും ഒരേപോലെ ടിവി കണ്ടുകൊണ്ടേയിരിക്കും. ടിവി എത്ര കണ്ടാലും മണിക്കു മതിവരില്ല. എന്തെങ്കിലും കണ്ടാൽ മതി. ടിവിയുടെ മുൻപിൽ നിന്നു നിർബന്ധിച്ചു പിടിച്ചുവലിച്ചുകൊണ്ടാവും മിക്കപ്പോഴും മണിയെ ലൊക്കേഷനിലേക്കു കൊണ്ടുപോവുക.

●●●

സിനിമയിൽ അഭിനയിക്കുന്നു. അതും സൂപ്പർസ്റ്റാർ മോഹൻലാലിനൊപ്പം എന്ന ആവേശമൊന്നും മണിക്ക് ഇല്ലായിരുന്നു. മുഖത്ത് എപ്പോഴും ഒരു നിർവികാര ഭാവം മാത്രം. സെറ്റിൽ മണി ആകെ അനുസരിക്കുക എന്നെ മാത്രമാണ്.





ഒടുവിൽ യൂണിറ്റുകാർ രണ്ടും കൽപിച്ചു മരത്തിൽവലിഞ്ഞുകയറി മണിയെ പിടിച്ചു താഴെയിറക്കി. താഴെ വന്നിട്ടും മണിയുടെ പിണക്കം തുടർന്നു. രഞ്ജനെ അപ്പാ എന്നു വിളിക്കാൻ പറ്റില്ലെന്നു വാശി.

കാടിന്റെ ഇരുളിമയിലും നിശ്ശബ്ദതയിലും ജനിച്ചുവളർന്ന മണിക്ക് സിനിമാ സെറ്റിലെ ആർക്ക് ലൈറ്റുകളുടെ വെളിച്ചവും ഒച്ചയും ബഹളവും ഒക്കെ അത്ര പെട്ടെന്ന് ഉൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ല.

മണിയെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി അനുസരിപ്പിക്കുക എന്നതായിരുന്നു എന്റെ ആദ്യ ദൗത്യം. കാര്യങ്ങൾ പറഞ്ഞുകൊടുത്തു ചെയ്യിക്കാനും അനുസരിപ്പിക്കാനും ആരുമില്ലാതെ വളർന്നതിനാൽ ഒരു 'കമാൻഡ്' കേൾക്കാൻ മണിയെ പ്രാപ്തനാക്കുക എന്നത് ഏറെ ശ്രമകരമായിരുന്നു.

●●●

ഊരിൽ മണിക്കൊരു ഇരട്ടപ്പേര് ഉണ്ടായിരുന്നു – 'കോഴികൊത്തി.'

ഈ പേരിനു പിന്നിൽ ഒരു കഥയുണ്ട്.

മൂന്നു വയസ്സുള്ളപ്പോൾ, ഒരു ദിവസം

വിശപ്പു മൂത്ത് മണി അടുത്ത വീടിന്റെ കോഴിക്കൂട്ടിൽ വച്ചിരുന്ന ചോറ് എടുക്കാൻ പോയി കൂട്ടിൽ കയ്യിട്ടു. അന്ന് കോഴി കൊത്തി അണിവിരലിന്റെ പാതി പോയി. അങ്ങനെ മണിക്കു വീണ പേരാണ് കോഴികൊത്തി.

●●●

ആദിവാസി ഊരിൽനിന്നു തന്നെയുള്ള രാജൻ എന്ന ഒരാളായിരുന്നു ഷൂട്ടിങ് സ്ഥലത്തു മണിയുടെ കെയർടേക്കർ. ചിത്രത്തിൽ മണിയുടെ അച്ഛനായി അഭിനയിച്ചതും അയാളാണ്. ഒരു ദിവസം രാത്രി മണി അയാളോട് എന്തിനോ പിണങ്ങി. പിന്നെ, ഉറക്കെ കരഞ്ഞുകൊണ്ട് എന്റെമുറിയുടെ വാതിൽക്കൽ വന്നുമുട്ടി. 'എന്താണു കാര്യം' എന്നു ചോദിച്ചിട്ട് മണി പറഞ്ഞില്ല. രാജനുമായി പിണങ്ങി എന്നു പറഞ്ഞു.

അന്നു രാത്രി എന്റൊപ്പം എന്റെ മുറിയിലാണ് മണി ഉറങ്ങിയത്.

●●●

പിറ്റേന്ന് –

ഒരുപാടു വർക്ക്ഔട്ട് ചെയ്യാനുള്ള സീൻ ആണ് ചിത്രീകരിക്കേണ്ടത്. നായികയ്ക്ക് അന്നു വൈകിട്ട് മുംബൈയിലേക്ക് മടങ്ങണം.

മോഹൻലാലിനും മടങ്ങണം.

രാജൻ മരിച്ചു കിടക്കുമ്പോൾ മണി "അപ്പാ..." എന്നു വിളിച്ചുകൊണ്ട് ഓടിവരുന്ന സീൻ ആണ് ചിത്രീകരിക്കേണ്ടത്. പക്ഷേ, മണിക്ക് തലേ രാത്രി രാജനോട് ഉണ്ടായ പിണക്കം ഇതുവരെ പോയിട്ടില്ല.

"അയാൾക്കൊപ്പം...ഞാൻ അഭിനയിക്കില്ലാ..." എന്നു പറഞ്ഞ് മണി ഒരു വലിയ മരത്തിന്റെ തുഞ്ചത്തു കയറി ഇരുപ്പായി. മോഹൻലാലും മറ്റു നടന്മാരും മുഴുവൻ യൂണിറ്റും താഴെ.

ആരു പറഞ്ഞിട്ടും മണി ഇറങ്ങുന്നില്ല. സമയം പോവുകയാണ്.

ഒടുവിൽ യൂണിറ്റുകാർ രണ്ടും കൽപിച്ചു മരത്തിൽ വലിഞ്ഞുകയറി മണിയെ പിടിച്ചു താഴെയിറക്കി. താഴെ വന്നിട്ടും മണിയുടെ പിണക്കം തുടർന്നു. രാജനെ അപ്പാ എന്നു വിളിക്കാൻ പറ്റില്ലെന്നു വാശി. ഒടുവിൽ ഞാൻ പറഞ്ഞു:

"നീ അപ്പാ എന്നു വിളിച്ചുകൊണ്ട് ഓടിവരണ്ട, പകരം 'കള്ള'ന്നു വിളിക്കാൻ..."

അതു മണിക്കു സന്തോഷമായി.

"അപ്പാ' എന്നതിനു പകരം 'കള്ളാ' എന്നു വിളിച്ചുകൊണ്ടാണ് മണി ആ സീനിൽ ഓടിവരുന്നത്. അപ്പാ എന്നു ഡബ്ബിങ്ങിനിടെ മാറ്റുകയായിരുന്നു.

●●●

രാവിലെ മണിയെ വിളിച്ചുണർത്തി ഷൂട്ടിങ്ങിനു കൊണ്ടുപോവുക എന്നതായിരുന്നു ഏറെ ശ്രമകരമായ ജോലി.

ഒരു ദിവസം, കൂടെയുള്ളവർ എല്ലാം റെഡിയായി വന്നിട്ടും മണിയെ കാണാനില്ല. വീണ്ടും വിളിക്കാൻ ചെന്നപ്പോൾ മണി കതക് അകത്തുനിന്നു കുറ്റിയിട്ടിരിക്കുന്നു.

എത്ര വിളിച്ചിട്ടും തുറക്കുന്നില്ല.

എന്തു ചെയ്യണം എന്ന് അറിയാതെ ഭയന്നുപോയ യൂണിറ്റുകാരും ഹോട്ടൽ ജീവനക്കാരും ചേർന്നു കതകു തല്ലിപ്പൊളിച്ച് അകത്തു കയറി. അകത്ത് – മൂടിപ്പുതച്ചു കിടന്ന് മണി നല്ല ഉറക്കത്തിലായിരുന്നു.

●●●

സിനിമയിലെ മറ്റൊരു ബാലതാരം എന്റെ മകൻ സൗഗന്ധ് ആയിരുന്നു.

മണിയെക്കാൾ ഇളയതായിരുന്നു സൗഗന്ധ്. ലൊക്കേഷനിൽ അവനും മണിയും ആയിരുന്നു കൂട്ടുകാർ. ഡബ്ബിങ് സ്റ്റുഡിയോയിൽ മണിയും സൗഗന്ധും മൽസരിച്ചു ഡബ്ബ് ചെയ്ത രംഗം ഇപ്പോഴും എന്റെ മനസ്സിലുണ്ട്.

എന്റെ മകനു കിട്ടുന്ന എല്ലാ സൗകര്യങ്ങളും പ്രതിഫലവും മണിക്കും കിട്ടണം എന്ന് എനിക്കു നിർബന്ധമുണ്ടായിരുന്നു. അക്കാര്യം ഞാൻ ഉറപ്പു വരുത്തുകയും ചെയ്തിരുന്നു.

●●●

ഷൂട്ടിങ് കഴിഞ്ഞു പോയതിനുശേഷം ഒരു തവണ മാത്രമാണ് മണിയെ കണ്ടത്.

അവാർഡ് കിട്ടിയതിനുശേഷം തിരുവനന്തപുരത്ത് കേരള സംസ്ഥാന ശിശുക്ഷേമ സമിതി മണിയെ ആദരിക്കുന്ന ഒരു ചടങ്ങുണ്ടായിരുന്നു. അവിടെ പത്രക്കാരുടെയും മന്ത്രിമാരുടെയും നടുവിലായിരുന്നു മണി. അന്നു കണ്ടതിൽപ്പിന്നെ മണിയെപ്പറ്റി ഒരു വിവരവും ഇല്ലായിരുന്നു. മണിയെ ബന്ധപ്പെടാൻ ഒരു മാർഗവും ഇല്ലായിരുന്നു എന്നതാണ് സത്യം.

മണിയുടെ പുതിയ വിശേഷങ്ങൾ അറിഞ്ഞതു 'മലയാള മനോരമ ആഴ്ചപ്പതിപ്പ്' വായിച്ചാണ്.

ഒരു കാര്യത്തിൽ വേദനയുണ്ട് – വനത്തിൽ, ആദിവാസി ഊരിനുള്ളിൽ ആരും ശ്രദ്ധിക്കാതിരുന്ന ഒരു മണിയെ ഞങ്ങൾ കണ്ടെത്തി. ധൈര്യവും ആത്മവിശ്വാസവും കൊടുത്തു ക്യാമറയ്ക്കു മുൻപിൽകൊണ്ടുവന്നു നടനാക്കി. സംസ്ഥാന അവാർഡും അവനു ലഭിച്ചു.

പക്ഷേ, ആ പ്രതിഭയുടെ നാളം അണയാതെ സൂക്ഷിക്കാൻ, ഒരു കയ്പ്പടം നീട്ടി സംരക്ഷിച്ചു പിടിക്കാൻ എങ്കിലും ആരും പിന്നെ മുന്നോട്ടു വന്നില്ല. അല്ലെങ്കിലും, ആദിവാസി ക്ഷേമവും സംരക്ഷണവും പ്രസംഗങ്ങളിൽ മാത്രമാണല്ലോ.

**തയാറാക്കിയത്: അനിൽകുമാർ റാന്നി**



വിഷു ആശംസകൾ

# ധിക്കാരി

37-ാം പേജിൽ നിന്ന് തുടർച്ച

രുന്നു മറുപടി. ഫോൺ വിന്നി തന്റിലേക്ക് വലിച്ചൊരേറു കൊടുത്തു.

ജീപ്പിന്റെ ബോണറ്റിൽ കൈമുട്ടൂന്നി രാജൻ കോശിയുടെ മക്കളായ പൊൻകുരിശ് സോളമനും പൊൻകുരിശ് സാജനും വിന്നിയെ നോക്കി നിൽപ്പുണ്ടായിരുന്നു.

''എന്നതാ... എന്നതാ വിന്നീ?''

സോളമൻ ധൃതിയിൽ മുന്നോട്ടുവന്നു.

ചിറ്റഴയിലെ ഈറ്റക്കാട്ടിൽത്തന്നെ ആയിരുന്നു അവർ.

''നമ്മുടെ മറ്റവന്മാരുടെ അണ്ണാക്ക് ഇടിച്ച് അകത്തുകേറ്റീട്ട് ആ എസിപി പ്രിൻസിയേം കൊണ്ടുപോയെന്ന്. ഒട്ടകം ഷാഹുലും അവൾടെ കസ്റ്റഡീയിലാ...''

സോളമന്റെയും സാജന്റെയും കണ്ണുകളിൽ ഒരു നടുക്കം ഉണ്ടായി.

തലയുടെ പെരുപ്പ് മാറാൻ എന്നോണം സോളമൻ മിഴികൾ അടച്ച് ഒരു നിമിഷം അങ്ങനെ നിന്നു. പിന്നെ, വിന്നിയെ നോക്കി.

''നീ മൂപ്പനെ വിളിക്ക്. ദേവികുളം സിഐ: മൂപ്പൻ തങ്കവേലുവിനെ. എസിപി: സെൽവിയും കൂട്ടരും സിവിൽഡ്രസിൽ ആയിരിക്കും. വഴിയിൽ ബ്ലോക്ക് ചെയ്തിടാൻ പറ. പറ്റുമെങ്കിൽ കൂടെയുള്ള ഗുണ്ടകളേം ചേർത്ത് അറസ്റ്റ് ചെയ്ത് അകത്തിടാൻ പറ. ആളുമാറിപ്പോയീന്ന് പറഞ്ഞ് രക്ഷപ്പെടാമല്ലോ...''

വിന്നിയുടെ കണ്ണുകളിൽ ഒരു തെളിച്ചമുണ്ടായി.

സെൽവിമണിയുടെ നേതൃത്വത്തിലുള്ള സംഘം മലയിറങ്ങി കൊണ്ടിരുന്നു. ക്വാളിസിന്റെ ഡ്രൈവിങ് സീറ്റിൽ ലാസർ വൈദ്യൻ ആയിരുന്നു.

''ഒറീസയിലെ മാവോയിസ്റ്റ് കേന്ദ്രത്തിൽ നിന്നുവരെ പെൺപിള്ളേരെ രക്ഷപ്പെടുത്തി കേരള പൊലീസ് കൊണ്ടുവരുന്നു, പിന്നല്ലേ മറയൂരിലെ നാലു ഗുണ്ടകള്...''

ലാസർ വൈദ്യൻ ചിരിച്ചു. പിന്നെ, ആരാധനയോടെ സെൽവിയെ നോക്കി.

''മാധവും ബലരാമൻസാറും കോളജ്മേറ്റ്സാ അല്ലേ?''

''യാ... കോളജിൽ ബാലു അണ്ണൻ... സോറി ബാലരാമൻസാർ എന്റെ സൂപ്പർസീനിയർ ആയിരുന്നു.''

''അദ്ദേഹത്തിന്റെ കൂടെയൊക്കെ ജോലി ചെയ്യുക എന്നു പറയുന്നത് ഒരു ഭാഗ്യം തന്നെയാ. സത്യം പറഞ്ഞാൽ ഞാനൊക്കെ ഇപ്പഴും ഈ ഡിപ്പാർട്ട്മെന്റിൽ തുടരുന്നത് ഇങ്ങനെ ചിലർ ഉള്ളതുകൊണ്ടാ...''

കയറ്റം കയറിവന്ന കോവിൽക്കടവ് സൂപ്പർഫാസ്റ്റിന് സൈഡ് കൊടുക്കാനായി ലാസർ ക്വാളിസ് റോഡരുകിലേക്ക് ഒതുക്കി. ബസ് കടന്നുപോയതും വീണ്ടും വണ്ടി മുന്നോട്ട് എടുത്തു.

''പല തവണ ഈ പണി ഉപേക്ഷിക്കാൻ ആലോചിച്ചതാ മാഡം. അത്രയ്ക്കാ മുകളിൽ നിന്നുള്ള പീഡനം. ഒരു പണിയും ചെയ്യാതെ നടക്കുന്ന ചില തെണ്ടികളുണ്ട് നമ്മുടെ ഡിപ്പാർട്ട്മെന്റിൽ. ചില വിവരദോഷികൾ. മുകളിലിരിക്കുന്നവരെ മണിയടിക്കാൻ നല്ല കഴിവുണ്ട്. അതു മാത്രമാ ഇവരുടെ യോഗ്യത...''

''അവരെയൊന്നും ഓർത്ത് ലാസറ് പണി കളയണ്ട.''

സെൽവി ചിരിച്ചു.

''അവന്മാരെ നേരിടാൻ ഞാൻ ഒരു മന്ത്രം പറഞ്ഞുതരാം. അവന്മാരെക്കുറിച്ച് ഓർക്കുമ്പോൾ.. പോയലേ വിട... പുല്ലലേ വിട...' എന്ന മന്ത്രം ഒരു നൂറ്റൊന്നു പ്രാവശ്യം മനസ്സിൽ പറഞ്ഞാൽ മതി.''

ലാസറും പൊലീസുകാരും ചിരിച്ചുപോയി.

അടുത്ത നിമിഷം ലാസർ വൈദ്യന്റെ കാൽ ക്വാളിസിന്റെ ബ്രേക്കിൽ അമർന്നു. റോഡിനു കുറുകെ ഒരു തൂവെള്ള പൊലീസ് ബൊലീറോ ജീപ്പ് കിടപ്പുണ്ടായിരുന്നു.

സെൽവിയുടെ നെറ്റി ചുളിഞ്ഞു.

''മാഡം പൊലീസ്...''

ലാസർ അമ്പരപ്പോടെ സെൽവിയെ നോക്കി.

''അതിനു നമ്മള് കള്ളന്മാരല്ലല്ലോ പൊലീസിനെ പേടിക്കാൻ. പോയി ചോദിക്ക് എന്തു മറ്റവനാ വണ്ടി റോഡിന്റെ നെഞ്ചത്ത് കുറുകെ ഇട്ടതെന്ന്...''

ലാസർ വൈദ്യൻ ക്വാളിസിൽനിന്ന് ഇറങ്ങി റോഡിനു കുറുകെ കിടന്ന പൊലീസ് ജീപ്പിനു നേരെ നടന്നു.

അടുത്ത നിമിഷം ജീപ്പിന്റെ ഡോർ തുറന്ന് ഒരാൾ പുറത്തേക്ക് ഇറങ്ങി.

കഷണ്ടിത്തലയും കപ്പടാമീശയും ആണ് ലാസർ വൈദ്യന്റെ കണ്ണിൽ ആദ്യം പെട്ടത്.

കുട്ടിആനയുടേതുപോലത്തെ തടിച്ച ശരീരമാണ്. ശരീരത്തിൽ ഇറുകിപ്പിടിച്ചു കിടക്കുന്ന യൂണിഫോം.

ഇരു കൈത്തണ്ടയിലും കുപ്പായം പോലെ പൊതിഞ്ഞുനിൽക്കുന്ന രോമങ്ങൾ.

ലാസർ വൈദ്യന് പൊടുന്നനെ ആളെ മനസ്സിലായി.

സർക്കിൾ ഇൻസ്പെക്ടർ മൂപ്പൻ തങ്കവേലു.

കുതാമിലേക്കു മുട്ടിച്ചുനിർത്തിയിരിക്കുന്ന മടവാളുപോലെ വിതിയേറിയ മീശ ഇടതുകയ്യുടെ പുറംതലംകൊണ്ട് തടവിക്കൊണ്ട് തങ്കവേലു പതിയെ മുന്നോട്ടുവന്നു.

''യാരെടാ നീ... ഇന്ത ദേവികുളത്ത് ഉനക്ക് എന്നവേല... അന്ത വണ്ടിയില് യാര്? എല്ലാവങ്കളും... വെളിയില് വര ചൊല്ല്...''

ലാസർ വൈദ്യന്റെ തൊട്ടുമുന്നിൽ എത്തിനിന്നായിരുന്നു മൂപ്പൻ തങ്കവേലുവിന്റെ ചോദ്യം.

''പ്ലീസ്...'

ഒരു വഴക്കിനു സമയം ഇല്ലെന്ന് അറിയാവുന്നതുകൊണ്ട് ലാസർ പരമാവധി സംയമനം പാലിച്ചു.

''എറണാകുളത്തു നിന്നുള്ള പൊലീസ് ടീമാ ഞങ്ങൾ. ഞാൻ പാലാ സിഐ: ലാസർ വൈദ്യൻ. വണ്ടിയിലിരിക്കുന്നത് കൊച്ചി എസിപി: സെൽവിമണി മാഡം.''

''നമ്പിക്ക മുടിയാത്...''

മൂപ്പൻ തങ്കവേലു ചിരിച്ചുകൊണ്ട് കഷണ്ടിത്തലയിൽ ഒന്നു തടവി.

''നീങ്ക പൊലീസ് എന്ന് എനിക്ക് എപ്പടി തെരിയും. യൂണിഫോം ഇല്ലൈ. ഐഡന്റിറ്റി കാർഡ് ഇല്ലൈ..''

''കാർഡ് ഉണ്ട്''

ലാസർ വൈദ്യൻ പോക്കറ്റിൽ നിന്നു കാർഡ് എടുത്തു. പിന്നെ തങ്കവേലുവിന്റെ മുഖത്തിന് അഭിമുഖമായി പിടിച്ചു.

''നമ്പിക്ക മുടിയത്...''

തങ്കവേലു വീണ്ടും ചിരിച്ചു:

''ഇന്ത കാർഡ് ഒറിജിനലാണെന്ന് എപ്പടി തെരിയും...?''

വലതു കയ്യുടെ ചൂണ്ടുവിരലും തള്ളവിരലും മാത്രം ഉയർത്തി തങ്കവേലു ഇടംവലം ഒന്നു വെട്ടിച്ചു.

''എന്ത്... ലാസർ''

സെൽവിമണി തല പുറത്തേക്കിട്ടു:

''വാട്ട് ഈസ് ഗോയിങ് ഓൺ...?''

''ഇയാള് ആരോ കീ കൊടുത്തുവിട്ട പാവയാ മാഡം. പറഞ്ഞതുതന്നെ പറഞ്ഞുകൊണ്ടി

## സച്ചിൻ

ഇച്ചു

എടാ ഇന്ന് വിഷു വല്ലേ.. വീട്ടിൽ വലിയവർ ആരേലും വന്നാൽ നീ അടുത്തു ചെല്ലണം!

കുട്ടികളാരെങ്കിലു മാ വരുന്നതെങ്കിൽ അച്ഛനിവിടെ ഇല്ലാന്നും പറയണം. അല്ലേ?

അതെന്തിനാ ?!

അതെ അതേ.

വലിയവരു വന്നാൽ എനിക്കിങ്ങോട്ട് കൈനീട്ടം കിട്ടും. കുട്ടികളു വന്നാല് അച്ഛനങ്ങോട്ട് കൊടുക്കേണ്ടി വരും. അതുകൊണ്ട്!

രിക്കുന്നു.

നമ്മുടെ ഐഡന്റിറ്റി... ഇങ്ങേർക്ക് നമ്പിക്കാൻ പറ്റുന്നില്ലെന്ന്...''

''അതു വേണ്ടപോലെ കാണിക്കാഞ്ഞിട്ടല്ലേ ലാസറേ...''

സെൽവി ക്വാളിസിന്റെ ഡോർ തുറന്ന് ഇറങ്ങി.

''ചുമ്മാ കാർഡ് കാണിക്കാതെ... കാർഡ് പഞ്ച് ചെയ്യ്.''

''അതു വേണോ മാഡം...?''

ലാസർ ഒന്നു സംശയിച്ചു.

''ലാസറേ നമുക്കു സമയമില്ല. അറിയാമല്ലോ കൊച്ചിയിൽ കമ്മിഷണർ വെയ്റ്റിങ്ങിലാ...''

''ഓ... ഞാനതു വിട്ടു.''

പറഞ്ഞതും ലാസർ പുറംകയ്യ് വീശി മൂപ്പൻ തങ്കവേലുവിന്റെ കരണത്തൊന്ന് പൊട്ടിച്ചതും ഒന്നിച്ചായിരുന്നു.

''ഇപ്പോ... നമ്പിക്ക മുടിയാതാ...?''

പിടലിക്കുപിടിച്ച് മുന്നോട്ട് ഒരു തള്ളു കൂടി തെന്നിത്തെറിച്ചു വന്ന തങ്കവേലു ഒരു തോക്കിൻകുഴലിൽ ഇടിച്ചാണു നിന്നത്. തങ്കവേലുവിന്റെ പിളർന്ന വായിലേക്ക് സെൽവിമണി തോക്കിൻകുഴൽ കുത്തിക്കയറ്റി.

''ദിസ് ഈസ് മൈ ഐഡന്റിറ്റി..

എപ്പടിയിരിക്ക്. ഫീൽ ദ ടേസ്റ്റ് ഓഫ് ബുള്ളറ്റ് മെറ്റൽ...''

അവ്യക്തമായ സ്വരത്തിൽ തങ്കവേലു തൊണ്ടകൊണ്ട് ഒച്ചയുണ്ടാക്കിക്കൊണ്ടിരുന്നു.

സെൽവിമണി തങ്കവേലുവിന്റെ കണ്ണുകളിലേക്ക് എരിയുംമട്ടിൽ നോക്കി:

''വണ്ടി മാറ്റിയിടാൻ പറയെടാ...''

തങ്കവേലു ഭയന്നരണ്ടുപോയ മിഴികൾ ബദ്ധപ്പെട്ട് പിന്നിലേക്കു തിരിച്ച് കണ്ണുകൊണ്ട് ആംഗ്യം കാട്ടി.

പൊലീസ് ഡ്രൈവർ ജീപ്പ് റോഡരുകിലേക്കു റിവേഴ്സെടുത്തു മാറ്റി.

''സിഐ: മൂപ്പൻ തങ്കവേലു...''

പല്ലു കടിച്ചുകൊണ്ട് സെൽവി തങ്കവേലുവിന്റെ വായിൽനിന്നു തോക്ക് തിരിച്ചെടുത്തു. പിന്നെ തങ്കവേലുവിന്റെ ഷർട്ടിന്റെ നെഞ്ചത്തുതന്നെ തുടച്ചു.

''നല്ല മസിലുണ്ടല്ലോ തങ്കവേലു. ഉരുക്കിയെടുത്താൽ അഞ്ചുറുകിലോ ബാർസോപ്പിനുള്ള കൊഴുപ്പുണ്ട്. കാക്കിയിട്ടോണ്ട് കണ്ടവന്മാർക്ക് വാസൽവേല ചെയ്യാതെ... പോയി പൊണ്ടാട്ടിക്ക് മാവ് ആട്ടിക്കൊടുക്ക്. ഉനക്ക് കറക്ടാ മാച്ചാവത് അന്ത വേല താൻ...''

ലാസർ വൈദ്യൻ ക്വാളിസ് സെൽവിമണിയുടെ അടുത്തേക്കു കൊണ്ടുവന്നു നിർത്തി സെൽവി ക്വാളിസിലേക്കു കയറി. ക്വാളിസ് നീങ്ങി.

സെൽവി മണി ഷർട്ടിന്റെ പോക്കറ്റിൽനിന്നു മൊബൈൽ ഫോൺ എടുത്ത്

ബലരാമന്റെ നമ്പർ ഡയൽ ചെയ്തു കാതോടു ചേർത്തു.

''ബാലു അണ്ണാ...''

''എല്ലാ ഓക്കെയാ അല്ലേടീ..''

മറുവശത്തുനിന്നു ബലരാമന്റെ സ്വരം കേട്ടു.

''ഡബിൾ ഓക്കെ... ബാലുവണ്ണാ...

വീട്ടിലെ ഊണുമുറിയിൽ ആയിരുന്നു ബലരാമൻ.

ദീപാവലി അടുത്തുനിന്നു വിളമ്പുന്നുണ്ട്.

''സെൽവീ..''

ബലരാമൻ പതിയെ വിളിച്ചു.

''കൊച്ചിയിൽ എത്തുന്നതുവരെ വളരെ വലിയ കരുതൽ വേണം.

പ്രിൻസി നമ്മുടെ കയ്യിലായ വിവരം അറിയേണ്ടവർ അറിഞ്ഞിട്ടുണ്ട്. അവർ വെറുതെ ഇരിക്കില്ല...''

ബലരാമൻ ഒന്നു നിർത്തി;

''പ്രിൻസിയെ മുന്നിൽനിർത്തിയാ ഇനി നമ്മുടെ കളി. എനിക്കുറപ്പാ.. മയിൽവാഹനം ഉൾപ്പെടെ ഓരോരുത്തരായി വന്നു വീഴും... ബലരാമന്റെ നെറ്റിനുള്ളിൽ... വന്നിട്ടു പറയാം, എന്താണു പദ്ധതി എന്ന്...''

ബലരാമൻ ഫോൺ വച്ചു

''പ്രിൻസി സെയ്ഫല്ലേ ഏട്ടാ...''

ദീപാവലി ഉത്കണ്ഠയോടെ ബലരാമനെ നോക്കി.

''അതെ...''

''ഇവിടേക്കാണോ ഏട്ടാ കൊണ്ടുവരുന്നത്?''

''ഓ...''

ബലരാമൻ ഒന്നു മൂളി. പിന്നെ ദീപാവലിയെ തുറിച്ചുനോക്കി.

''എന്തു കറിയാടീ ഇത്...''

ബലരാമന്റെ മുഖം ചുളിഞ്ഞു.

''സാമ്പാറോ. രസമോ..?''

''കിട്ടിയ ടേസ്റ്റുവച്ച് ബലരാമൻ ഒരു പേരങ്ങ് ഇട്ടാൽ മതി..''

''പുല്ല്...''

ബലരാമൻ ഊണു മതിയാക്കി എണീറ്റു.

''പത്തിരുപതു വയസ്സായി. ഒരു വക ഉണ്ടാക്കാൻ അറിയില്ല...''

''പിന്നെ.. എന്നുവച്ചാൽ ഞാൻ ബാംഗ്ലൂർ കറി വയ്ക്കാൻ പഠിക്കാനല്ലേ പോയത്. ഞാൻ അവിടെ പഠിച്ചതേ.. മെഡിസിനാ.. മെഡിസിൻ...''

''എന്നാൽ നീ കുറെ പാരാസെറ്റമോൾ സിറപ്പ് കൊണ്ടുവാടീ... ചോറിനു കൂട്ടാൻ...''

മുഖം കഴുകുന്നതിനിടെ ബലരാമൻ തിരിഞ്ഞു നിന്നു.

''ബേ... ഞെ... ഞെ... ഞാ...''

ബലരാമനെ നോക്കി കൊഞ്ഞനം കുത്തിയിട്ട് ദീപാവലി ഹാളിലേക്കു പോയി. ബലരാമൻ വേഷം മാറി വരുമ്പോൾ ദീപാവലി ടിവിക്കുമുന്നിലാണ്. ബലരാമൻ വാതിൽക്കലേക്കു വന്നു. പിന്നെ, ദീപാവലിയെ തിരിഞ്ഞു നോക്കി.

''ചിന്നൂ... വാതിലടച്ച് ഇരുന്നോണം. പുറത്തെങ്ങും പോവരുത്. എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ എന്നെ വിളിക്കണം...''



## വിഷു ആശംസകൾ

"ങേ... ഇങ്ങനാ ഒരു മാതിരി നഴ്സറികുട്ടികളോടു പറയുംപോലെ. ഏട്ടാ ഞാനേ വോട്ടവകാശമുള്ള കുട്ടിയാ. കീപ് ഇറ്റ് ഇൻ മൈൻഡ്..."

ബലരാമൻ മിണ്ടിയില്ല.

ശത്രുക്കളെക്കുറിച്ച് ദിപാ വലിയോടു പറഞ്ഞാലോ എന്ന് ആലോചിച്ചെങ്കിലും അടുത്ത നിമിഷം വേണ്ടെന്നു വച്ചു. വെറുതെ ദീപാവലിയുടെ മനസ്സ് അസ്വസ്ഥമാക്കണ്ട.

"വൈകിട്ടു നേരത്തെ വരണേ ഏട്ടാ... ഓഗസ്റ്റ് 15ന്നു കൊണ്ടുപോവാം എന്ന് ഏട്ടൻ പറഞ്ഞിട്ടുണ്ട്."

"അതിന്.. ഏപ്രിൽ അല്ലേ ആയിട്ടുള്ളൂ."

ബലരാമൻ ചിരിച്ചുകൊണ്ട് ജീപ്പിൽ കയറി.

ജീപ്പ് പോയി. ദീപാവലി അകത്തേക്കു കയറിയിട്ട് വാതിൽ ചേർത്തടച്ചു കുറ്റിയിട്ടു. എന്നിട്ട്, സോഫയിലേക്ക് ഇരുന്നു. പെട്ടെന്ന് അടുക്കളയിൽ ഒരു പാത്രം വീഴുന്ന ഒച്ച കേട്ടു.

ദിപാവലി നടുങ്ങിപ്പോയി.

അവൾ ചാടിയെണീറ്റു. അടുക്കളയിലേക്കു വരുമ്പോൾ ദിപാവലിയുടെ ശരീരത്തിൽനിന്ന് നടുക്കത്തിന്റെ തരിപ്പ് മാറിയിരുന്നില്ല. തറയിൽ ഒരു പാത്രം പതിയെ വട്ടം കറങ്ങി നിശ്ചലമാവുന്നതു കണ്ടു. ദിപാവലി പാത്രം എടുത്തു ഷെൽഫിൽ വച്ചു.

അടുത്ത നിമിഷം, കോളിങ് ബെൽ മുഴങ്ങി.

ഒരു നടുക്കം കൂടി. ദീപാവലി ധൃതിയിൽ ഹാളിലേക്കു വന്നു.

പിന്നെ, വാതിൽ വലിച്ചുതുറന്നു. മുറ്റത്ത് ആരുമില്ലായിരുന്നു. ദിപാവലിയുടെ മിഴികൾ ചുറ്റും ഒന്നു കറങ്ങി.

പെട്ടെന്ന്, ദീപാവലിയുടെ ഇമകൾ ഒന്നു ചിമ്മി അടഞ്ഞു.

വരാന്തയുടെ അരമതിലിൽ നാല് കറുത്ത കുപ്പിവളകൾ ദിപാവലി കണ്ടു.

"വളയോ... ഇത് ആരു വച്ചു?"

ദിപാവലി കൗതുകത്തോടെ വന്ന് വളകൾ എടുത്തു. പിന്നെ, കൈത്തണ്ടയിൽ ഇട്ടു. അളവ് പാകം. അടുക്കളയിൽ പാത്രം വീഴുന്ന ഒച്ച പിന്നെയും കേട്ടു.

(തുടരും)

## തിരിച്ചിഷ്ടം

41-ാം പേജിൽ നിന്ന് തുടർച്ച

വിചാരിച്ചാ എന്താ നടക്കാത്തത്."

"മറുവശത്തും പെണ്ണുങ്ങളല്ലേ... അവരും ഓരോന്ന് വിചാരിച്ചോണ്ടിരിക്കുവല്ലേ"

ആരോ നടന്നുവരുന്ന കാലൊച്ച.

"ആനാൽ..." സോണിച്ചൻ സിമിയുടെ നേർക്ക് ചുണ്ടുവിരൽ വിറപ്പിച്ചു. "നാൻ ഒരു തടവ് സൊന്നാ നൂറു തടവ് സൊന്ന മാതിരി. അമ്മ പറയുന്നതിനപ്പുറത്ത് ഈ വീട്ടിൽ യാതൊന്നും നടപ്പില്ല."സോജൻ മുറിയിലേക്കു വന്നു.

"സോണിച്ചായാ അത്താഴം വിളമ്പി."

"ഓ... ശരി, ശരി..." അവൻ തിരിഞ്ഞ് സിമിയോടു പറഞ്ഞു.

"വാങ്കമ്മാ... സാപ്പാട് റെഡി."

സിമി അവന്റെനേർക്കു തലയാട്ടി.

സോണിച്ചൻ നടന്നതിനു പിന്നാലെ അവളും നീങ്ങി.

•••

ഇത്തവണ ജസ്റ്റിനും അമ്മയും കൂടിയാണ് ഊട്ടിയിൽ പൊലിസ് സൂപ്രണ്ടിന്റെ ഓഫിസിൽ എത്തിയത്. അവരുടെ കൈവശം പുതുപ്പള്ളി എംഎൽഎയുടെ കത്തും, കോട്ടയം എസ്പിക്ക് ജസ്റ്റിൻ നൽകിയ പരാതിയുടെ കോപ്പിയും അതിന്മേൽ എസ്പി എഴുതിച്ചേർത്ത കുറിപ്പും ഉണ്ടായിരുന്നു.

കറിയാച്ചന്റെ ഭാര്യ മറിയക്കുട്ടി തൊഴുകയ്യോടെ എസ്പി: രാമഭദ്രന്റെ മുൻപിൽ നിന്നു.

"എന്തെങ്കിലും ചെയ്യണം. എന്റെ ഭർത്താവിനെ ഇവിടെവച്ച് കാണാതായിട്ട് മൂന്നാഴ്ച കഴിഞ്ഞു. എന്റെ മകൻ ഇവിടൊരു പരാതി തന്നിരുന്നു."

രാമഭദ്രൻ അമ്മയെയും മകനെയും മാറിമാറി നോക്കി പരാതിയിലൂടെ കണ്ണോടിച്ചു.

"നിങ്ങൾ നാലു ചെറുപ്പക്കാർ ഒന്നിച്ചുവന്ന് കംപ്ലയിന്റ് തന്നിരുന്നു അല്ലേ?"

രാമഭദ്രൻ ജസ്റ്റിനെ നോക്കി.

"അതെ സാർ..."

"നിന്റെ അച്ചനെ കാണാനില്ലെന്നല്ലേ അന്നും പറഞ്ഞത്?"

"അതെ സാർ."

"ഞങ്ങൾക്കു വേറൊരുമില്ല സാർ." മറിയക്കുട്ടി അവിടെനിന്നു വിതുമ്പിക്കരഞ്ഞു: "അദ്ദേഹം ജീവിച്ചിരിപ്പുണ്ടെന്നറിഞ്ഞാ മതി."

"നിങ്ങളവിടെ ഇരിക്കൂ. അന്നുതന്ന പരാതിയുടെ കോപ്പി കയ്യിലുണ്ടോ? ഡേറ്റ് പറഞ്ഞാലും മതി."

ജസ്റ്റിൻ തിയതി ഓർമിച്ചു പറഞ്ഞു.

എസ്പി മേശപ്പുറത്തെ ഫയലുകൾ തിരഞ്ഞ് ഒരു കടലാസ് തപ്പിയെടുത്തു. അതിൽ എന്താണു കുറിച്ചുവച്ചിരിക്കുന്നത് എന്നു നോക്കി. അനന്തരം ഫോണെടുത്ത് നമ്പർ ഡയൽ ചെയ്തു.

അൽപ്പം കഴിഞ്ഞപ്പോൾ അയാൾ ആരോടോ ഫോണിൽ സംസാരിക്കുന്നത് ജസ്റ്റിനും മറിയക്കുട്ടിയും കേട്ടു. ഒരു കേസന്വേഷണത്തെപ്പറ്റിയാണ് ചോദിക്കുന്നത്. മറുവശത്തുനിന്നു പറയുന്ന മറുപടി മൂളിക്കേൾക്കുകയും ഇംഗ്ലിഷിൽ എന്തൊക്കെയോ തിരിച്ചു ചോദിക്കുകയും ചെയ്യുന്നുണ്ട്. ഒടുവിൽ രാമഭദ്രൻ ഫോൺ വച്ചു.

എന്നിട്ട് മറിയക്കുട്ടിയോടും ജസ്റ്റിനോടുമായി പറഞ്ഞു.

"നിങ്ങളുടെ പരാതി വളരെ ഗൗരവത്തോടെ എടുത്ത് ഞാൻ അന്വേഷണം നടത്തിയിട്ടുണ്ട് നോക്കൂ... ഡിവൈഎസ്പി റാങ്കിലുള്ള ഒരു ഉദ്യോഗസ്ഥനെക്കൊണ്ടാണ് അന്വേഷിപ്പിച്ചത്. സാധാരണ ഗതിയിൽ ഇത്തരം മിസ്സിങ് കേസിൽ ഞാൻ ലോക്കൽ പൊലിസ് സ്റ്റേഷനിൽ എസ്ഐയെക്കൊണ്ട് അന്വേഷിപ്പിക്കുക മാത്രമേ ചെയ്യാറുള്ളൂ."

"സാർ... വളരെ നന്ദി സാർ... അന്വേഷിച്ചിട്ട് എന്തെങ്കിലും വിവരം?" ജസ്റ്റിൻ പ്രതീക്ഷയോടെ എസ്പിയെ നോക്കി.

"നിങ്ങളുടെ പരാതി അന്വേഷിച്ച പൊലിസ് ഓഫിസർ പറയുന്നത്, മിസ്റ്റർ കറിയാച്ചൻ, അങ്ങനല്ലേ നിങ്ങളുടെ ഭർത്താവിന്റെ പേര്?"

"അതെ." മറിയക്കുട്ടി തലകുലുക്കി.

"കറിയാച്ചൻ ഇവിടെയല്ല മിസ്സായിരിക്കുന്നത് എന്നാണ്. കോട്ടഗിരി ബസ് സ്റ്റാൻഡിൽ ചെന്ന് അയാൾ കോയമ്പത്തൂർക്കുള്ള ബസിൽ കയറിപോയിട്ടുണ്ട്. പിന്നീട് അയാളെപ്പറ്റി വിവരമില്ല. ഇവിടത്തെ ജൂറിസ്ഡിക്ഷനിൽ അതായത് എന്റെ അധികാര പരിധിയിൽനിന്ന് അയാൾ പുറത്തേക്കു പൊയ്ക്കഴിഞ്ഞശേഷം മാത്രമേ എന്തെങ്കിലും സംഭവിച്ചിട്ടുള്ളൂ. അത് അന്വേഷിക്കേണ്ടത് എന്റെ ചുമതലയല്ല. ഞാനൊഴിഞ്ഞുമാറുകയല്ല. ഇവിടെയല്ല നിങ്ങൾ പരാതി നൽകേണ്ടത് എന്ന് ബോധ്യപ്പെടുത്തുകയാണ്. കന്യാകുമാരിയിലേക്ക് പോകാൻ കറിയാച്ചനു പ്ലാനുണ്ടായിരുന്നു എന്നല്ലേ പറഞ്ഞത്?"

"അതേ."

"അവിടെയൊരു പരാതി കൊടുത്തു നോക്കൂ."

"പക്ഷേ, ഞങ്ങളുടെ ഉറച്ച വിശ്വാസം എന്റെ ഫാദർ മിസ്സായത് കോട്ടഗിരിയിൽവച്ചു തന്നെയാണെന്നാണ്." ജസ്റ്റിൻ ദൃഢസ്വരത്തിൽ പറഞ്ഞു.

"ഞങ്ങളുടെ ഡിപ്പാർട്ട്മെന്റിലെ സമർഥനായ ഒരു പൊലീസ് ഓഫിസറാണ് ഡിവൈഎസ്പി: മരുതനായകം. അദ്ദേഹമാണ് അന്വേഷിച്ചത്. അദ്ദേഹത്തിന് തെറ്റുപറ്റിയെന്നാണോ നിങ്ങൾ ഉദ്ദേശിക്കുന്നത്?"

"ഒരുപക്ഷേ, ബെൽമോണ്ട് എസ്റ്റേറ്റിലുള്ള ആ സ്ത്രീ - ശോഭാ മരിയ, അദ്ദേഹത്തെ സ്വാധീനിച്ചതാണെങ്കിലോ സാർ. അവർ അത്തരം ഒരു സ്ത്രീയാണെന്ന് അച്ചാച്ചൻ ഞങ്ങളോടു

## തടിയുണ്ടായാലും പ്രസവം പുല്ലുപോലെ

ഗിന്നസ് ബുക്കിലൂടെ

തടി കൂടുംതോറും ടെൻഷനടിച്ച് മരിക്കാൻ നടക്കുന്നവർ ഇതൊന്ന് കേൾക്കൂ. ഗിന്നസ് ബുക്കിൽ സ്ഥാനം പിടിച്ചിരിക്കുന്ന ഈ 'തടിച്ചി' തടിയുടെ പേരിലല്ല റെക്കോർഡിട്ടിരിക്കുന്നത് 'തടിമിടുക്കി'ൻെറ കാര്യത്തിലാണ്. 241 കിലോ ആണ് ഡോണ സിംപ്സൺ എന്ന ന്യൂ ജഴ്സിക്കാരിയുടെ ഭാരം.

ലോകത്തുള്ള സകല പെണ്ണുങ്ങളെയും ഗൈനക്കോളജിസ്റ്റുകളെയും വെല്ലുവിളിച്ചുകൊണ്ട് ഒരു കുഞ്ഞിന് ജന്മം നൽകിയതാണ് ഈ ഭീമാകാരിയുടെ റെക്കോർഡ്.

ഇത്രേം തടിയുണ്ടായാലും പുല്ലുപോലെ പ്രസവിക്കാൻ പറ്റുമെന്ന് ലോകപെണ്ണുങ്ങളെ അറിയിക്കാനാണ് ഈ സാഹസമെന്ന് ഡോണ തന്നെ പറയുന്നു. മുപ്പതു പേരടങ്ങുന്ന മെഡിക്കൽ ടീമാണ് അതീവ അപകടം പിടിച്ച പ്രസവം സിസേറിയൻ ചെയ്ത് വിജയിപ്പിച്ചത്. ജാക്വലിൻ എന്നാണ് ഡോണയുടെ മകളുടെ പേര്.

കൂടുതൽ അറിയാൻ >>

പറഞ്ഞിട്ടുണ്ട്."

"സ്റ്റോപ്പിറ്റ്, നോൺസെൻസ്." രാമഭദ്രന്റെ മുഖം ദേഷ്യംകൊണ്ട് ചുവന്നു: "പൊലീസ് ഡിപ്പാർട്ട്മെന്റിലെ ഉദ്യോഗസ്ഥർ അത്തരക്കാരാണെന്നാണോ നീ കരുതുന്നത്. വെറുതെ ആളുകളെക്കുറിച്ച് ദുഷിച്ചുപറയാൻ പറയരുത്."

" ആ സ്ത്രീയെക്കുറിച്ചു പറയും സാർ. എവിടേം പറയും." ജസ്റ്റിൻ വിപദിധൈര്യത്തോടെ ആവർത്തിച്ചു: "ആ സ്ത്രീ ചീത്തയാണ്. ബെൽമോണ്ട് എസ്റ്റേറ്റ് മുതലാളിയായ സുരേന്ദ്രനാഥക്കുറുപ്പിന്റെ വെപ്പാട്ടിയായിരുന്നു ആ സ്ത്രീ. ആ സ്ത്രീയാണ് അച്ചാച്ചനെ ജോലിയിൽനിന്ന് പിരിച്ചുവിട്ടത്. ഞങ്ങൾ അച്ചാച്ചനെ അന്വേഷിച്ച് ബംഗ്ലാവിൽ ചെന്നപ്പോൾ ആ സ്ത്രീ പറഞ്ഞത്, അവരുടെ ഭർത്താവാണ് സുരേന്ദ്രനാഥക്കുറുപ്പ് എന്ന്. കോട്ടഗിരി പൊലീസിനെക്കൊണ്ട് ആ സ്ത്രീയാ ഞങ്ങളെ കസ്റ്റഡിയിലെടുപ്പിച്ച് ലോക്കപ്പിലിട്ടത്. ആ സ്ത്രീ അറിയാതെ എന്റെ അച്ചാച്ചന് ഒന്നും സംഭവിക്കില്ല. കോട്ടഗിരി പൊലീസ് അറിയാതെ അച്ചാച്ചന് ഒന്നും സംഭവിച്ചിട്ടില്ല. സാർ ഇപ്പോൾ പറഞ്ഞ ആ പൊലീസ് ഓഫിസറെയും ശോഭാ മരിയ എന്ന സ്ത്രീ തീർച്ചയായിട്ടും സ്വാധീനിച്ചിട്ടുണ്ടാവും... എനിക്കുറപ്പാ സാറെ."

"ഗെറ്റൗട്ട്."

എസ്പി: രാമഭദ്രൻ ക്രോധത്തോടെ മുരണ്ടു.

"ഞാൻ പൊയ്ക്കോളാം. പക്ഷേ, എന്റെ അച്ചാച്ചൻ മാത്രമല്ല സാർ, സുരേന്ദ്രനാഥക്കുറുപ്പും മിസ്സിങ്ങാണ്. അദ്ദേഹത്തിന്റെ മകൾ സിമിയും മിസ്സിങ്ങാണ്."

"ഐ സെ യു ഗെറ്റൗട്ട്..."

"പോകുവാ സാറെ..." ജസ്റ്റിൻ പോകാനായി രണ്ടു ചുവട് നടന്നു. എന്നിട്ടു തിരിഞ്ഞു നിന്നു.

"എല്ലാം കള്ളമാ സാറെ. സുരേന്ദ്രനാഥക്കുറുപ്പും മകളും ടൂറിലാണെന്നു പറയുന്നതും ആ സ്ത്രീ അയാളുടെ ഭർത്താവാണെന്നും പറയുന്നതും എല്ലാം കള്ളമാ സാറെ. സിമി, ഏതോ ഒളിസങ്കേതത്തിൽനിന്ന് ഫോണിൽവിളിച്ചു പറഞ്ഞിട്ടാ അച്ചാച്ചൻ കോട്ടഗിരിയിൽ വന്നത്; സുരേന്ദ്രനാഥക്കുറുപ്പിന് എന്തുസംഭവിച്ചു എന്ന് അന്വേഷിക്കാൻ... സാർ ഉത്തരവാദിത്തമുള്ള ഒരു പൊലീസ് ഓഫിസറാണെങ്കിൽ ഷൗട്ടു ചെയ്യാതെ ഞാനീ പറഞ്ഞതെല്ലാം സ്വന്തംനിലയിൽ അന്വേഷിക്കുകയാ വേണ്ടത്."

"മതി... മോനേ വേണ്ട, പോകാം... നമുക്കു പോകാം." മറിയക്കുട്ടി കരഞ്ഞുകൊണ്ട് മകനെ പിടിച്ചുവലിച്ച് ഓഫിസിനു പുറത്തേക്കു കൊണ്ടുപോയി. എസ്പി രാമഭദ്രൻ അവർ കടന്നുപോയ വാതിൽക്കലേക്കുതന്നെ നോക്കി വലിഞ്ഞുമുറുകിയ ഉരുക്കുകമ്പിപോലെ ഇരുന്നു.

ക്രമേണ അയാളുടെ ക്രോധം അടങ്ങി.

ചൂണ്ടുവിരലും തള്ളവിരലുംകൊണ്ട് നെറ്റി തിരുമ്മി കുറെനേരം അയാൾ അങ്ങനെ ഇരുന്നു. അതിനുശേഷം ഡിവൈഎസ്പി: മരുതനായകത്തെ വിളിച്ച് താനേൽപ്പിച്ച കേസിന്റെ അന്വേഷണ റിപ്പോർട്ട് ഉടൻ തന്റെ മേശപ്പുറത്ത് എത്തിക്കാൻ നിർദേശം നൽകി.

●●●

സെലിനാമ്മ പതിവുപോലെ വെളുപ്പിന് അഞ്ചുമണിക്ക് തന്നെ ഉണർന്നു. തന്റെ ദൈനംദിന ജോലികൾ ആരംഭിച്ചു. കട്ടൻകാപ്പി തിളപ്പിക്കാനുള്ള വെള്ളം അടുപ്പിൽവച്ചശേഷം സോഫിയെയും സോജനെയും വിളിച്ചുണർത്തി. അവർ ഉണരണമെങ്കിൽ തലവഴി വെള്ളം ഒഴിക്കുമെന്ന ഭീഷണിതന്നെ വേണം.

ടെസിയും സോഫിയും കിടക്കുന്ന മുറിയിൽ സിമന്റുതറയിൽ ചെറിയ പഞ്ഞിക്കിടക്കയും ഷീറ്റും വിരിച്ച് കിടക്കുകയായിരുന്നു സിമി. സോഫി സോണിച്ചായന്റെ 'ടൂറിസ്റ്റിനു'വേണ്ടി തന്റെ കട്ടിൽ ഒഴിഞ്ഞുകൊടുക്കാൻ തയാറായിരുന്നെങ്കിലും നന്ദിപൂർവം അതെല്ലാം നിരസിച്ച് സിമി തങ്ങൾ പായ്ക്കു ചെയ്തുകൊണ്ടുവന്ന സോണിച്ചന്റെ കോസടി നിലത്തുവിരിച്ച് അതിന്മേൽ കിടക്കുകയാണുണ്ടായത്. (സിമി കിടന്നിരുന്ന ചെറുമെത്ത ചിക്കൻപോക്സ് രോഗബാധയ്ക്കുശേഷം കത്തിച്ചു ചാമ്പലാക്കിയിരുന്നു.)

സെലിനാമ്മ സിമിയെയും വിളിച്ചുണർത്തി.

"എണീറ്റേ കൊച്ചേ... നേരം വെട്ടംവയ്ക്കുന്നേനു മുൻപേ പോകണ്ടേ."

സിമി എഴുന്നേറ്റിരുന്നു.

ഇനി എന്തുചെയ്യണമെന്ന് അവൾക്കറിഞ്ഞുകൂട.

ടെസിയും സോഫിയും മുറ്റത്തിറങ്ങിനിന്ന് പല്ലുതേക്കുന്നതു കണ്ട് അവളും ബ്രഷും പേസ്റ്റുമായി മുറ്റത്തിറങ്ങി ബ്രഷ് ചെയ്തു.

സെലിനാമ്മ കട്ടൻകാപ്പിയിട്ട് എല്ലാവർക്കും കൊടുത്തു. ഇനിയും എണീൽക്കാത്ത സോണിച്ചന്റെ തോളത്ത് ഒറ്റയടിവച്ചുകൊടുത്തതോടെ അവൻ ഞെട്ടി എഴുന്നേറ്റിരുന്നു. ഹോട്ടൽ മുറിയാണോ, വാടക വീടാണോ പൊലീസ് ലോക്കപ്പാണോ എന്നൊന്നും അറിയാതെ അവൻ അമ്മയെ പകച്ചുനോക്കി.

"നോക്കണ്ട. നിന്റെ പെറ്റ തള്ളയാ..."

സോണിച്ചന് എല്ലാം മനസ്സിലായി.

"എന്തിനാ അമ്മേ നേരം വെളുക്കുന്നതിനും മുൻപേ വിളിച്ചത്. ഒറങ്ങാനും സമ്മതിക്കത്തില്ലേ?"

"അതിനെ കൊണ്ടുപോയി വിടണ്ടേ."

"ഏതിനെ."

"ആ തമിഴത്തി... കാവേരി."

"നേരമൊന്നു വെളുത്തോട്ടമ്മേ. ഈ അമ്മയ്ക്ക് എന്തിന്റെ കേടാ?"

"നേരം വെളുക്കുമ്പം അവളെ എല്ലാവരും കാണും. ആരാ എന്താ എന്നൊക്കെ ചോദിക്കും."

"പറയണം! അമ്മേടെ അനിയത്തിടെ ഭർത്താവിന്റെ ചേട്ടന്റെ ഭാര്യേടെ അമ്മാവന്റെ മകന്റെ മകളാണെന്ന്."

"അങ്ങനൊരുത്തി എങ്ങനെ നിന്റെ കൂടെ വന്നു. അതും പോട്ടെ അവളോടാരെങ്കിലും മിണ്ടാൻ ചെന്നാലോ... ചെന്തമിഴ്."

"അമ്മയെന്തൊക്കെപ്പറഞ്ഞാലും നേരം വെളുത്തിട്ടല്ലാതെ ഞാനെണീക്കത്തില്ല."

അവൻ പുതപ്പു വലിച്ച് തലവഴിമൂടി.

സെലിനാമ്മ അൽപനേരം വീണ്ടുവിചാരം നടത്തിയശേഷം ഒന്നും മിണ്ടാതെ എഴുന്നേറ്റുപോയി.

സോണിച്ചൻ എഴുന്നേറ്റപ്പോൾ ഏഴുമണി.

സിമി ഇതിനകം, സെലിനാമ്മയുടെ നിർദേശപ്രകാരം, ബാഗ് അടുക്കി വേഷം മാറി എങ്ങോട്ടുവേണമെങ്കിലും പുറപ്പെടാൻ തയാറായി ഇരിക്കുകയാണ്. സോണിച്ചൻ എഴുന്നേറ്റുവന്നപ്പോൾ വീട്ടിലൊരു സ്തംഭനാവസ്ഥ സംജാതമായിട്ടുണ്ടെന്നു കണ്ടു.

"ഇതെന്താ ഇവിടൊരു ആളും അനക്കോം ഇല്ലാത്തപോലെ. അമ്മേ ഇന്ന് ബ്രേക്ക് ഫാസ്റ്റ് എന്താ... അപ്പം, ദോശ, പുട്ട്?"

"നീ ഈ പെണ്ണിനെ കൊണ്ട് ഇവിടുന്നു പോയിട്ടേ അടുപ്പു കത്തിക്കുന്നുള്ളൂ."

വിപ്ലവത്തിന്റെ മുഹൂർത്തമടുത്തു എന്ന് സോണിച്ചനു മനസ്സിലായി.

"നിങ്ങളൊക്കെ പട്ടിണികിടന്ന് ചാകേണ്ടിവരുമോ?"

"ചാകേണ്ടിവന്നാ ചാകുമെടാ... എന്നാലും രണ്ടിലൊന്നറിഞ്ഞിട്ടേയുള്ളൂ. നീ ഇവളെ കൊണ്ടുപോയി വണ്ടികേറ്റി വിടുന്നോ ഇല്ലയോ?"

"ഏതുവണ്ടി?"

"തീവണ്ടിയോ പാണ്ടിലോറിയോ ബസ്സോ എന്തായാലും വേണ്ടില്ല."

"അമ്മേ ഞാനൊരു സത്യം പറയട്ടെ. കാവേരിക്ക് ഇനി ഒരു വണ്ടിയിലും കേറിപ്പോകാൻ പറ്റത്തില്ല. അതിനേക്കാൾ നല്ലത് ഇവൾടെ ദേഹത്തുകൂടി വണ്ടി കേറിപ്പോകുന്നതാ."

സെലിനാമ്മയും മറ്റുമക്കളും അമ്പരന്നു.

"എന്തുവാടാ നീ പറഞ്ഞതിന്റെ അർഥം?"

"അമ്മയുടെ മുന്നിൽ ഇനി എനിക്ക് ഒന്നും മറച്ചുവയ്ക്കാനില്ല. ഞാനും കാവേരിയും തമ്മിൽ സ്നേഹിച്ചുപോയി അമ്മേ. ഇനി ഈ ലോകത്ത് ഒരു ശക്തിക്കും ഞങ്ങളെ തമ്മിൽ വേർപിരിക്കാനാവില്ല."

സെലിനാമ്മ ഒന്നു ഞെട്ടി. "ഞാൻ പിരിക്കുമെടാ... അതിനുള്ള ശക്തി എനിക്കൊണ്ട്. ആഹാ നീയൊരു പാണ്ടിച്ചിയേം വിളിച്ചോണ്ട് വന്നിരിക്കുന്നോ? ഇന്നലെയേ എനിക്കിത് മണത്താതാ."

കൊച്ചുകഥ

## പടവാൾ

സാഹിത്യകാരനായ ഓമനക്കുട്ടൻ കടന്തേരിക്കുന്ന് രാവിലെ പൊലീസ് സ്റ്റേഷനിൽ ഹാജരാവുന്നു. അയഞ്ഞ ജുബ്ബയും നീട്ടിവളർത്തിയ താടിയും മുടിയും. എസ്ഐ. അവജ്ഞയോടെ നോക്കി: "എന്തു വേണം?"

സാഹിത്യകാരൻ പോക്കറ്റിൽ നിന്ന് തന്റെ പേന വലിച്ചെടുത്ത് മേശപ്പുറത്തു വച്ചു. "ഇതിവിടെ ഏൽപ്പിക്കാൻ വന്നതാ.. ഇലക്ഷനൊക്കെയല്ലേ.."

എസ്ഐക്ക് കാര്യം മനസ്സിലായില്ല. ഓമനക്കുട്ടൻ വിശദീകരിച്ചു: "ഇലക്ഷനായതുകൊണ്ട് ആയുധങ്ങളൊക്കെ അടുത്തുള്ള പൊലീസ് സ്റ്റേഷനിൽ ഏൽപ്പിക്കണമെന്ന് കലക്ടറുടെ ഉത്തരവുണ്ടല്ലോ. ലോകത്തിലെ ഏറ്റവും ശക്തമായ ആയുധമാണ് തൂലിക. അതുകൊണ്ട് ഇതിവിടെ സൂക്ഷിച്ചോളൂ... ഇലക്ഷൻ കഴിയുമ്പോൾ ഭദ്രമായി തിരിച്ചു തന്നാൽ മതി.

ലിയാസ് കിനാലൂർ, വടക്കേത്തടത്തിൽ, ബാലുശ്ശേരി.



## വിഷു ആശംസകൾ

സെലീനാമ്മ താടകവേഷം പൂണ്ട് അടുക്കളക്കോണിലിരുന്ന കുറ്റിച്ചൂൽ എടുത്തുകൊണ്ട് സിമിയുടെ നേരെ ചെന്നു.

"എറങ്ങടി ഇവിടുന്ന്... നീ എന്തുവാടീ വിചാരിച്ചത്? ചോദിക്കാനും പറയാനും ഇവിടെ ആളില്ലെന്നോ?" സോണിച്ചൻ ഉടൻ ഇടയ്ക്കുകയറി തടസ്സം പിടിച്ചു.

"അമ്മേ, വീട്ടിൽ വന്നുകയറിയ മഹാലക്ഷ്മിയെ അമ്മ ഇങ്ങനെ കണ്ണുമടച്ച് ആട്ടിയിറക്കരുത്. അമ്മയ്ക്ക് ഇവളുടെ നിലേം വിലേം അറിയില്ല."

"എനിക്ക് ഒരുത്തീടേം നെലേം വെലേം അറിയേണ്ട കാര്യം ഇപ്പഴില്ല. എടീ... ഒരുമ്പെട്ടോളെ... നീ കാവേരിയാണെങ്കിലും വേണ്ടില്ല ഗോദാവരിയാണെങ്കിലും വേണ്ടില്ല. ഈ നിമിഷം ഇവിടുന്നിറങ്ങിക്കൊള്ളണം."

"അമ്മേ ഒച്ച കൊറയ്ക്ക്... അയലക്കംകാര് കേൾക്കുമല്ലോ." ടെസ്സി ശകാരിച്ചു.

"കേക്കട്ടെടീ... ഈ കുടുംബം നോക്കാൻ ഉത്തരവാദിത്തമുള്ളവൻ കാണിച്ചുവച്ചിരിക്കുന്ന പണി കണ്ടില്ലേ. എങ്ങാണ്ടു കിടന്ന തമിഴത്തിയേംകൊണ്ട് വന്നിരിക്കുന്നു, നാണംകെട്ടവൻ. ഇവനൊരാങ്ങളയാണോടീ? മൂത്തവളൊരുത്തി ഇവിടെ പുരനിറഞ്ഞു നിൽപ്പൊണ്ടെന്ന കാര്യം നീ ഓർത്തോ. അതിനിളയ ഒരുത്തിടേം കൂടെ കല്യാണം നടത്തീട്ടല്ലാതെ കല്യാണത്തെപ്പറ്റി ചിന്തിക്കാൻപോലും നിനക്ക് അർഹതയുണ്ടോടാ?"

സെലീനാമ്മയുടെ കലിയിളകിയിരിക്കുകയാണ്. സിമി ഭയന്ന് സോണിച്ചന്റെ പിന്നിലേക്ക് ഒതുങ്ങിനിന്നു.

"അമ്മ എന്തൊക്കെപ്പറഞ്ഞാലും ശരി, എനിക്കിവളെ ഉപേക്ഷിക്കാൻ പറ്റില്ലമ്മേ. എന്നെ വിശ്വസിച്ച് എന്റെ കൂടെ ഇറങ്ങിവന്നവളാ. അവൾക്കിനി തിരിച്ചുപോകാൻ വയ്യമ്മേ..."

"തിരിച്ചുപോകാനെന്താടാ തടസ്സം? ടിക്കറ്റു കിട്ടത്തില്ലേ?"

"അതല്ല അമ്മേ. ഞങ്ങൾ രായ്ക്കുരാമാനം ഒളിച്ചോടിയതാ. ഇവളുടെ ഗോത്രക്കാർ ഭയങ്കര വീരശൂര പരാക്രമികളാ. ഒളിച്ചോടുന്നവരെ പിന്നീടൊരിക്കലും അവർ സ്വീകരിക്കില്ല. തിരികെച്ചെന്നാൽ വെട്ടിക്കൊല്ലും."

"കൊല്ലട്ടെടാ... ഇവളൊക്കെ എന്തിനാ ഭൂമിക്കു മീതെ ജീവിച്ചിരിക്കുന്നെ. ഈ വീട്ടിൽ ഞാൻ സമ്മതിക്കത്തില്ല. ഇപ്പം ഇറങ്ങണം ഇവിടുന്ന്. ഇല്ലെങ്കി ഞാനിവളെ കൊല്ലും."

"അമ്മേ ഞാനിവളെ റജിസ്റ്റർ മാരേജ് ചെയ്തു. എന്റെ ഭാര്യയാണിവൾ." സോണിച്ചൻ ആവനാഴിയിലെ അവശേഷിച്ച ആയുധവും എടുത്തു.

"അതങ്ങ് മൊതലക്കോടത്ത് ചെന്നുപറഞ്ഞാ മതി. ഭാര്യ! നാണമില്ലേടാ നിനക്ക് എന്റെ മുഖത്തുനോക്കി പറയാൻ. നന്ദീം കൂറും കുടുംബസ്നേഹോം ഒള്ളവനായിരുന്നെങ്കി നീയിങ്ങനൊരു പോക്കണംകേട് കാണിക്കുമോടാ. റജിസ്റ്ററുകല്യാണം നടത്തിയെങ്കിൽ അതിന്റെ കടലാസൊക്കെ വലിച്ചുകീറിക്കളഞ്ഞേക്ക്. അവനോന്റെ ജാതിയോ മതമോ ആണെങ്കിൽ വേണ്ടില്ല. പോട്ടെ.. മലയാളത്തുകാരിയാണോ അതുമല്ല. എങ്ങാണ്ടുകിടന്ന കന്നഡക്കാരനും തമിഴത്തിക്കും ജനിച്ചവൾ. പൊന്നുമോനെ നീ ഇവളേംകൊണ്ട് ഈ ഭവനത്തിൽ വാഴാമെന്നു വിചാരിക്കണ്ട."

"അമ്മേ, കാലുപിടിക്കാം ഞാൻ. മാപ്പു പറയാം."

"നീ ഒരു കുന്തോം പിടിക്കണ്ട. ഇവളെ കൊണ്ടുവിട്ടിട്ടല്ലാതെ ഈ വീട്ടീന്ന് ഒരു തുള്ളി പച്ചവെള്ളംപോലും നിനക്ക് തരത്തില്ല. നിന്നേം ഈ വീട്ടിൽ കേറ്റത്തില്ല."

"അമ്മേ... അമ്മ ഉദ്ദേശിക്കുന്നതിനേക്കാൾ വളരെ ഗുരുതരമാണ് പ്രശ്നങ്ങൾ..."

"എന്തു ഗുരുതരമായാലും വേണ്ടില്ല ഇവിടെ പറ്റത്തില്ലെന്നു പറഞ്ഞാൽ പറ്റത്തില്ല."

"നമുക്കാർക്കും ഒന്നും ചെയ്യാൻ പറ്റാത്ത അവസ്ഥയിലായിപ്പോയി അമ്മേ കാര്യങ്ങൾ."

"ഈ വീട്ടിൽ അങ്ങനൊരവസ്ഥ ഇല്ലേയില്ല."

"എന്നാൽ ഞാൻ ഉള്ള സത്യം മുഴുവൻ തുറന്നു പറയാൻ പോകുവാ... അമ്മ ഞെട്ടരുത്."

"ഞെട്ടിയാലും എനിക്ക് വിരോധമൊന്നുമില്ല. നീ പറഞ്ഞോ."

"വേണ്ടാ വേണ്ടാന്ന് വിചാരിച്ചിട്ട് അമ്മ എന്നെക്കൊണ്ട് പറയിച്ചേ അടങ്ങൂ! അമ്മേ... ഇവളുടെ വയറ്റിൽ ഒരു കൊച്ചു സോണിച്ചൻ വളർന്നുവരുന്നുണ്ട്. അതിൽ കൂടുതലൊന്നും എനിക്കിനി പറയാനില്ല."

ഇത്തവണ സെലീനാമ്മയും മക്കളും മാത്രമല്ല; സിമിയുംകൂടി ഞെട്ടിപ്പോയി.

(തുടരും)

## വാരപുരാണം

വാമനപുരം മണി

ഇനി അല്ലറ ചില്ലറ മോഷണങ്ങൾ നടത്തുന്ന ഏർപാട് നമുക്കങ്ങ് നിർത്താം.

ഒരൊറ്റ കവർച്ചയോടെ നമ്മള് രക്ഷപെടണം. അതോടെ ഈ പരിപാടി അവസാനിപ്പിച്ച് സ്വസ്ഥമായി ജീവിക്കാം.

ഇത് കണ്ടോ.. ഈ എ.റ്റി.എം. കൗണ്ടർ തുരന്ന് ഇതിലുള്ളതെല്ലാം അടിച്ചുമാറ്റണം.

ATM

സൂപ്പർ ഐഡിയ നാളെ തന്നെ ഓപ്പറേഷൻ തുടങ്ങാം.

ഇവിടുന്ന് തുരങ്കം വെട്ടാം ആരെങ്കിലും ചോദിച്ചാൽ പൈപ്പിന് കുഴി വെട്ടുകയാണെന്ന് പറയണം.

ATM

Urgent Work KWA

ഒരു മാസം കൊണ്ട് തുരങ്കം വെട്ടി നമുക്ക് എ.റ്റി.എം കൗണ്ടറിനുള്ളിൽ എത്താനാകും.

എത്തിപ്പോയി..

ഇവിടെ പ്രവർത്തിച്ചിരുന്ന എ.ടി.എം. കൗണ്ടർ കുരിശടി ജംഗ്ഷനിലേക്ക് മാറ്റി സ്ഥാപിച്ചിരിക്കുന്നു.

# പെരിയമുത്തുവും ഓറഞ്ച് യക്ഷിയും

## ഉണ്ണികളേ... ഒരു കഥ പറയാം...

ചിന്നക്കടയിൽ ഒരു ചിന്നമുത്തുവും പെരിയമുത്തുവും പാർത്തിരുന്നു. ചിന്നമുത്തു തീരെ ദരിദ്രനായിരുന്നു. പട്ടിണി മാത്രമായിരുന്നു അയാളുടെ ഒരേയൊരു സമ്പാദ്യം. എന്നാൽ പെരിയമുത്തു അങ്ങനെയായിരുന്നില്ല. അയാൾക്ക് വലിയ മാളിക വീടും, വീട്ടിൽ നിറയെ സമ്പത്തുമുണ്ടായിരുന്നു.

പട്ടിണി കിടന്നു നട്ടം തിരിയുമ്പോൾ ചിന്നമുത്തു പെരിയമുത്തുവിനോട് കുറേശ്ശെ പണം കടം വാങ്ങും. പക്ഷേ, അതൊന്നും തിരിച്ചുകൊടുക്കാൻ കഴിയാറില്ല. അങ്ങനെ കടം വാങ്ങി കടം വാങ്ങി ചിന്നമുത്തു വലിയ കടക്കാരനായി. ഒരുദിവസം പെരിയമുത്തു പറഞ്ഞു: "ചിന്നമുത്തു, മര്യാദയ്ക്ക് എന്റെ പണം തിരിച്ചുതന്നില്ലെങ്കിൽ ഞാൻ നമ്മുടെ നാടുവാഴിത്തമ്പുരാന് പരാതികൊടുക്കും."

ഇതുകേട്ട് ചിന്നമുത്തു പേടിച്ചു വിറച്ചു. തമ്പുരാൻ മഹാക്രൂരനാണ്. അയാൾ കയ്യോ കാലോ തല്ലിയൊടിച്ചാലോ? പാവം ചിന്നമുത്തു ഒളിച്ചോടി അകലെയുള്ള ഒരു ഓറഞ്ചുതോട്ടത്തിൽ കയറി ഒളിച്ചിരുന്നു. നിറയെ ഓറഞ്ച് വിളഞ്ഞുകിടക്കുന്ന ഒരു വലിയ ഓറഞ്ചുമരത്തിലാണ് അയാളിരുന്നത്. വിശപ്പും ദാഹവും കൊണ്ട് കുറെ ഓറഞ്ച് അയാൾ പറിച്ചുതിന്നുകയും ചെയ്തു. പിന്നെ ക്ഷീണംകൊണ്ട് ഉറങ്ങിപ്പോയി.




നേരം പാതിരാത്രിയായപ്പോൾ തോട്ടത്തിൽ പാർക്കുന്ന ഓറഞ്ചുയക്ഷിയും മക്കളും ഉണർന്നു. അവർ ആ ഓറഞ്ചു മരം വേരോടെ പിഴുതെടുത്ത് തോളിൽ വച്ചുകൊണ്ട് കടലിനക്കരെയുള്ള ഒരു കുന്നിൻ മുകളിലേക്കുപോയി. അവിടെ എത്തിയപ്പോൾ യക്ഷിയും മക്കളും ചേർന്ന് ഓറഞ്ചുമരം കുന്നിൽ ഉറപ്പിച്ചുവച്ചു. എന്നിട്ട് വയറു നിറയെ ഓറഞ്ചു പറിച്ചുതിന്ന് കുന്നിൻ ചരിവിൽ നൃത്തമാരംഭിച്ചു.

ഈ സമയത്തെല്ലാം ചിന്നമുത്തു പേടിച്ചുവിറച്ച് ഓറഞ്ചുമരത്തിൽ അള്ളിപ്പിടിച്ചിരിക്കുകയായിരുന്നു. കുറച്ചുകഴിഞ്ഞ് ശ്വാസം നേരെവീണപ്പോൾ അയാളൊന്ന് താഴേക്കു കുനിഞ്ഞുനോക്കി. അപ്പോഴതാ താഴെ കുറെ മിന്നിത്തിളങ്ങുന്ന കല്ലുകൾ. അയാൾ താഴെയിറങ്ങി. അഞ്ചാറുകല്ലെടുത്ത് കുപ്പായക്കീശയിൽ സൂക്ഷിച്ചു. വീണ്ടും മരത്തിൽ കയറി ഇരുന്നു.

നൃത്തം കഴിഞ്ഞപ്പോൾ യക്ഷിയും മക്കളും മടക്കയാത്ര തുടങ്ങി. കൊണ്ടുവന്ന ഓറഞ്ചുമരം അതേപടി പൊക്കിയെടുത്തായിരുന്നു യാത്ര. തിരിച്ചെത്തിയ ഉടനെ ഓറഞ്ചുമരം പഴയപടി തോട്ടത്തിൽ കുഴിച്ചിടുകയും ചെയ്തു. നേരം പുലർന്നപ്പോൾ ചിന്നമുത്തു മരത്തിൽനിന്നിറങ്ങി. അയാൾ കീശയിൽ നിന്ന് കല്ലുകളെടുത്ത് സൂക്ഷിച്ചുനോക്കി. അദ്ഭുതം! അഞ്ചും വിലയേറിയ രത്നങ്ങളായിരുന്നു.

ചിന്നമുത്തു രത്നങ്ങളുമായി അപ്പോൾത്തന്നെ നാട്ടിലെത്തി. ഒരു രത്നം കൊണ്ടുപോയി പെരിയമുത്തുവിനു കൊടുത്തിട്ടു പറഞ്ഞു: "ഇതാ, ഞാൻ കടമായി വാങ്ങിയ പണത്തിനു പകരമായി ഈ രത്നം എടുത്തോളൂ. ഇനി എന്നെ ഉപദ്രവിക്കരുത്."

വിലയേറിയ രത്നം കണ്ട് പെരിയമുത്തുവിന്റെകണ്ണ് മഞ്ഞളിച്ചുപോയി. അയാൾ ചിന്നമുത്തുവിനോട് രത്നം കിട്ടിയതിന്റെ രഹസ്യം ചോദിച്ചു മനസ്സിലാക്കി. ശുദ്ധഗതിക്കാരനായ ചിന്നമുത്തു ഉണ്ടായതെല്ലാം അതേപടി പെരിയമുത്തുവിനെ അറിയിച്ചു.

അതിമോഹിയായ പെരിയമുത്തു അന്നുരാത്രി ഓറഞ്ചുതോട്ടത്തിലെ മരത്തിൽ കയറി മറഞ്ഞിരുന്നു. ഓറഞ്ചു യക്ഷിയും മക്കളും പതിവുപോലെ പാതിരാവായപ്പോൾ മരവും പൊക്കിയെടുത്ത് കടലിനക്കരെയുള്ള കുന്നിലേക്കു പറന്നു. അവിടെ എത്തിയ ഉടനെ ഓറഞ്ചുമരം കുത്തി നിർത്തിയിട്ട് അവർ താഴ്‌വരയിൽ നൃത്തംചെയ്യാൻ പോയി. ഈ തക്കത്തിന് പെരിയമുത്തു മരത്തിൽ നിന്നിറങ്ങി രത്നം പെറുക്കാൻ തുടങ്ങി. കയ്യിലുണ്ടായിരുന്ന വലിയ ചാക്കു നിറയെ രത്നം കിട്ടിയിട്ടും അയാൾക്കു മതിയായില്ല. ആർത്തിക്കിടയിൽ തിരിച്ചുപോകേണ്ട കാര്യമൊക്കെ അയാൾ മറന്നിരുന്നു. സമയം ഏറെ വൈകി.

അപ്പോഴേക്കും യക്ഷിയും മക്കളും നൃത്തം മതിയാക്കി ഓറഞ്ചുമരവും പൊക്കി നാട്ടിലേക്കു പൊയ്ക്കഴിഞ്ഞിരുന്നു. രത്നച്ചാക്കും ചുമന്ന് പെരിയമുത്തു എത്തിയപ്പോൾ അവിടെ ആരെയും കണ്ടില്ല. അയാൾ വിജനമായ കുന്നിൻമുകളിൽ നിന്ന് ഉറക്കെ കരഞ്ഞു. കരച്ചിൽ കേട്ട് ഒരു ആനറാഞ്ചിപ്പക്ഷി പറന്നുവന്ന് അയാളെ റാഞ്ചിക്കൊണ്ടു പോയി. അപ്പോഴും കയ്യിലിരുന്ന രത്നച്ചാക്ക് അയാൾ കൈവിട്ടില്ല.

**സിപ്പി പള്ളിപ്പുറം**

# ഫാനുകൾ ഉപയോഗിക്കുമ്പോൾ

'അൽപ്പലാഭം പെരുംചേതം' എന്നു കേട്ടിട്ടില്ലേ. വില കുറഞ്ഞതും നിലവാരം ഇല്ലാത്തതുമായ ഫാനുകളുടെ കാര്യത്തിൽ ഇതു പൂർണമായും ശരിയാണ്.

സാധാരണ റെഗുലേറ്ററുകൾക്കു പകരം നിലവാരമുള്ള ഇലക്ട്രോണിക് റെഗുലേറ്ററുകൾ ഉപയോഗിച്ചു ശരാശരി വേഗത്തിൽ ഫാൻ പ്രവർത്തിപ്പിക്കുകയാണെങ്കിൽ ഊർജ ഉപയോഗം പകുതിയോളം കുറയ്ക്കാം.



42 വാട്ട് മുതൽ 128 വാട്ട് വരെയുള്ള ഫാനുകൾ ലഭ്യമാണ്. ഫാൻ താരതമ്യേന കൂടുതൽ സമയം ഉപയോഗിക്കേണ്ടി വരുന്നതിനാൽ വാട്ടേജ് കൂടിയ ഫാൻ അമിത ഊർജ ഉപയോഗത്തിനു കാരണമാവുന്നു.

ഫാനിനു ഭാരം കൂടുന്നതുമൂലം മോട്ടോറിന് അധികം ലോഡ് വരികയും കാര്യക്ഷമത കുറയുകയും ചെയ്യുന്നു. ബെയറിങ്ങിൽ ശബ്ദം ഉണ്ടെങ്കിൽ ഊർജനഷ്ടം ഉണ്ടെന്നു മനസ്സിലാക്കുക.

* സീലിങ് ഫാൻ ഉറപ്പിക്കുമ്പോൾ അവയുടെ ലീഫിന് സീലിങ്ങുമായി ഒടിയെങ്കിലും അകലമുണ്ടെന്ന് ഉറപ്പുവരുത്തേണ്ടതാണ്. ലീഫുകൾ ശരിയായ ചരിവിലാണോ ഘടിപ്പിച്ചിരിക്കുന്നത് എന്നും നോക്കേണ്ടതാണ്. ഫാൻ ലീഫിന് തറനിരപ്പിൽനിന്ന് ഉണ്ടായിരിക്കേണ്ട സുരക്ഷിതമായ അകലം 2.4 മീറ്ററാണ്.

## ബൾബുകൾ

സാധാരണ ബൾബുകൾക്ക് വേണ്ട വൈദ്യുതിയുടെ നാലിലൊന്നു മതി സിഎഫ്എല്ലിന് , അവയെക്കാൾ പത്തു മടങ്ങ് ആയുസ്സുമുണ്ട്

വൈദ്യുത ബൾബുകൾ ഉപയോഗിക്കുന്ന വൈദ്യുതിയുടെ 90% ചൂടായി നഷ്ടപ്പെടുത്തുകയാണു ചെയ്യുന്നത്. കൂടുതൽ പ്രകാശം വേണ്ടിടത്ത് ഫ്ലൂറസെന്റ് ലൈറ്റുകളും കുറച്ച് പ്രകാശം വേണ്ടിടത്ത് സിഎഫ്എൽ ഉം ഉപയോഗിച്ചാൽ വൈദ്യുത ചാർജിൽ കാര്യമായ കുറവു വരും. നിലവിലുള്ള ഒരു 60 വാട്ടിന്റെ ബൾബ് മാറ്റി പകരം 11 വാട്ടിന്റെ സിഎഫ്എൽ ഉപയോഗിക്കുകയാണെങ്കിൽ അതിന്റെ പ്രവർത്തന കാലാവധിയിൽ (10,000 മണിക്കൂർ) 490 യൂണിറ്റ് വൈദ്യുതി ലാഭിക്കാനാകും. അഥവാ, യൂണിറ്റിനു മൂന്നുരൂപവച്ച് 1470 രൂപയുടെ വൈദ്യുതി ലാഭം.

# വിഷു ആശംസകൾ മല്ലൂവിഷൻ



വിഷു ആശംസകൾ

## ടോർപിഡോ

ഋഷിശങ്കർ































